# കലാകൗമുദി 912

മാർച്ച് 7, 1993.
വില: 4 രൂപ











## കണ്ണുനീരിനും രാഷ്ട്രീയം

അദ്ധ്വാനിക്കുന്നവൻെറ പടനായകനായിരുന്ന മഹാനായ എ.കെ.ജിയുടെ പേരിൽ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തെ സ്നേഹിക്കുന്ന കേരളത്തിലെ ജനങ്ങൾ അവൻെറ വിയർപ്പിൻെറ വിലകൊണ്ട് പടുത്തുയർത്തിയ കണ്ണൂരിലെ സഹകരണ ആശുപത്രി, ജനാധിപത്യമൂല്യങ്ങൾ കാറ്റിൽപറത്തിക്കൊണ്ട് പിടിച്ചെടുക്കാൻ എം.വി. രാഘവനും ഐക്യജനാധിപത്യമുന്നണിയും നടത്തിയ നാണംകെട്ട രാഷ്ട്രീയ തേരോട്ടത്തിനിടയിൽ പാപ്പിനിശ്ശേരിയിൽ "മൂന്നു" പാമ്പ് ചത്തതിൻെറ പേരിൽ മേനകാഗാന്ധിയും സുഗതകുമാരിയും തുടങ്ങി ജി. സുഗുണൻ വരെയുള്ളവർ ഒഴുക്കുന്ന മിണ്ടാപ്രാണിസ്നേഹം, കരുണാകാരൻെറയും രാഘവൻെറയും ചെയ്തികളെ ന്യായീകരിക്കാനുള്ള വിലകുറഞ്ഞ അഭിപ്രായപ്രകടനങ്ങളാണ്. ഇവർ ഒഴുക്കുന്ന കണ്ണുനീരിന് ആത്മാർത്ഥതയുണ്ടോ? ഏത് ഹീനശ്രമത്തിലൂടെയും അധികാരക്കസേരയ്ക്കുവേണ്ടി രാഘവനും കൂട്ടാളികളും നടത്തിയ തേർവാഴ്ചകളെ മറച്ചുപിടിച്ചുകൊണ്ട്, പാമ്പിൻെറപേരിൽ സി.പി.എമ്മിനെ പ്രതിക്കൂട്ടിലാക്കാൻ കച്ചമുറുക്കി ഇറങ്ങി ഇരിക്കുന്നവർ ഒന്നോർത്താൽ കൊള്ളാം.

നാസർ
റോഡരികത്ത് വീട്
പൂവച്ചൽ–695 575.

## പൊറുക്കാൻ വയ്യ

പാപ്പിനിശ്ശേരിയിലെ സഖാക്കളുടെ മിണ്ടാപ്രാണികളോടുള്ള ക്രൂരത അധമമായി. അങ്കക്കലിതീർക്കാൻ ഏറ്റവും നല്ല മാർഗ്ഗമിതാണെന്ന് കണ്ടെത്തിയ ഇരുണ്ട മനസ്സുകളോട് എത്ര ശ്രമിച്ചിട്ടും പൊറുക്കാനാവുന്നില്ലല്ലോ.... വയൽ ഉഴുതുമറിക്കുന്നതിനുമുമ്പ് മണ്ണുതൊട്ട് വന്ദിച്ച്, ഭൂമീ ഞാൻ നിൻെറ നെഞ്ചിൽ ചാലുകൾ കീറുന്നു, എന്നോട് പൊറുക്കേണമേ എന്ന് പ്രാർത്ഥിക്കുന്ന ഒരു ഗ്രാമീണതയുടെ പച്ചപ്പ് മനസ്സിൽ സൂക്ഷിക്കുന്നതുകൊണ്ടു മാത്രം, ഈ വാർത്താശകലം വലിയൊരാഘാതമായി. 'ഗോഡ്സ് ആർ ക്രേസി' എന്ന ഇംഗ്ളീഷ് ചിത്രത്തിൽ പട്ടിണികൊണ്ട് വലയുമ്പോൾ വേട്ടയാടാൻ പോകുന്ന ഒരു ഗോത്രത്തലവനെക്കുറിച്ച് ആരോ പറഞ്ഞു. അമ്പിൽ വിഷംപുരട്ടി അയാൾ ഒരു കാട്ടാടിനെ എയ്തു. തളർന്നു വീണ ആടിനോട് അയാൾ കണ്ണീരോടെ പറയുന്നു, 'ക്ഷമിക്കണം വേറെ വഴികളില്ലാത്തതുകൊണ്ടാണ്!' ഉവ്വ്, വേറെ വഴിയില്ലാതെ വരുമ്പോൾ മാത്രമേ, നിലനിൽപ്പിനുവേണ്ടി, കാടിൻെറ മക്കൾപോലും ജീവികളെ വേട്ടയാടാനുള്ളൂ. നാടിൻെറ മക്കൾക്ക് എന്തേ ഈ ബോധം നഷ്ടമായി?

ബോബി ജോസ് കട്ടികാട്
കോട്ടയം.

## പട്ടിൽപ്പൊതിഞ്ഞ തീക്കൊള്ളി

കെ.വി. രാമകൃഷ്ണൻെറ വരുംതലമുറകൾക്ക് വേണ്ടി എന്ന ലേഖനം തുടങ്ങുന്നത് തീക്കൊള്ളികൊണ്ടു തലചൊറിയരുത് എന്നു പറഞ്ഞുകൊണ്ടാണ്. പൊളിച്ച പള്ളിയുടെ സ്ഥാനത്ത് ആശുപത്രി പണിയണമെന്ന അഭിപ്രായം പട്ടിൽ പൊതിഞ്ഞ തീക്കൊള്ളിയാണെന്നു പെട്ടെന്നു മനസ്സിലായിപ്പോകുന്നു. എഴുത്തുകാരും ചരിത്രാദ്ധ്യാപകരും ഇനിയും ഉറക്കെ ചിന്തിക്കട്ടെ!

മോഹൻരാജ്
കോട്ടയം–മലബാർ.





അനൂപ്

**1993 ഫെബ്രുവരി** 10 ബുധനാഴ്ച. കണ്ണൂർ എ.കെ.ജി ഹോസ്പിററലിൽ ഇലക്ഷൻ നടക്കുന്നു. തിരഞ്ഞെടുപ്പു സംബന്ധിച്ച വാർത്തകൾ റേഡിയോ പ്രക്ഷേപണം ചെയ്യുന്നു. സമയം 12.50. എ.കെ.ജി ആശുപത്രിക്ക് പതിനെട്ടു കിലോമീററർ അകലെയുള്ള സ്നേക്ക് പാർക്കിലേക്ക് ഒരു സംഘം കടന്നു കയറുന്നു. അതാ, സ്നേക്ക് പാർക്ക് നിമിഷങ്ങൾക്കകം തച്ചു തകർക്കപ്പെടുന്നു. മിണ്ടാപ്രാണികൾ കത്തിക്കരിയുന്ന ഗന്ധവും ഹൃദയഭേദകമായ അലമുറകളും ചേർന്ന് അന്തരീക്ഷം ഐന്ദ്രജാലികമാകുന്നു. ക്രൂരതയുടെ അടങ്ങാക്കലിയുമായി ഉമ്മർകോയ ആശുപത്രിയിലേക്ക് സംഘം പ്രവേശിക്കുന്നു. രോഗികളെ ഭീഷണിപ്പെടുത്തിയും മർദ്ദിച്ചും പായിച്ചതിനുശേഷം ഗോഡൗണിനും ആശുപത്രി ഉപകരണങ്ങൾക്കും തീയിടുന്നു. ഈ സംഭവപരമ്പരയുടെ അന്ത്യം കേരളത്തിനു സമ്മാനിച്ചത് അപരിഹാര്യമായ വേദനയാണ്. രോഗഗ്രസ്തമായ ഒരു സമൂഹത്തിലെ നഷ്ടം വന്ന ഇച്ഛാശക്തിയെ അത് വിളംബരം ചെയ്യുന്നു. നാമതിനെ രാഷ്ട്രീയത്തിൻെറ പേരിൽ വലിച്ചിഴയ്ക്കാതിരിക്കുക. അതൊരു ധാർമ്മികതയുടെ പ്രശ്നമാണ്. അസഹിഷ്ണുതയാൽ വ്യവസ്ഥ ചെയ്യപ്പെട്ട അരാജക സാമൂഹ്യഘടനയിലേക്കുള്ള കേരളത്തിൻെറ പരിവർത്തനത്തെ ഇത് സാക്ഷ്യപ്പെടുത്തുന്നു.

ഏകാധിപത്യത്തിനെതിരായ എല്ലാ കലാപങ്ങളും ജനാധിപത്യത്തിൻെറ അടിസ്ഥാനത്തിലാവണം. ഏതൊരു കേന്ദ്രീകൃത വ്യവസ്ഥയ്ക്കുമെതിരെ ജനാധിപത്യത്തെ പ്രതിസ്ഥാപിക്കുവാൻ കഴിയുമ്പോഴാണ് നമ്മുടെ ചിന്തയും പ്രവൃത്തിയും ഉന്നതമാകുന്നത്. ഏകാധിപത്യം ഒരു മനോഘടനയാണ്. ചരിത്രത്തെ എല്ലാ വികാസങ്ങളിൽ നിന്നും അത് അകററിനിർത്തിയിട്ടുണ്ട്. ഈ വസ്തുതയിൽനിന്ന് ഓടിയകലാൻ ശ്രമിക്കുന്നവർ ദർശനത്തിലും വീക്ഷണത്തിലും എത്രകണ്ട് പുരോഗാമികളായാലും ചരിത്രത്തിനും ജനസമൂഹത്തിനുമെതിരെ മുഖം തിരിച്ചു നില്ക്കുന്നവരാണ്. ആദ്യം ചോദ്യം ചെയ്യപ്പെടുക അവരായിരിക്കും. ചെയ്യപ്പെടുക അവരായിരിക്കും. പറശ്ശിനിക്കടവിൽനിന്ന് ഇനി എങ്ങോട്ടു പോകും? നാം ആ ചോദ്യത്തിന് ഉത്തരം തേടണം.

പറശ്ശിനിക്കടവ് സ്നേക്ക് പാർക്കിൽ സുഗതകുമാരി

# പറശ്ശിനിക്കടവ്: ഇനി ഇവിടെനിന്നും എങ്ങോട്ട്?

പറശ്ശിനിക്കടവ് ദുരന്തത്തെക്കുറിച്ച് പി. വത്സല, കെ.വി. സുരേന്ദ്രനാഥ്, സുഗതകുമാരി, ആർ.വി.ജി. മേനോൻ, എം.എൻ. വിജയൻ എന്നിവർ പ്രതികരിക്കുന്നു. അവരുമായി ശ്രീ. അനൂപ് നടത്തിയ കൂടിക്കാഴ്ചാ റിപ്പോർട്ട് ചുവടെ ചേർക്കുന്നു:



കഴുകന്മാരുടെ ജഡം — ദേശാടനക്കിളികളുടെ ജഡം

# ഭസ്മാസുരന്റെ സംഹാര നൃത്തം

## വത്സല

വണ്ട് പണ്ടൊരിക്കൽ വനവൃക്ഷത്തിന്റെ ശാഖയിലിരുന്നു പാടിയ ക്രൗഞ്ചമിഥുനത്തിനു നേരെ ഒരു നിഷാദൻ അമ്പെയ്യുന്നതു കണ്ട് ഒരു കവി ജനിച്ചു. ഇപ്പോൾ അതെക്കുറിച്ചു ചിന്തിക്കുമ്പോൾ ഒരു കാര്യം വ്യക്തമാവുന്നു. കാട്ടാളൻ അമ്പെയ്തതു ഭക്ഷിക്കാനായിരുന്നു. വേട്ടയാടൽ കാട്ടുനീതിയായി പരിഗണിക്കപ്പെട്ടിരുന്ന കാലം. എന്നിട്ടും കവിയുടെ ഹൃദയത്തിലേററ മുറിവിന്റെ കാഠിന്യത്തിനു ഒരു കുറവും ഉണ്ടായില്ല. അമ്പേററു പിടഞ്ഞത് കവിഹൃദയമായിരുന്നു.

ഇന്നോ? അമ്പ് മാത്രമല്ല മണ്ണെണ്ണയും തീയും കഠാരയും ബോംബുമെല്ലാം ജീവനെ ഹനിക്കാൻ എളുപ്പം കൈയിൽ കിട്ടുന്ന വസ്തുക്കളാണെന്നു വന്നു. ഇരയുണ്ടാക്കാനല്ല, വിനോദത്തിനും, പക തീർക്കാനും, അധികാരം കൈവശപ്പെടുത്താനും ജീവനെ ഹനിക്കാമെന്നു നാം തെളിയിച്ചുകൊണ്ടിരിക്കുന്നു. പരസ്പര സഹകരണ സംഘങ്ങൾ പിടിച്ചടക്കാൻ പരസ്പരസംഹാരം കൂടിയേ തീരൂ എന്നാണ് നമ്മുടെ ജനാധിപത്യസേവകർ വിശ്വസിച്ചു പ്രവർത്തിക്കുന്നത്. പരസ്പര സംഹാരത്തിലൂടെ ജനാധിപത്യത്തിന്റെ ശ്രീകോവിലിൽ കോഴിയറവും അശ്വമേധവും നടത്തി, ആധുനിക സർപ്പക്കാവുകളിൽ മണ്ണെണ്ണ തളിച്ചു, നാഗങ്ങളേയും വാനരന്മാരേയും മററു കണ്ണിൽക്കണ്ട ജീവികളേയും (അവയെ കൂട്ടിലിട്ടടച്ചു പൂട്ടി) ബലി നടത്തി, നരഹോമം കഴിച്ചു നമ്മുടെ സംസ്കാരം മുന്നേറുകയാണ്. ഇവിടെ ആരാണ് കുററക്കാർ? അനേക സഹസ്രാബ്ദങ്ങൾ ഊട്ടി വളർത്തിയതാണ് നമ്മുടെ സംസ്കാരം. വേട്ടയാടി നടന്നിരുന്ന മനുഷ്യൻ, കൂട്ടുചേർന്നു ഗ്രാമങ്ങൾ പണിതു സംഘം ചേർന്നു കൃഷിയിടങ്ങളും മേച്ചിൽ സ്ഥലങ്ങളും സംരക്ഷിച്ചു ചരിത്രത്തിന്റെ പെരും രഥ്യയിലൂടെ കടന്നുപോന്നപ്പോൾ നാം പഴയ നിഷാദനെ മറന്നു. മനുഷ്യനു പാടാനും ആടാനും, പരിപാലിക്കാനും, ആശ്വസിപ്പിക്കാനും, സുഖദുഃഖങ്ങളെ പങ്കിടാനും, ജീവിതം സുന്ദരമാക്കാനും കഴിയുമെന്നു സ്ഥാപിച്ചു. പിന്നീടെവിടെയാണ് ചരിത്രം കാലിടറി വീണത്? നമ്മുടെയെല്ലാം ഉള്ളിൽ നാം ഒരു കാട്ടാളനെ കൊണ്ടുനടക്കുകയായിരുന്നില്ലേ? ആ കാട്ടാളൻ യുഗംതോറും നമ്മിൽ വളർന്നു വരികയായിരുന്നില്ലേ? ഇക്കാലമത്രയും കവികളുണ്ടായിരുന്നു, മുനികളുണ്ടായിരുന്നു, ജ്ഞാനികളുണ്ടായിരുന്നു. ഇവരെല്ലാം കാട്ടാളനെ ചങ്ങലയ്ക്കിടാൻ സഹായിക്കുക മാത്രമാണോ ചെയ്തിരുന്നത്? ഏതായാലും നല്ല മുഹൂർത്തം നോക്കി അവൻ വെളിക്കു ചാടിയിരിക്കുന്നു. വരം കിട്ടിയ ഭസ്മാസുരന്റെ ചരിത്രം ആവർത്തിക്കപ്പെടുന്നു. അതാണ് ബോംബെയിലും, അയോദ്ധ്യയിലും, ദില്ലിയിലും, മററുപല സ്ഥലങ്ങളിലും സംഭവിച്ചത്. ഭസ്മാസുരന്റെ സംഹാര നൃത്തമാണ് ഈയിടെ കണ്ണൂരിലും പറശ്ശിനിക്കടവിലും ആവർത്തിക്കപ്പെട്ടത്. അയോദ്ധ്യയിൽ തകർന്ന ആരാധനാ സ്ഥലങ്ങളെക്കുറിച്ചു ആയിരംവട്ടം നെഞ്ചത്തടിച്ചു കരഞ്ഞവർക്ക് ആ കരച്ചിലും നെഞ്ചത്തടിയും ഇനി തിരിച്ചെടുക്കാൻ പററുമോ? പാമ്പുവളർത്തൽ കേന്ദ്രത്തിൽ നടന്ന സംഹാരതാണ്ഡവം ആർ ആരുടെ അക്കൗണ്ടിൽ ചേർത്തു ക്രെഡിററാക്കും? പ്രബുദ്ധരെന്നു നൂറെറാന്നു പ്രാവശ്യം വീമ്പിളക്കി നടന്നിരുന്ന കേരളീയർ ആയിരത്തൊന്നുവട്ടം ലജ്ജിക്കേണ്ട അവസ്ഥയാണ് ഇന്ന്. ആരാണ് പാമ്പുവളർത്തൽ കേന്ദ്രത്തെ മണ്ണെണ്ണയൊഴിച്ചു കത്തിച്ചത്? നാഗങ്ങളെ ചുട്ടു ചാമ്പലാക്കിയത്? സിംഹവാലനെ അംഗഭംഗം വരുത്തിയത്? മുയൽക്കുഞ്ഞുങ്ങളേയും വാനരന്മാരേയും കൊന്നൊടുക്കിയത്? ഈ കൊടും പാപത്തിൽ കൈയുള്ളവർ അനേകമാവാം. ആരും അല്ലാതിരിക്കാം. എന്നാലും പാപം പാപമായി അവശേഷിക്കുന്നു. ഒരാശുപത്രിയുടെ ഭരണവും ഉടമസ്ഥതയും നഷ്ടപ്പെട്ടാൽ ഇതാണ് സ്ഥിതിയെങ്കിൽ നമ്മുടെ രാജ്യം ഇനി കാണാനിരിക്കുന്നതെന്ത് എന്നാലോചിക്കുമ്പോൾ ഇവിടത്തെ 'പുണ്യതീർത്ഥങ്ങൾ; പോരാതെ വരും. മനുഷ്യന്റെ അധികാര ദുര സർവ്വ വിനാശകരമാണെന്നു തെളിയിക്കപ്പെട്ടിരിക്കുന്നു. കൂട്ടിലടച്ച മിണ്ടാപ്രാണികളെ ചുട്ടുകരിക്കാൻ മാത്രം കാട്ടാളന്മാരായി അധഃപതിച്ചുകഴിഞ്ഞു, നമ്മൾ. കൊലയ്ക്കുകൊല എന്ന രാഷ്ട്രീയ പകപോക്കൽ ഇതുവരെ മനുഷ്യവർഗ്ഗത്തെ മാത്രമെ ഇവിടെ ബാധിച്ചിരുന്നുള്ളൂ. അതു തിര്യക്കുകളിലേക്കും കടന്നിരിക്കുന്നു എന്നത് വരാനിരിക്കുന്നവൻ വിപത്തുകളിലേക്കു വിരൽ ചൂണ്ടുന്നു. നമ്മുടെ നാട്ടിൽ അണുശക്തി കേന്ദ്രങ്ങളും തെർമ്മൽ പ്ളാൻറുകളും വൈദ്യുത നിലയങ്ങളും സ്ഥാപിക്കുമ്പോൾ നാം ഒരിക്കലല്ല പത്തുവട്ടം ആലോചിക്കേണ്ടിയിരിക്കുന്നു. ഭാവിയിൽ പകപോക്കലിനുള്ള ആയുധങ്ങളായി ഇവയും ഉപകരിക്കപ്പെടുകയില്ലെന്നു ആർക്കു വിശ്വസിക്കാനാവും? പൊതു സമ്പത്തുകളെല്ലാം പൊതു വിനകളും ബാദ്ധ്യതകളുമായി അനുദിനം പരിണമിച്ചുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. ജനാധിപത്യത്തിന്റെ കാവല്ക്കാരനു (അങ്ങനെ ആരെങ്കിലും അവശേഷിക്കുന്നുണ്ടെങ്കിൽ) ഇനിയുള്ള നാളുകളിൽ ഉറങ്ങാനവകാശമില്ല.



# ആർക്ക് ഇത് ന്യായീകരിക്കാനാവും?

## കെ.വി. സുരേന്ദ്രനാഥ്

വറശ്ശിനിക്കടവ് പാമ്പുവളർത്തൽ കേന്ദ്രത്തിനു നേരെയുണ്ടായ അതിക്രമം പെട്ടെന്നുണ്ടായ ഒരു പ്രകോപനത്തിന്റെ ശിഷ്ടപത്രമാണെന്ന് വിശ്വസിക്കാനാവില്ല. പെട്ടെന്നുണ്ടാകുന്ന പ്രകോപനത്തിന്റെ അടിസ്ഥാനത്തിൽ സംഭവിക്കുന്ന കൊലപാതകങ്ങളെപ്പോലും നിയമപരമായി ന്യായീകരിക്കാൻ കഴിയും. എന്നാൽ ഈ ദാരുണസംഭവം അത്തരമൊരു ന്യായീകരണംപോലും അർഹിക്കുന്നില്ല. ദൂരെനിന്നും എറിഞ്ഞുകൊല്ലാൻ വിവിധതരം കുന്തങ്ങളും ശൂലങ്ങളും ഉപയോഗിക്കുക, ചുട്ടുകരിക്കുന്നതിന് പെട്രോൾ കരുതുക, കാതരിയുന്നതിനും കഴുത്തരിയുന്നതിനും പ്രത്യേകതരം വാളുകൾ ഉപയോഗിക്കുക—ഇങ്ങനെ ഓരോ മൃഗങ്ങളെയും കൊല്ലുന്നതിനു തക്ക ആയുധങ്ങൾ സമാഹരിക്കപ്പെട്ടത് ഒരു നിമിഷത്തെ ക്ഷോഭത്തിന്റെ ഉല്പന്നമല്ല. നമ്മെ ഏററവും കൂടുതൽ ദുഃഖാകുലരാക്കുന്ന വസ്തുത വംശനാശം നേരിട്ടുകൊണ്ടിരിക്കുന്ന പല ജീവിവർഗ്ഗങ്ങളും ഇല്ലായ്മ ചെയ്യപ്പെട്ടു എന്നതാണ്. ദേശാടനപ്പക്ഷി, മയിൽ, രാജവെമ്പാല, സിംഹവാലൻ തുടങ്ങിയ അപൂർവ്വം ജീവിവർഗ്ഗങ്ങൾ ശൂലമുനയേററും, തീപ്പൊള്ളലേററും നശിപ്പിക്കപ്പെട്ടു. തീവയ്പ് എപ്പോഴും ഇരുട്ടിന്റെ സന്തതിയാണ്.

ഏററവും കൂടുതൽ വിഷബാധയുള്ള പ്രദേശമാണ് പറശ്ശിനിക്കടവ്. ഇവിടത്തെ പാമ്പുവളർത്തൽ കേന്ദ്രം അപൂർവ്വ ജീവിഗണങ്ങളെ സംരക്ഷിക്കുന്നു എന്നു മാത്രമല്ല മികച്ച ഔഷധങ്ങൾ ഉല്പാദിപ്പിക്കുന്ന സ്ഥലംകൂടിയാണ്. ഈ ഔഷധങ്ങൾ കേരളത്തിൽ മാത്രമല്ല, ബോംബെ, മദ്രാസ്, ബാംഗ്ളൂർ എന്നിങ്ങനെ വിവിധ സ്ഥലങ്ങളിലേക്ക് കയററി അയയ്ക്കുന്നുമുണ്ട്. ഇതൊരു വരുമാനമാണ്. മറെറാരു കാര്യം, അടിയന്തര ചികിത്സയ്ക്ക് ആവശ്യമായ ഔഷധങ്ങൾക്ക് ഉറപ്പോടെ സമീപിക്കാവുന്ന ചികിത്സാ കേന്ദ്രംകൂടിയാണ് ഇത് എന്നതാണ്. ആക്രമിച്ചു നശിപ്പിച്ചവർ ലളിതമായി ചെയ്തത് ദേശത്തിന് ഒരു തീരാനഷ്ടം വരുത്തിവച്ചു എന്നതാണ്, പാമ്പുകളെയും വിഷശേഖരത്തെയും തകർത്തുകൊണ്ട്. അച്ചുതമേനോൻ ഭരിക്കുന്ന കാലത്ത് മട്ടന്നൂരിൽ ഒരിക്കൽ ബസ്സുകൾക്കു തീവച്ചു. കുട്ടികളുൾപ്പെടെ അനേകർ തീയിൽ വെന്തുമരിച്ചു. ഇതുപോലും ഒരുനിമിഷത്തെ പ്രകോപനമാണെന്നു വരാം. എന്നാൽ മിണ്ടാപ്രാണികൾക്കെതിരെ ഉണ്ടായ കലാപം ഏതു നിലവാരത്തിലാണ് ന്യായീകരിക്കാനാവുക? മനുഷ്യർക്ക് എതിരായ ഒരു കലാപത്തെയും ലഘൂകരിച്ചു കാണുകയല്ല. എന്നാൽ ഈ സംഭവം മറെറന്തോ ഒന്നാണ് പ്രഖ്യാപിക്കുന്നത്. ഈ അതിക്രമത്തിനു മുതിർന്നവർ ഏതു വിഭാഗത്തിലുള്ളവരുമായിക്കൊള്ളട്ടെ, അവർ വൈൽഡ് ലൈഫ് പ്രൊട്ടക്ഷൻ ആക്ടനുസരിച്ച് ശിക്ഷിക്കപ്പെടുകതന്നെ വേണം, ഇനിയും അതൊരു പരിഹാരമല്ലെങ്കിൽക്കൂടി.

# ഹിംസാത്മകതയുടെ ഭിന്നപാഠങ്ങൾ

## ആർ.വി.ജി. മേനോൻ

പറശ്ശിനിക്കടവ് സംഭവം നമുക്കു മുന്നിൽ അനാവരണം ചെയ്യുന്ന ചില വസ്തുതകൾ ഉണ്ട്. അതിൽ ഏററവും പ്രധാനം നമ്മുടെ ഹിംസാത്മകബോധമാണ്. ഈ ഹിംസാത്മകത വാക്കുകളിൽ തുടങ്ങുന്നു. പിന്നെ പ്രസംഗമായും മുദ്രാവാക്യമായും ജനങ്ങളെ ഇളക്കിമറിക്കുന്നു. വേണമെങ്കിൽ ഇരുപത്തൊന്നാം നൂററാണ്ടിന്റെ മന്ത്രമാണ് മുദ്രാവാക്യമെന്നു പറയാം. ആളുകളെ പ്രകോപിപ്പിക്കുവാൻ താളാത്മകമായും ലയാത്മകമായും ഇന്നു മുദ്രാവാക്യങ്ങൾ സംവിധാനം ചെയ്യപ്പെടുന്നു. കേരളത്തിൽ ഇത് വിമോചന സമരം മുതൽ തുടങ്ങിയ ഒരു പ്രക്രിയയാണ്. ഏതെങ്കിലും തത്വത്തിനും ആദർശത്തിനും വേണ്ടി ഉണർച്ച സൃഷ്ടിക്കുന്നതിനു പകരം അത് ജനങ്ങളിൽ ഹിംസാത്മകബോധം സൃഷ്ടിക്കുന്നു. അതോടെ അക്രമങ്ങളിലേക്കു സഞ്ചരിക്കുക ഏതൊരു ജനസമൂഹത്തിനും എളുപ്പമാണ്. ഏതെങ്കിലും ഒരു തത്വത്തിന്റെ പേരിൽ കൊല്ലുക എന്നത് പരിപാവനമാണെന്ന ഒരു മൂല്യവിശ്വാസം ഇന്ന് സുശക്തമാണ്. പരസ്പരം കൊല്ലുന്നത് രക്തസാക്ഷിത്വമല്ല, ഭ്രാന്താണ്. ഈ ഭ്രാന്തു തന്നെയാണ് പറശ്ശിനിക്കടവിലും പ്രവർത്തിച്ചത്. അതിനെ രാഷ്ട്രീയവുമായി കണ്ണിചേർക്കുന്നത് ബോംബെ കലാപത്തെ മതവുമായി കണ്ണിചേർക്കുന്നതുപോലെയാണ്. മത



അക്രമികൾ കൊന്ന കരിങ്കുരങ്ങ് — രാജവെമ്പാലയുടെ കൂട്— ചുട്ടെരിച്ച പാമ്പുകളുടെ അവശിഷ്ടം

# പീഡനത്തിൽ കവികൾ വിഷാദിക്കാത്തതെന്ത്?

## എം.എൻ. വിജയൻ

സുകുമാർ അഴീക്കോടിൻെറ നാവരിയുന്നതും സിംഹവാലൻ കുരങ്ങിൻെറ കാലരിയുന്നതും തുല്യമായി കാണുന്ന സമദർശികളല്ല പുരോഗമന കലാസാഹിത്യകാരന്മാർ.

ലോക്കപ്പുകളിൽ ജീർണ്ണിക്കുന്ന മൃഗമാംസത്തെക്കുറിച്ച് വിലപിക്കുന്നവർ അതേ ജില്ലയിലെ ലോക്കപ്പുകളിൽ ദ്രവിക്കുന്ന മനുഷ്യശരീരങ്ങളെക്കുറിച്ച് ദുഃഖിക്കാതിരിക്കുന്നത് എന്തുകൊണ്ടാണ്?

മനുഷ്യൻ മൃഗങ്ങൾക്കായി നിർമ്മിച്ച ലോക്കപ്പാണ് സ്നേക്ക് പാർക്ക്. പറശ്ശിനിക്കടവിലെ ആ ജന്തു ലോക്കപ്പിൽ ജന്തുക്കൾക്ക് പരിക്കു പററിയപ്പോൾ കവികൾ വിഷാദിച്ചു. പക്ഷേ, മനുഷ്യൻ മനുഷ്യർക്കായൊരുക്കിയ ലോക്കപ്പുകളിൽ ക്രൂരമായ പീഡനം നടക്കുന്നതിൽ അതേ കവികൾ വിഷാദിക്കുന്നില്ല. ഇതെന്തുകൊണ്ടാണെന്ന് സ്വയം മനസ്സിലാക്കേണ്ട ചുമതല അവർക്കുതന്നെയാണ്.

കവിയുടെ വൈകാരിക ഭൂപടത്തിൽ നിന്ന് മനുഷ്യൻ അപ്രത്യക്ഷനാകുകയും ദേവന്മാരും പ്രകൃതിയും മാത്രം ബാക്കിയാവുകയും ചെയ്യുന്ന അവസ്ഥയെക്കുറിച്ച് സുഗതകുമാരിതന്നെയാണ് തിരിച്ചറിയേണ്ടത്. രാമനും കൃഷ്ണനും അമ്പലമണികളുമടങ്ങിയ ദേവലോകവും ഹരിതവിപ്ളവം, ജന്തുസ്നേഹം തുടങ്ങിയവ മാത്രം ഉൾക്കൊള്ളുന്ന പുതിയൊരു രാഷ്ട്രീയ ലോകവും എന്ന ധ്രുവീകരണത്തിനാണ് ചിലർ താല്പര്യപ്പെടുന്നത്.

ഇതിനിടയിൽ ഈ ലോകത്തെ മുഴുവൻ ലോകമാക്കിത്തീർക്കുന്നത് മനുഷ്യനാണ് എന്നത് മറന്നുപോകുന്നു. കവിയുടെ വൈകാരിക ഭൂപടത്തിലും മനുഷ്യന് സ്ഥാനം നഷ്ടപ്പെടുന്നു. ഇത് പുത്തൻ ധ്രുവീകരണം കാരണമാണ്. കണ്ണനെയും കാളിയനെയും കുറിച്ച് വികാരം കൊള്ളുമ്പോൾ മനുഷ്യനെക്കുറിച്ചുള്ള വികാരം താനറിയാതെ എവിടെയോ വച്ച് നഷ്ടപ്പെടുന്നു. തൻെറ കഥയിൽ ഇങ്ങനെയൊരു രൂപാന്തരം സംഭവിച്ചിട്ടുണ്ടെന്ന് സുഗതകുമാരി മനസ്സിലാക്കണം.

പറശ്ശിനിക്കടവ് സ്നേക്ക് പാർക്കിൽ മരിച്ചത് സി.എം.പിക്കാരായ പാമ്പുകളല്ല എന്ന് സുഗതകുമാരി പറയുകയുണ്ടായി. ജനാധിപത്യ ധ്വംസനവും മർദ്ദനവും നടത്തിയതിനെതിരായ അണപൊട്ടിയ ജനകീയ രോഷം മനുഷ്യർക്കു നേരെ തിരിഞ്ഞില്ല എന്നാണവർ അർത്ഥമാക്കിയിട്ടുണ്ടാവുക. അത് ആശ്വാസകരമല്ലേ?

എവിടെയോവച്ച് മനുഷ്യത്വം അന്യമായിപ്പോവുകയും അതിൻെറ സ്ഥാനത്ത് ദേവത്വവും വന്യത്വവും പ്രതിഷ്ഠിക്കപ്പെടുകയുമാണിവിടെ. ബോംബെയിലെ കുടിലുകളിൽ മനുഷ്യൻ വെന്തു തീർന്നപ്പോഴും ഈ മനോഭാവമാണ് പല കവികൾക്കുമുണ്ടായിരുന്നത്. എല്ലാ ചർച്ചകളിലും മനുഷ്യത്വത്തെ ഒഴിവാക്കുകയാണ്. കുമാരനാശാൻെറ പരമ്പരയിൽപ്പെട്ട കവികൾപോലും ഇതു ചെയ്യുന്നുവെന്നത് അഭിമാനകരമല്ല. കവിതയിൽ പക്ഷിമൃഗാദികൾ നിറഞ്ഞ ഒരു ഭൂഭാഗചിത്രത്തെ കൊണ്ടുവരുമ്പോൾ അതിലേക്ക് മനുഷ്യനെ ഇറക്കിക്കൊണ്ടു വരികയായിരുന്നു ആശാൻ, എന്നാൽ ആ പരമ്പരയിൽപ്പെട്ട ചില കവികൾ ഭൂമിയുടെ ചിത്രപടത്തിൽനിന്ന് മനുഷ്യനെ നിഷ്കാസനം ചെയ്തു മററെല്ലാത്തിനെയും രക്ഷിക്കണം എന്ന് തീരുമാനിക്കുകയാണ് ചെയ്തിരിക്കുന്നത്. കവിക്ക് പ്രിയം ഒന്നുകിൽ ശ്രീകൃഷ്ണനും ദേവദാരുവും കൈലാസവും അല്ലെങ്കിൽ മൃഗങ്ങളും പാമ്പും. എന്നാൽ ഇതെല്ലാമടങ്ങുന്ന ഭൂമിക്ക് അർത്ഥം കൊടുക്കുന്ന മനുഷ്യൻെറ പ്രശ്നങ്ങൾ കവിക്ക് അന്യമാകുന്നു. ഇതാണിപ്പോഴത്തെ ദുഃഖകരമായ വസ്തുത.

ദേശാഭിമാനി
ഫെബ്രുവരി

വും രാഷ്ട്രീയവുമൊക്കെ ഉന്നതമായ ആദർശങ്ങളാണ്. ഇവിടെ അവയുടെ ആദർശാത്മകതയല്ല. മറിച്ച്, അധികാരമോഹമാണ് പ്രശ്നം. എന്നും ലോകത്ത് മഹത്തായ ആശയങ്ങളുടെ പേരിലാണ് ഏററവും വലിയ ക്രൂരതകൾ നടന്നിട്ടുള്ളത്. ഓരോരോ ആദർശങ്ങളുടെ പേരിൽ കുററങ്ങൾ ചെയ്തുകൊണ്ടും വീണ്ടും വീണ്ടും അതാവർത്തിച്ചുകൊണ്ടും എല്ലാവരും സ്വയം ന്യായീകരിക്കാൻ ശ്രമിക്കുന്നു. അതിനു പുരോഗമന പ്രസ്ഥാനമെന്നോ പ്രതിലോമ പ്രസ്ഥാനമെന്നോ വ്യത്യാസമില്ല.

തോല്ക്കാൻ ആർക്കും മനസ്സില്ലാത്ത ഒരവസ്ഥയാണ് ഇന്നു നമ്മുടെ സമൂഹത്തിൻേറത്. എന്തുചെയ്തും ജയിക്കാൻ ശ്രമിക്കുക എന്നത് ഇന്നൊരു പുതിയ ആദർശമായിരിക്കുന്നു. അത് സൃഷ്ടപ്പൻ മൂലമാണ് എന്നു തോന്നുന്നില്ല. ആദർശത്തോടുകൂടി തോൽക്കാൻ പഠിക്കണം. തോല്ക്കുന്നവരെ ക്രൂരമായി നിന്ദിക്കുന്നതല്ല നമ്മുടെ സംസ്കാരം. മുങ്ങിയാൽ എല്ലാവരെയുംകൊണ്ട് മുങ്ങുക, എന്തു ക്രൂരതകൾ കാട്ടിയും എല്ലാം പിടിച്ചടക്കുക, തോല്ക്കുമ്പോൾ സമനില തെററുക തുടങ്ങിയവ നമ്മുടെ സംസ്കാരമായി മാറിയിട്ടുണ്ട്. ഗാന്ധിജി ഒരിക്കൽക്കൂടി പ്രസക്തനാകുന്നത് ഈ സന്ദർഭത്തിലാണ്. 'ലക്ഷ്യം മാത്രമല്ല മാർഗ്ഗവും നന്നാവണം.' ഇന്ന് ലക്ഷ്യം മാത്രമാണ് പ്രശ്നം. ലക്ഷ്യം നേടാൻ ഏതു നീചമാർഗ്ഗവും അവലംബിക്കാം. ഈ അവസ്ഥ മാറേണ്ടതുണ്ട്. ശുദ്ധമായ മനസ്സോടെ ആദർശാത്മകമായ മാർഗ്ഗത്തിൽ ലക്ഷ്യത്തിലെത്താൻ ശ്രമിക്കുമ്പോൾ അതിനു സാധിച്ചില്ലെങ്കിൽക്കൂടി അതൊരു തോല്വിയല്ല. അതൊരു തോല്വിയാണെങ്കിൽ ആ തോല്വിയിൽ ആനന്ദിക്കാൻ നാം പഠിക്കണം.

പറശ്ശിനിക്കടവ് തോല്ക്കാൻ മനസ്സില്ലാത്തവരുടെയും, പ്രസംഗങ്ങളിലൂടെയും മുദ്രാവാക്യങ്ങളിലൂടെയും ഹിംസാത്മകബോധം ആവേശിച്ചവരുടെയും ഭ്രാന്തിനടിപ്പെട്ട അസഹിഷ്ണുതയുടെ ചെയ്വനകളാണ്. യഥാർത്ഥത്തിൽ ഈ ദുരന്തം സൃഷ്ടിച്ചവർ വെറും കാലാൾപ്പടയാണ്. ഈ കാലാൾപ്പടയെ സൃഷ്ടിക്കുന്നവർ വാക്കുകളിലൂടെ ആദ്യം ഹിംസാത്മകത സൃഷ്ടിക്കുന്നു. പടയുടെ സഞ്ചാരം പിന്നെ എല്ലാ അതിരുകളും ലംഘിക്കുന്നു. നാം കരുതുന്നതിനുമപ്പുറം സംഭവങ്ങളെത്തിച്ചേരുന്നു. അതുകൊണ്ട് മനുഷ്യത്വപരമായ ഒരാദർശം ഉണ്ടാവുക എന്നത് ഇന്ന് അനിവാര്യമാണ്. ആദർശത്തിൻെറ സാന്നിദ്ധ്യത്തിൽ മാത്രമേ കുറഞ്ഞപക്ഷം നാം അതിൽനിന്നു വ്യതിചലിക്കുന്നുണ്ടോ എന്നു തീർച്ചപ്പെടുത്താനാകൂ. ട്രെയിനുകളെല്ലാം വൈകാം. എന്നാലും ഒരു റെയിൽവേ ടൈംടേബിളുണ്ടാകണം. കുറഞ്ഞപക്ഷം അവ വൈകുന്നു എന്നെങ്കിലും ഉറപ്പുവരുത്താൻ.

# കാഴ്ചയുടെ ദുഃഖങ്ങൾ

## സുഗതകുമാരി

പാപ്പിനിശ്ശേരിയുടെ കാററിൽ മൃത്യുഗന്ധം നിറഞ്ഞുനിന്നു. ചത്തുചീഞ്ഞ ജീവികളുടെ ശരീരങ്ങൾ എങ്ങും ചിതറിക്കിടക്കുന്നു. അടിച്ചുടച്ച കണ്ണാടിപ്പാടുകളുടെ ചില്ലുകൾക്കിടയിലെല്ലാം കത്തിയെരിഞ്ഞ പാമ്പുകളുടെ കറുത്ത ഉടലുകൾ. അടിച്ചും കുത്തിയും കൊന്നിട്ടിരിക്കുന്ന കുരങ്ങുകൾ ഈച്ചയരിച്ചു കിടക്കുന്നു. പേടിച്ച് കണ്ണുപൊത്തിയിരിക്കുന്നൊരു തള്ളക്കുരങ്ങിനെ കണ്ടു. തല്ലിക്കൊന്നു കൂമ്പാരമിട്ടിരിക്കുന്ന കിളിക്കൂട്ടങ്ങളെ കണ്ടു. അതാ ആ കാണുന്ന ചാമ്പൽക്കുന ആമകളുടേതാണെന്നും ഇവിടെ വെരുകുകൾ ഉണ്ടായിരുന്നു എന്നും ആരോ ചൂണ്ടിക്കാട്ടി. തകർന്ന കൂടുകളിലെല്ലാം ചത്ത പാമ്പുകൾ മലർന്നു കിടക്കുന്നു. ചാവാത്തവ അടികൊണ്ടാടിഞ്ഞും, ചതഞ്ഞും ചുരുണ്ടു കിടക്കുന്നു. കൂടിൻെറ മൂലയിൽ നിശ്ചലനായിരിക്കുന്ന മുള്ളൻപന്നിയുടെ പള്ളയിൽ കമ്പികൊണ്ടു കുത്തിക്കുഴിച്ചപോലെ ആഴത്തിൽ കാണുന്ന മുറിവിനു താഴെ ചോരയൊലിച്ചത് കട്ടകെട്ടിയിരിക്കുന്നു. കാലിൻെറ വിരലുകൾ അററുതൂങ്ങി ഒരു കുരങ്ങൻ ദയനീയമായി മുളികൊണ്ട് ഇരുകൈകൊണ്ടും മുറിവേററ കാൽ താങ്ങിപ്പിടിച്ച് ഉയർത്തിക്കാട്ടുന്നു. കരിങ്കല്ലുകൊണ്ടുള്ള ഏറും ഇടിയും ഏററ മുതലകൾ അവശരായി കിടക്കുന്നു.

ഇതെല്ലാം കണ്ട കാര്യങ്ങൾ. കേട്ടവ കുറെക്കൂടി ദുസ്സഹമാണ്. ദേഹത്തു മണ്ണെണ്ണയൊഴിച്ച് തീയിട്ട പാമ്പുകൾ, ഉയർന്നുചാടി പിടഞ്ഞ് എത്രയോ നേരംകൊണ്ടാണ് ചത്തടങ്ങിയതെന്നു കേട്ടു. പീലിക്കെട്ടിൽ തീയാളുന്ന മയിലുകൾ ചിറകിട്ടടിച്ചുകൊണ്ട് പ്രാണവേദനയോടെ ഓടി ഉഴന്നെന്നു കേട്ടു. മുതലയുടെ കണ്ണ് കമ്പികൊണ്ട് കുത്തിപ്പൊട്ടിച്ചു എന്നു കേട്ടു. പൊങ്ങിപ്പിടയുന്ന പാമ്പുകളുടെ ചീററലും മററു ജീവികളുടെ ദീനരോദനങ്ങളും കിളികളുടെ പേടിച്ചരണ്ട നിലവിളിയും മനുഷ്യരുടെ ക്രോധാട്ടഹാസങ്ങളും കണ്ണാടികളടിച്ചുടയ്ക്കുന്ന ശബ്ദവും, തീയുടെ പടപടശബ്ദവും എല്ലാം ചേർന്ന് ഇതാ ഇവിടെ, ഈ പ്രബുദ്ധമായ കേരളത്തിൽത്തന്നെയായിരുന്നു, ഒന്നുകൂടി പറയട്ടെ, സമയം നട്ടുച്ചയായിരുന്നു, അർദ്ധരാത്രിയല്ല. ആരും ഉറങ്ങുകയല്ലായിരുന്നു.

ഞങ്ങൾ നോക്കിക്കണ്ടു. അടിച്ചുടച്ചിട്ട നൂറുകണക്കിനു പൂച്ചട്ടികൾ, തകർക്കപ്പെട്ട ഉദ്യാനം, തീവയ്ക്കപ്പെട്ട മരുന്നുതോട്ടം, ഒഴിഞ്ഞുകിടക്കുന്ന കൂടുകളിൽ കറുത്ത ചോരപ്പാടുകൾ, വെട്ടിമുറിച്ച മരങ്ങൾ, ഒഴുകിപ്പരന്ന് ചെളികെട്ടിക്കിടക്കുന്നത് നൂററൊന്നാവർത്തിച്ച ക്ഷീരബലയാണ്. ഗോഡൗണിൽ കൂമ്പാരം കൂട്ടിയ പച്ചമരുന്നു ശേഖരങ്ങൾ കത്തിച്ചാമ്പലായി കിടക്കുന്നു. വാതംപിടിച്ചു കിടന്ന രോഗികൾ ജീവനുംകൊണ്ടിറങ്ങി ഓടിയത്രേ!

ഇതു രണ്ടു പാർട്ടികൾ തമ്മിലുള്ള തിരഞ്ഞെടുപ്പുയുദ്ധത്തിൻെറ പരിണതഫലം. മഹായുദ്ധങ്ങളിൽപ്പോലും ആശുപത്രികളെ ഒഴിവാക്കുമെന്നു കേട്ടിട്ടുണ്ട്. അത് യുദ്ധങ്ങളുടെ അംഗീകൃത എത്തിക്സാണ്. നാം അതിനും അപ്പുറത്തെത്തിക്കഴിഞ്ഞു. നൂറുശതമാനം സാക്ഷരനെന്ന് യുനസ്കോ കുറിച്ചുവച്ചിരിക്കുന്ന മലയാളിക്ക് ഇതാ നെറുകയിലണിയാൻ ഒരു കറുത്ത തൂവൽകൂടി.

എനിക്ക് രാഷ്ട്രീയം അറിഞ്ഞുകൂടാ, പക്ഷേ, ഒരു സംശയം മതത്തിൻെറ പേരിലുള്ള കൊലപ്പെടുത്തലുകൾപോലെ തന്നെ നിന്ദ്യവും ക്രൂരവുമല്ലേ രാഷ്ട്രീയപ്പാർട്ടിയുടെ പേരിലുള്ള കൊലപാതകങ്ങൾ. അതിനെക്കാൾ നികൃഷ്ടവും ക്രൂരവുമല്ലേ കൂട്ടിലടച്ച മിണ്ടാപ്രാണികളോടുള്ള പകപോക്കൽ? ഇതു ചെയ്യാൻ കഴിയുന്നവർ നാളെ എതിർചേരിക്കാരുടെ കുഞ്ഞുങ്ങളുടെ നേരെ തിരിയുകയില്ലെന്ന് നമുക്ക് എന്താണുറപ്പ്?

ഇന്നാട്ടിൽ നമ്മുടെ കുഞ്ഞുങ്ങൾ സുരക്ഷിതരല്ലാതായിക്കൊണ്ടിരിക്കുന്നു എന്ന് ഞങ്ങൾ, അമ്മമാർ, ഭയാകുലരാകുന്നു. ക്രിമിനലുകളുടെ എണ്ണം പെരുകുന്നു എന്നും ഞങ്ങൾ അറിയുന്നു. വിദ്വേഷത്തിൻെറ കറുത്ത ശക്തികൾ കൂടുതൽ ആസുരഭാവം ആർജ്ജിക്കുന്നു എന്നു ഞങ്ങൾ അനുഭവിച്ചറിയുന്നു. കൂട്ടിലടച്ച കാട്ടുകിളികളുടെ കഴുത്തു ഞെരിക്കാനും, പെരുമ്പാമ്പിൻെറ ഉടലിൽ മണ്ണെണ്ണ വാർത്തു കത്തിക്കാനും മലയാളികളുടെ കൈകൾ ഉയരുമെന്ന് ഞങ്ങൾ അദ്ഭുതത്തോടെ മനസ്സിലാക്കുന്നു. ഈ മനസ്സിലാക്കൽ ഞങ്ങളെ കൂടുതൽ ദുഃഖിപ്പിക്കുന്നു, ലജ്ജിപ്പിക്കുന്നു, ഭയപ്പെടുത്തുന്നു, നിരാശരാക്കുന്നു.


ഫോട്ടോ: സുനിൽകുമാർ
കരിങ്കുരങ്ങിൻെറ ജഡം


കുത്തിക്കൊന്ന മുള്ളൻ പന്നികൾ

സ്റ്റാഫ് ലേഖകൻ

# കീഴ്മേൽ മറിയുന്ന ലോകം

## പഴയ കൊലയാളികൾ പുതിയ അതിഥികൾ

കാലത്തിൻെറ ഔഷധ ശക്തിക്ക് സൗഖ്യമാക്കാൻ കഴിയാത്ത മുറിവുകളും ചതവുകളും ഇല്ലെന്ന സത്യത്തിനു സ്തോത്രം. വിയററ്നാമിനു മുകളിൽ തലങ്ങും വിലങ്ങും പറന്നുനടന്ന താഴേക്ക് മൃത്യുഗുണ്ടുകളെറിഞ്ഞു സുഖിച്ച പഴയ ആകാശ പോരാളികളും. നാപ്പാം ബോംബിൻെറ നാരകീയാഗ്നിയിൽ കുഞ്ഞുങ്ങൾ റോസ്ററ് ചെയ്യപ്പെടുന്നതു കണ്ടു അലറിച്ചിരിച്ച നിലത്തിപ്പോരുകാരായ പട്ടാളക്കാരും വിയററ്നാമിലെ പഴയ യുദ്ധക്കളങ്ങളിലേക്ക് ഉല്ലാസയാത്ര പോകുന്നു. ഈ ഉല്ലാസയാത്രയിൽ ഗൈഡുകളുടെ പണി ചെയ്യുന്നത് ആരാണെന്നോ റിട്ടയർ ചെയ്ത വിയററ്കോങ് ഓഫീസർമാർ. ഹോചിമിൻ സിററിയിലെ വിയററ്നാം യുദ്ധപ്പോരാളികളുടെ സംഘടനയാണ് ഡി.സി.ബി ടൂർ എന്ന കമ്പനിയുടെ സഹായത്തോടെ ഉല്ലാസയാത്രാ പരിപാടികൾക്ക് രൂപം നൽകിയിരിക്കുന്നത്. ടൈം മാഗസിൻെറ ട്രാവലേഴ്സ് അഡ്വൈസറി കോളത്തിൽ വിയററ്നാമിലെ പഴയ യുദ്ധക്കളങ്ങളിലേക്കുള്ള ഉല്ലാസയാത്ര ശുപാർശ ചെയ്യപ്പെടുന്നു.

കടുംപിടിത്ത കമ്മ്യൂണിസത്തിൻെറ അവസാന താവളമെന്നു കരുതപ്പെടുന്ന വിയററ്നാമിലും ഉപഭോക്തൃ സംസ്കാരത്തിൻെറ പടിഞ്ഞാറൻ കാററ് പുറംവാതിലുകൾ തുറന്നു കയറി വീശിയടിക്കുകയാണ്. മുതലാളിത്ത ശൈലിയിലുള്ള വികസന പ്രവർത്തനങ്ങൾ കമ്മ്യൂണിസത്തിനു നിഷിദ്ധമല്ലെന്ന ചിന്തയ്ക്ക് പ്രിയമേറുകയാണ്. ചില വൻകിട വിദേശ കമ്പനികൾക്ക് ഇതിനകംതന്നെ വിയററ്നാമിൽനിന്നു ക്ഷണപത്രികകൾ ലഭിച്ചുകഴിഞ്ഞു. തുന്നൽ യന്ത്രങ്ങളുടെ നിർമ്മാണരംഗത്തെ പ്രശസ്തരായ സിംഗർ കമ്പനി സംയുക്ത വ്യവസായ സംരംഭത്തിനു തയാറെടുക്കുകയാണ്. കാർ നിർമ്മാതാക്കളായ മെർസിഡസ് ബെൻസ് കമ്പനി താമസിയാതെതന്നെ വിയററ്നാമിൽ തങ്ങളുടെ കാർ നിർമ്മാണ ശാലകൾ ആരംഭിക്കും. വ്യവസായ തല്പരരായ ചെറുപ്പക്കാർ തങ്ങളുടെ സംരംഭങ്ങൾക്ക് പടിഞ്ഞാറൻ കമ്പനികളുടെ സഹായം തേടുന്നു. പെരിഗ്റൈൻ ക്യാപിററൽ എന്ന വിദേശ കമ്പനിക്ക് ആസ്ഥാനം ലഭിച്ചിരിക്കുന്നത് പ്രസിഡൻറിൻെറ കൊട്ടാരത്തിനു തൊട്ടടുത്തുതന്നെയാണെന്നുള്ളത് കൗതുകം നൽകുന്നു. പഴയ ദക്ഷിണ വിയററ്നാമിലെ അമേരിക്കൻ പാവഭരണകൂടത്തിൽ ഡെപ്യൂട്ടി പ്രധാനമന്ത്രിയായിരുന്ന മുൻ ഹാവാർഡ് പ്രൊഫസർ ന്യൂയെൻ സുവാൻ ഒയാനാണ് ഇപ്പോഴത്തെ കമ്മ്യൂണിസ്ററ് ഭരണകൂടത്തിൻെറ സാമ്പത്തിക ഉപദേശകൻ.

അമേരിക്കൻ വഴി തേടുന്ന വിയററ്നാം

അമേരിക്കൻ സാമ്രാജ്യമോഹത്തിനെതിരെ നടത്തിയ ധീരോദാത്തമായ പോരാട്ടങ്ങളുടെ കഥകളും ക്ഷീണിച്ചിരിക്കുന്നു. പുതിയ തലമുറയ്ക്ക് പോരാട്ടത്തിൻെറ കഥകളോടു പാഠപുസ്തക പ്രതിബദ്ധതയേയുള്ളൂ. പടിഞ്ഞാറൻ ജീവിതശൈലിയോടുള്ള ഭ്രമമേറുന്നു. പെൺകുട്ടികളുടെ കുപ്പായങ്ങളിൽ അമേരിക്കൻ മുദ്രകൾ നിറയുന്നു. ബ്യൂട്ടി പാർലറുകളിൽ മുഖം മിനുക്കി ഇറങ്ങി വൈകുന്നേരങ്ങളിൽ പരിമളം പടർത്തി അലയുന്ന പെൺകുട്ടികൾ ഇന്ന് ഒരു സാധാരണ കാഴ്ച മാത്രം. കഴിഞ്ഞ തലമുറ ഇവരുടെ പ്രായത്തിൽ ശ്വസിച്ചത് പരിമളങ്ങളല്ല വെടിമരുന്നിൻെറ രൂക്ഷഗന്ധമായിരുന്നു. വിയററ്നാമിലെ യുദ്ധക്കളങ്ങളിൽ തോററുമടങ്ങിയെങ്കിലെന്ത്. ഇപ്പോഴിതാ അമേരിക്ക വിയററ്നാമിൻെറ സംസ്കാരത്തിൽ നങ്കൂരമുറപ്പിക്കുന്നു.

## അമേരിക്കയിലെ മുരളി

രാഷ്ട്രീയത്തിൽ പുത്രന്മാരെ ഇറക്കി കളിപ്പിക്കുന്ന ഇന്ത്യൻരീതി അമേരിക്കയിലേക്കും കുടിയേറിത്തുടങ്ങിയിരിക്കുകയാണെന്നു തോന്നുന്നു. ബിൽക്ളിൻറനോടു തോററു 'വെള്ളക്കൊട്ടാര''ത്തിൽനിന്നു ബഹിഷ്കൃതനാക്കപ്പെട്ട ജോർജ് ബുഷ് ഇപ്പോഴിതാ പകർപ്പകാശംപോലും വാങ്ങാതെ ഇന്ത്യൻ രീതിയെടുത്തു പ്രയോഗിക്കാൻ തുടങ്ങുന്നു. തൻെറ ആൺമക്കളിലൊരുവനായ ജെബ് ബുഷിനെയാണ് രാഷ്ട്രീയം കളിക്കാൻ ബുഷ് നിയോഗിച്ചിരിക്കുന്നത്. പ്രോപ്പർട്ടി ഡെവലപ്പറായി പണിയെടുക്കുന്ന മുപ്പത്തൊമ്പതുകാരനായ ജെബ് ബുഷ് താൻ 1994–ൽ നടക്കുന്ന തിരഞ്ഞെടുപ്പിൽ ഫ്ളോറിഡാ ഗവർണ്ണർ സ്ഥാനത്തേക്കു മത്സരിക്കാനുള്ള റിപ്പബ്ളിക്കൻ പാർട്ടി ടിക്കററിനുവേണ്ടി രംഗത്ത് ഇറങ്ങിക്കഴിഞ്ഞതായി പ്രഖ്യാപിച്ചിരിക്കുന്നു.

തീരദേശ നഗരമായ മയാമിയിൽ താമസിക്കുന്ന ജെബ് ബുഷ് നമ്മുടെ മുരളിയെപ്പോലെ വെറുമൊരു മകനല്ല. പിതാവ് വൈററ് ഹൗസ് വാഴുമ്പോൾപ്പോലും സ്വന്തം മേൽവിലാസത്തിൽ അറിയപ്പെടാൻ ജെബിനു കഴിഞ്ഞിരുന്നു. സ്പാനിഷ് ഭാഷയിൽ തീപ്പൊരി പ്രസംഗം ചെയ്യാൻ കഴിവുള്ള ബുഷ് ജൂനിയർ മയാമിയിൽ തമ്പടിച്ചു കഴിയുന്ന ക്യൂബൻ, നിക്കാരഗ്വാവൻ അഭയാർത്ഥികളുടെ ഉററ ചങ്ങാതിയാണ്. ജെബിൻെറ ഭാര്യ മെക്സിക്കോക്കാരിയാണ്. ജെബിൻെറ കൊച്ചുമക്കൾ റിപ്പബ്ളിക്കൻ കൺവെൻഷനിൽ 'വിവാബുഷ്' പ്ളക്കാർഡുമേന്തി നില്ക്കുന്ന ചിത്രങ്ങൾ പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടിരുന്നു.

ഫ്ളോറിഡാ ഗവർണ്ണർ സ്ഥാനത്തേക്ക് ജെബ് ബുഷിനു വിജയിക്കാൻ കഴിയുമെന്നു വിശ്വസിക്കുന്നവരുടെ എണ്ണം റിപ്പബ്ളിക്കൻ കക്ഷിയിൽ നാളുകൾ കഴിയുന്തോറും ഏറിവരുന്നുണ്ടത്രെ. ഫ്ളോറിഡയിലെ സ്റ്റേറ്റ് റിപ്പബ്ളിക്കൻ പാർട്ടിയിലെ മിതവാദികളുടെ കൂട്ടത്തിലാണ് ജെബ്. അഭിപ്രായ വോട്ടെടുപ്പുകൾ രേഖപ്പെടുത്തുന്നത് ജെബ് ബുഷിന് റിപ്പബ്ളിക്കൻ ടിക്കററു ലഭിക്കാൻ വൻ സാദ്ധ്യതയുണ്ടെന്നാണ്. അമേരിക്കയിലെ ഒരു സ്റ്റേറ്റ് ഗവർണ്ണർ സ്ഥാനത്തുനിന്ന് അമേരിക്കൻ പ്രസിഡൻറ് സ്ഥാനത്തേക്കുള്ള ദൂരം അത്ര വലുതല്ലല്ലോ.

## അനാഥമാകുന്ന മൃതശരീരങ്ങൾ

മോസ്ക്കോ നഗരത്തിൻെറ ഇരുണ്ട മേഖലയിലെ മുപ്പത്തിമൂന്നാം നമ്പർ ജില്ലാ ഹോസ്പിററലിലെ മോർച്ചറിയിൽ മൃതശരീരങ്ങൾ കുന്നുകൂടിക്കിടക്കുന്നു. ആശുപത്രിയിൽവച്ചു മരിക്കുന്നവരുടെ ശവശരീരങ്ങൾ കൊണ്ടുപോകാൻ അവരുടെ ബന്ധുക്കൾ തയാറാകാത്തതുകൊണ്ടാണ് മോർച്ചറിക്കു താങ്ങാൻ കഴിയാത്തവിധം 'സ്റേറാക്ക്' കൂടിയത്. ഒരുമാസം തൊണ്ണൂറു മൃതശരീരങ്ങളെങ്കിലും ബന്ധുജനങ്ങളാൽ ഉപേക്ഷിക്കപ്പെടുന്നുണ്ടത്രേ. കാരണമെന്തെന്നോ? പ്രിയപ്പെട്ടവരുടെ അന്ത്യകർമ്മങ്ങൾ നിർവ്വഹിക്കാൻപോലും കഴിയാത്തവിധം സാധാരണ ജനങ്ങളുടെ കീശകൾ ശൂന്യമായിരിക്കുന്നു. പലരും വീട്ടുസാധനങ്ങൾ വിററഴിച്ചാണ് മരണമടഞ്ഞവരെ സെമിത്തേരികളിലെത്തിച്ചു കുഴിച്ചിടുന്നത്. ഇത് പുതിയ റഷ്യൻ സാമ്പത്തികവ്യവസ്ഥയുടെ ഇരുണ്ട ചിത്രങ്ങളിലൊന്നു മാത്രം.

മോസ്ക്കോ നഗരത്തിൻെറ മറെറാരു ഭാഗത്ത് മുഷിഞ്ഞ വസ്ത്രധാരിയായ ഒരാൾ ജനറൽ മോട്ടോഴ്സിൻെറ ഷോറൂമിലേക്ക് കയറിച്ചെല്ലുന്നു. അയാൾ ഒററയടിക്ക് ഏഴു കാഡിലാക്ക് കാറുകൾ വാങ്ങുന്നു. ഓരോന്നിനും അൻപതിനായിരം ഡോളറാണ് വില. കൂട്ടത്തിലൊരെണ്ണം ബുള്ളററ് പ്രൂഫായിരുന്നു. അതിനു മൂന്നുലക്ഷം ഡോളറായിരുന്നു വില. അയാൾ മുഴുവൻ പണവും പേചെയ്തു. വിശേഷിച്ചൊന്നും സംഭവിക്കാത്ത മട്ടിൽ ഇറങ്ങിപ്പോകുമ്പോൾ റഷ്യയിലെ പുതിയ സമ്പന്നരുടെ. ധാരാളിത്തത്തെയോർത്ത് അദ്ഭുതം കൂറുകയായിരുന്നു ഷോറൂമിലെ അമേരിക്കൻ ജീവനക്കാർ.

പതിമ്മൂന്നു മാസം പ്രായമുള്ള സാമ്പത്തിക പരിഷ്കാരം ഉള്ളവരും ഇല്ലാത്തവരും തമ്മിലുള്ള അകലം കാസ്പിയൻ കടലിൻെറ വലിപ്പത്തിലാക്കിയിരിക്കുകയാണ്. ഉള്ളവർ കൂടുതൽ കൂടുതൽ വാരിക്കൂട്ടി സുഖശയ്യകളിൽ പുളച്ചുമറിയുകയാണ്. ഇല്ലാത്തവരുടെ അവസ്ഥ, പഴയ റഷ്യൻ നോവലുകളിൽ വർണ്ണിച്ചിട്ടുള്ളതുപോലെ ദാരുണവും ഭീതിജനകവുമാണ. കമ്മ്യൂണിസത്തിനെ തള്ളിപ്പറയാത്തതുകൊണ്ടു പുറമ്പോക്കിലേക്ക് തള്ളിമാററപ്പെട്ട 'യാഥാസ്ഥിതികർ' ഇപ്പോൾ വിമർശനശേഷി വീണ്ടെടുത്തിട്ടുണ്ട്. പുതിയ പരിഷ്കാരങ്ങൾ ഭൂരിപക്ഷം ജനങ്ങളെ ശ്വപ്നങ്ങൾ ഇല്ലാത്തവരാക്കി മാററുകയാണ് ചെയ്തതെന്നു അവർ രോഷത്തോടെ കുററപ്പെടുത്തുന്നു.

ക്രൈസ്തവ ബിംബങ്ങൾ ജീവിത സത്യങ്ങളാകുന്നു

പരിഷ്കാരത്തിൻെറ ആദ്യനാളുകളിൽ, ദൈവരാജ്യം കൈവന്നു ഇനി ദുഃഖിക്കാനൊന്നുമില്ലെന്ന മട്ടിൽ ഭാവിക്കുവേണ്ടി ഒരുക്കൂട്ടി വച്ചിരുന്ന പണം മുഴുവനുമെടുത്തു ചെലവഴിച്ചു സുഖിക്കുകയായിരുന്നു. ദൈവരാജ്യം ലഭിച്ചത് പുരയെരിയുമ്പോൾ എങ്ങനെ വാഴ വെട്ടണമെന്നു പഠിച്ചവർക്കും കള്ളക്കടത്തുകാർക്കും നവജീവൻ ലഭിച്ച മതപുരോഹിതർക്കുമായിരുന്നു. ഉരുൾപൊട്ടുന്നതിനെക്കാൾ തീവ്രതയിലാണ് റഷ്യൻ റൂബിളിൻെറ മൂല്യം നിലംപതിച്ചത്. നാണയത്തിൻെറ വിലയിടിച്ചിൽ പാവങ്ങളുടെ കിനാവുകൾ മുഴുവൻ തിന്നുതീർന്നിരിക്കുകയാണ്. അതിനുംപുറമെ ഇപ്പോൾ പണിമുടക്കുകളുടെ വേലിയേററത്തിൻെറ സൂചന കാററിലുണ്ട്. 1989–ൽ ഖനിത്തൊഴിലാളികളുടെ പണിമുടക്കിനു തുടക്കം കുറിച്ചുകൊണ്ടു കമ്മ്യൂണിസത്തിനെതിരെ ആഞ്ഞടിച്ച വോർക്കുട്ടയിലെ സെവർന്യാ ഖനിയിലെ തൊഴിലാളികൾ പണിമുടക്കിനു തയാറെടുപ്പിലാണ്. ഇത്തവണ അവർ വിളിക്കുന്ന മുദ്രാവാക്യങ്ങൾ പുതിയ രക്ഷകനായി അവതരിച്ച ബോറിസ് യെൽററ്സിനെതിരെയുള്ളതാവും.

ജെയിംസ് കാർനി ടൈം മാഗസിൻെറ പുതിയ ലക്കത്തിലെഴുതിയ 'വ്യൂ ഫ്രം എ ക്യാബ്' എന്ന റിപ്പോർട്ട് ഇന്നത്തെ റഷ്യയുടെ മുഖം കാണിക്കുന്ന കണ്ണാടിയാണ്. ഹിമക്കാററു വീശിയടിക്കുന്ന ജനുവരിയിലെ ഒരു വൈകുന്നേരം മോസ്ക്കോ നഗരത്തിലെ ബ്യൂലേവാർഡ് റോഡിൽ കാത്തുകിടക്കുകയായിരുന്ന ഡോബ്രോവോൾസ്കിയുടെ ടാക്സി കാറിൽ മദ്ധ്യവയസ്സ് പിന്നിട്ട ഒരു മനുഷ്യനും അയാളുടെ ഭാര്യയും കയറി. യാത്രയ്ക്കിടയിൽ താനും ഭാര്യയും തൻെറ സഹോദരിയുടെ ശവസംസ്കാരം കഴിഞ്ഞു മടങ്ങുകയാണെന്ന് യാത്രക്കാരൻ വെളിപ്പെടുത്തി. അയാൾ പറഞ്ഞു— ''എൻെറ സഹോദരി ഒരു സഖാവായിരുന്നു. യുദ്ധമുഖത്തു വച്ചു അവൾക്ക് ഒരു കൈ നഷ്ടപ്പെട്ടിരുന്നു. സോവിയററ് മാതൃരാജ്യത്തിനുവേണ്ടി പോരാട്ടങ്ങളുടെ ഓർമ്മകൾ അവൾ എനിക്കു നല്കിയിരുന്നു. അവൾ ഒരു പഴഞ്ചൻ മട്ടുകാരിയായിരുന്നു. ഞങ്ങളുടെ അയൽക്കാർ ഒരു ദിനോസാറിനെ നോക്കുന്നതുപോലെയായിരുന്നു എൻെറ സഹോദരിയെ നോക്കി പരിഹസിച്ചിരുന്നത്. മാററങ്ങൾ അവളെ ബാധിച്ചിരുന്നില്ല. മരിക്കുവോളം അവൾ കമ്മ്യൂണിസത്തിൻെറ നന്മയിൽ വിശ്വസിച്ചിരുന്നു.''

യാത്രക്കാരെയും കാത്ത്

ടാക്സി ഡ്രൈവർ അയാൾക്കുനേരെ ഒരു ചോദ്യമെറിഞ്ഞു. ''നിങ്ങളോ, നിങ്ങളിപ്പോഴും വിശ്വസിക്കുന്നുണ്ടോ?''

ചോദ്യം കേട്ടു യാത്രക്കാരൻ ചിരിച്ചു. ചിരിയിൽ അയാളുടെ രണ്ടു സ്വർണ്ണപ്പല്ലുകൾ തിളങ്ങി. ''ചിലപ്പോൾ ഞാനും അങ്ങനെതന്നെയായിരുന്നു. ഞാനും വയസ്സായിക്കൊണ്ടിരിക്കുന്നു. ഇനി എന്തിലൊക്കെ വിശ്വസിക്കണമെന്നതിനെക്കുറിച്ചു എനിക്ക് ഒന്നുമറിയില്ല ചങ്ങാതി. ചിലപ്പോൾ ഞാൻ വിചാരിക്കും, പെട്ടിയിലുള്ള മുഴുവൻ സമ്പാദ്യവും പെറുക്കിയെടുത്തു കൊണ്ടുചെന്നു ഒരു കൈത്തോക്കു വാങ്ങണമെന്ന്, ആ തോക്കും കൊണ്ടു ക്രെംലിനിലേക്ക് ചെല്ലണമെന്ന്.''

ടാക്സിക്കാരൻ ചോദിച്ചു— ''ആരെയാണ് നിങ്ങൾ വെടിവയ്ക്കുക? യെൽററ്സിനെയാണോ?''

മൗനത്തിൻെറ ചെറിയ ഒരു ഇടവേള. പിന്നീട് ഒരു നെടുവീർപ്പ്.

''ആരെ കൊല്ലണമെന്നു എനിക്കറിയില്ല... അവരെല്ലാവരും കുററക്കാരാണ്.''



അനിൽ കുമാർ എ.വി.

# ഇന്ത്യൻഫാസിസത്തിന്റെ പ്രത്യയശാസ്ത്രപദ്ധതികൾ

"ഫ്രാൻസ് എന്നാൽ ഒരു രാഷ്ട്രത്തിന്റെ പേരായിരുന്നു. പ്രിയ സഹോദരരെ നമ്മുടെ കാലത്ത് അതൊരു മഹാരോഗത്തിന്റെ പേരായി മാറാതിരിക്കാൻ നമുക്ക് ശ്രദ്ധിക്കാം.'' അൾജീരിയൻ യുദ്ധകാലത്ത് ഉളവായ ഭീതിജനകമായ അവസ്ഥ മനസ്സിൽ വെച്ച് ഫ്രഞ്ച് ദാർശനികനായ ഴാങ് പോൾ സാർത്ര് ആശങ്കയുടെ അകമ്പടിയോടെ കുറിച്ചിട്ട ഈ വാക്കുകൾ[1] 1990കളിലെ ഇന്ത്യയ്ക്കും ബാധകമാണോ എന്നാണ് സംഭവഗതികൾ ആവർത്തിച്ച് ചോദിക്കുന്നത്. അക്കാലത്തെ ഭീതിയും അരക്ഷിതാവസ്ഥയും സമാനരൂപങ്ങളിൽ ആവർത്തിക്കുന്നതിനാലായിരിക്കാം ഇന്ത്യയും ഒരു മഹാരോഗത്തിന്റെ ലക്ഷണമായി മാറിക്കൊണ്ടിരിക്കുക തന്നെയാണെന്ന് ചിലരെങ്കിലും ഉൽക്കണ്ഠപ്പെടുന്നത്. 1992 ഡിസംബർ ആറിന് ബാബറി മസ്ജിദ് തകർക്കാൻ തയ്യാറായി നിന്ന ആർ.എസ്.എസ് പരിവാരങ്ങളോട് അശോക് സിംഗാൾ നടത്തിയ പ്രസംഗരംഗം ഹിറ്റ്ലർ സിനിമയെ ഓർമ്മിപ്പിക്കുന്നതായിരുന്നുവെന്ന പ്രസ്താവത്തിനും[1] അതിശയോക്തി സ്പർശമുണ്ടാവില്ല. ഹിറ്റ്ലർ ചലച്ചിത്രത്തിലെ ദൃശ്യഖണ്ഡത്തിന്റെ തനിപ്പകർപ്പായ ഈ ഭീഷണചിത്രം, ഒരു പക്ഷെ, വരാനിരിക്കുന്ന മാരകമായ ഇന്ത്യൻരോഗത്തിന്റെ ലക്ഷണമാകാം.

ഫാസിസത്തിന് ബീജാവാപം ചെയ്ത സാമൂഹ്യസങ്കീർണ്ണതകൾ അതേ ആവൃത്തിയിലല്ലെങ്കിലും ഇന്ത്യയിലും സാന്നിധ്യം തെളിയിക്കുന്നുണ്ട്. മുതലാളിത്ത വൈരുദ്ധ്യത്തിന്റെ പുതിയ ഘട്ടവും അത് മധ്യവർഗങ്ങളിലും അധോവർഗങ്ങളിലും സൃഷ്ടിച്ച വിഭ്രാന്തിയും ഫാസിസത്തിന്റെ ശക്തിയായിരുന്നു. ഓട്ടോ ബോവറിന്റെ ശ്രദ്ധേയമായ നിരീക്ഷണം മൂന്ന് പരസ്പരബന്ധിതമായ കാരണങ്ങൾ ഫാസിസത്തിന്റെ ആവിർഭാവത്തിലേക്ക് വഴിതെളിച്ചതായി പറയുന്നുണ്ട്: i ഒന്നാംലോക മഹായുദ്ധം ഒട്ടേറെപേരെ ബൂർഷ്വാജീവിതത്തിൽ നിന്ന് പുറന്തള്ളി. ഈ വിഭാഗങ്ങൾ യുദ്ധാനന്തരം സൈനിക സ്വേച്ഛാധിപത്യ താൽപ്പര്യങ്ങളും ജനാധിപത്യവിരുദ്ധ പ്രത്യയശാസ്ത്രകാരുമായി ചേർന്ന് 'പ്രതിരോധസേനകൾ' രൂപീകരിച്ചു. ii യുദ്ധാനന്തര സാമ്പത്തികക്കുഴപ്പം വിതച്ച സന്ദിഗ്ദ്ധാവസ്ഥ കർഷകരടക്കമുള്ള അധഃസ്ഥിതരെ ബൂർഷ്വാജനാധിപത്യ പ്രസ്ഥാനങ്ങളിൽ നിന്ന് അകലാൻ നിർബ്ബന്ധിതരാക്കി. iii സാമ്പത്തികപ്രതിസന്ധി മുതലാളിവർഗ്ഗത്തിന്റെ ലാഭവിഹിതത്തിൽ ചോർച്ചയുണ്ടാക്കുമോ എന്ന സന്ദേഹം അവരെ ചൂഷണം ശക്തമാക്കുന്നതിനും തൊഴിലാളികളുടെ ചെറുത്തുനില്പ് നിർവീര്യമാക്കുന്നതിനും ജനാധിപത്യവിരുദ്ധ സമീപനങ്ങളിൽ ശ്രദ്ധയൂന്നുന്നതിനും പ്രേരിപ്പിച്ചു.

സങ്കീർണ്ണമായ രാഷ്ട്രീയ–സാമ്പത്തിക സാഹചര്യങ്ങൾ ഇടതുപക്ഷ മുന്നേറ്റങ്ങളിലേക്കു മാത്രമല്ല, വലതുപക്ഷ രാഷ്ട്രീയ ഉയിർത്തെഴുന്നേല്പുകളിലേക്കും നടന്നടുക്കുമെന്ന് ഫാസിസത്തെക്കുറിച്ചുള്ള പഠനങ്ങൾ വിരൽചൂണ്ടുന്നുണ്ട്. 1931 ഫെബ്രുവരിയിൽ ജർമ്മിയിലെ തൊഴിലില്ലായ്മ 50 ലിക്ഷമായിരുന്നത് 1932 ഫെബ്രുവരിയിൽ 60 ലക്ഷമായി കുതിച്ചുയർന്നു. ഈ കാലയളവിൽ നാസി പാർട്ടിയുടെ പിന്തുണയിലും ഗണ്യമായ വർദ്ധനയുണ്ടായി.

ഫാസിസത്തിന്റെ ഇന്ത്യൻ പ്രതിരൂപമാണ് ആർ.എസ്.എസ് എന്നും ഹിറ്റ്ലറുടെ സാമൂഹ്യവീക്ഷണമാണ് ഇവരുടേതെന്നുമുള്ളത് അതിരുകടന്ന പ്രസ്താവമായി ചിലരെങ്കിലും കാണുന്നുണ്ട്. ഇന്ത്യ ഒരു ജനാധിപത്യ രാഷ്ട്രമാണെന്നും ആർ.എസ്.എസ് സംഘപരിവാറിന്റെ കുടക്കീഴിൽ പാർലമെന്ററി രാഷ്ട്രീയം കൈകാര്യം ചെയ്യുന്ന ശക്തിയാണെന്നുമാണ് ഈ വാദത്തിന്റെ വക്താക്കൾ ഉന്നയിക്കുന്ന അടിസ്ഥാനപ്രശ്നം.

ഹിറ്റ്ലറും നാസി പാർട്ടിയും ജർമ്മനിയിൽ വേരുറപ്പിച്ചതും തിരഞ്ഞെടുപ്പിലൂടെയാണ്. എല്ലാ തിരഞ്ഞെടുപ്പുകൾക്കും അന്ത്യംകുറിക്കുന്ന അവസാനത്തെ തിരഞ്ഞെടുപ്പിലാണ് ആർ.എസ്.എസ്സിന് നോട്ടം. 1928–ൽ റീഷ്സ്റ്റാഗി(ജർമ്മൻ പാർലമെന്റ്)ലേക്ക് നടന്ന തിരഞ്ഞെടുപ്പിൽ നാസി പാർട്ടിക്ക് 12 സീറ്റ് മാത്രമായിരുന്നു. 1932 ജൂലൈയിൽ നടന്ന തിരഞ്ഞെടുപ്പിൽ നാസി പാർട്ടി 230 സീറ്റോടെ ഏറ്റവും വലിയ ഒറ്റകക്ഷിയായി; 37.4 ശതമാനം വോട്ടോടെ. 1933 മാർച്ച് അഞ്ചിന്റെ വിധിയെഴുത്തിൽ ഹിറ്റ്ലറുടെ പാർട്ടി 44 ശതമാനം വോട്ട് നേടി. തുടർന്ന് രണ്ടു മാസത്തിനുള്ളിൽ ട്രേഡ് യൂണിയനുകളെ നിരോധിക്കുകയും ജർമ്മനി ഏകപ്പാർട്ടി രാഷ്ട്രമായി പ്രഖ്യാപിക്കപ്പെടുകയും ചെയ്തു. തുടർന്ന് പാർലമെന്റ് റബ്ബർ സ്റ്റാമ്പായി. തിരഞ്ഞെടുപ്പുകളോ പാർലമെന്ററി സംവിധാനമോ ഫാസിസത്തിന്റെ വരവിനെ ചെറുക്കുമെന്ന് കരുതുന്നത് മൗഢ്യമാണ്.

നാസിസം കുത്തകകളുടെ സാമ്പത്തിക താൽപ്പര്യത്തിന് ഏറ്റവും ഫലപ്രദമായ കവചങ്ങളിലൊന്നാണെന്ന് ജർമ്മൻ അനുഭവം തെളിയിച്ചു. 1920കളുടെ ആദ്യപാദത്തിൽ അനിശ്ചിതത്വത്തിലായ ജർമ്മൻ മുതലാളിത്ത ഭരണകൂടത്തിന്റെ പ്രതിസന്ധി പരിശോധിച്ചാൽ ഇക്കാര്യം വ്യക്തമാകും. കുത്തകകളും സൈനികതലവന്മാരും തങ്ങളുടെ രക്ഷകരായി ഫാസിസ്റ്റ് നേതൃത്വത്തെ പ്രതീക്ഷിച്ചു. ജനലക്ഷങ്ങളെ കൊലചെയ്യുന്നതിന് ലാഭത്തിന്റെ നിരക്കുമായി തുലനം ചെയ്ത് അംഗീകാരം ലഭിച്ചുവെന്നാണ് ഏണസ്റ്റ് ഹെൻറി എഴുതിയത്.[3]

സമാഹരിക്കപ്പെട്ട അക്രമാസക്ത മൂലധനത്തിനുമാത്രമേ ഫാസിസ്റ്റ് രീതികൾക്ക് തുടക്കമിടാനാകൂ എന്നു കണ്ട തിസ്സൻസ്, കിർദോർഫ്സ്, കെപ്ളേർസ് തുടങ്ങിയ വ്യാവസായിക ഭീമന്മാർ രംഗത്തെത്തി. പത്തൊൻപതാം നൂറ്റാണ്ടിന്റെ അവസാനത്തിൽ തന്നെ ജർമ്മൻ കുത്തകകൾ യൂറോപ്പ് മുഴുവനും കീഴടക്കാനുള്ള പദ്ധതികളിട്ടിരുന്നു.

ജർമ്മനിയിൽ ഫാസിസത്തിന്റെ ധൃതഗതിയിലുള്ള വളർച്ചയെ തുടർന്ന് തിസ്സൻസിന്റെ എക്സിക്യൂട്ടീവ് ഡയറക്ടർമാരായ തിസ്സൻ, വോഗ്ളർ എന്നിവർ 1927–ൽ റോമിൽ മുസോളിനിയെ ചെന്നു കണ്ടു. അതേവർഷം തന്നെ തിസ്സൻ നാസിപാർട്ടിയിൽ ചേർന്ന് അതിന്റെ മുഖ്യ രക്ഷാധികാരിയായി. 1929–ൽ ഹിറ്റ്ലറെ സ്റ്റീൽട്രസ്റ്റ് ആസ്ഥാനമായ ഡസെൽഡോർഫിൽ ക്ഷണിച്ചുവരുത്തി 300 വമ്പൻവ്യവസായികളുമായി ബന്ധപ്പെടുത്തിയത് തിസ്സനായിരുന്നു. ഹിറ്റ്ലറും രണ്ടായിരം ജർമ്മൻ വ്യവസായ ഭീമന്മാരുമായുള്ള 1932ലെ കൂടിക്കാഴ്ചയ്ക്ക് വഴിയൊരുക്കിയതും തിസ്സൻ തന്നെ. നാസി തിരഞ്ഞെടുപ്പ് ഫണ്ടിലേക്ക് വൻതുക കൊടുക്കാൻ ജർമ്മൻ കുത്തകകളെ നിർബ്ബന്ധിക്കുന്ന തീരുമാനമെടുപ്പിക്കാനും അയാൾക്ക് കഴിഞ്ഞു. 1932ലെ പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ തിസ്സൻ നാസികൾക്ക് 30 ലക്ഷം മാർക്ക് സംഭാവന നൽകി. ഹിറ്റ്ലർ പ്രതിസന്ധികൾ അഭിമുഖീകരിച്ചപ്പോഴെല്ലാം തിസ്സനെപ്പോലുള്ള വ്യാവസായിക കുത്തകകൾ തുണയ്ക്കെത്തുമായിരുന്നു. തുടർന്ന് ജർമ്മനിയിലെ മുഴുവൻ ഉരുക്ക് ട്രസ്റ്റും തിസ്സൻ ഗ്രൂപ്പിന് കൈമാറപ്പെട്ടു.

പടിഞ്ഞാറൻ ജർമ്മനിയിലെ ഏറ്റവും ധനികനായി അറിയപ്പെട്ടിരുന്ന ഫ്രെഡറിക് കാൾ ഫ്ളിക്കും ഹിറ്റ്ലറും തമ്മിലുള്ള ബന്ധവും വിവാദപരമായിരുന്നു. ഹിറ്റ്ലർ അധികാരത്തിലെത്തിയപ്പോഴാണ് ഫ്ളിക് ഫാസിസ്റ്റാകുന്നത്. 1933 മാർച്ചിൽ ഫ്ളിക് നാസിഫണ്ടിലേക്ക് രണ്ടുലക്ഷം മാർക്ക് സംഭാവന ചെയ്തു. 1933നും 1945നുമിടയ്ക്ക് ഫ്ളിക് ഫാസിസ്റ്റുകളുടെ ഫണ്ടിലേക്ക് വാരിക്കൊടുത്ത തുകയാകട്ടെ 7650 ആയിരം മാർക്കിലധികമാണ്. ഇതിന് പ്രത്യുപകാരമെന്നനിലയിൽ നാസി കോൺസെൻട്രേഷൻ ക്യാമ്പുകളിലെ നാല്പത്തയ്യായിരം യുദ്ധതടവുകാരെ ഫ്ളിക്കിന് ലഭ്യമാക്കി. ഹിറ്റ്ലറുടെ സൗഹൃദവലയത്തിനുള്ളിൽ ഐ.ജി. ഫാർബെൻഡസ്ട്രി എന്ന ജർമ്മൻ രാവസളകുത്തകയുമുൾപ്പെടുന്നു.

ഈ ഉദാഹരണങ്ങൾ വ്യാവസായിക കുത്തകകളുടെ മൂലധനതാൽപ്പര്യവും ഫാസിസവും തമ്മിലുള്ള അഭേദ്യമായബന്ധത്തെ സംശയരഹിതമായി അടിവരയിടുന്നുണ്ട്. കഴിഞ്ഞ പാർലമെന്റ് തിരഞ്ഞെടുപ്പിന് മുമ്പ് ഇന്ത്യൻ വ്യാവസായിക കുത്തകകൾ ആർ.എസ്.എസ്സിനുവേണ്ടി കോടികളാണ് ചെലവിട്ടത്. കോൺഗ്രസ്സിനെപ്പോലെ തങ്ങളുടെ സാമ്പത്തികതാൽപ്പര്യങ്ങൾ പ്രതിനിധാനം ചെയ്യാൻ ആർ.എസ്.എസ്സും സുസജ്ജമാണെന്ന് അവരറിഞ്ഞു. ആർ.എസ്.എസ്സിന്റെ 'സ്വദേശി' മുദ്രാവാക്യം പോലും ദേശീയ കുത്തകകളെ പ്രീണിപ്പിക്കാനുദ്ദേശിച്ചുകൊണ്ടുള്ളതായിരുന്നുവെന്ന് ചില പംക്തിക്കാരന്മാർ അന്നുതന്നെ പറഞ്ഞിരുന്നു. തൊഴിലാളികളുടെ ചെറുത്തുനില്പിനെ ചോരയിൽ മുക്കിക്കൊല്ലാൻ സമരമുഖത്തേക്ക് വെടിയുതിർത്ത് നിരവധിപേരെ കൊന്ന ഉത്തർപ്രദേശിലെ ദല്ലാ സിമന്റ് ഫാക്ടറിയാണെന്നത് യാദൃച്ഛികമല്ല. ടെലിവിഷൻ പരമ്പരയിലെ രാമനും സീതയും വോട്ടുപിടിക്കാനിറങ്ങിയതുപോലെ ഹിന്ദുവികാരത്തെ മൃദുലമായി തലോടിക്കൊണ്ട് വ്യാവസായിക താൽപ്പര്യം ഭദ്രമാക്കാനുള്ള ഗോദ്റെജ് കുത്തകകളുടെ ഗംഗാസോപ്പും ചൂഷണത്തിന്റെ പുത്തൻരീതി തന്നെയാണ്. വിശ്വാസത്തെ കുത്തകകളുടെ ബാങ്ക് ബാലൻസാക്കി രൂപപ്പെടുത്തുന്ന ഫാസിസ്റ്റ് പരസ്യതന്ത്രമാണിതിനു പിന്നിൽ.

ബിർളയുടെ 48 കോടി കുടിശ്ശിക മധ്യപ്രദേശ് ബി.ജെ.പി. ഗവൺമെന്റ് എഴുതിത്തള്ളിയത് നിസ്സാരമല്ല. ബഹുരാഷ്ട്രകുത്തകകളുടെ ക്ഷണിതാക്കളായി രഥയാത്രയ്ക്കുശേഷം ആർ.എസ്.എസ് നേതാക്കൾ അമേരിക്കയിൽ സന്ദർശനം നടത്തിയത് വിവാദമായിരുന്നു. ഇന്ത്യയിൽ നിക്ഷേപം നടത്തുന്നതിൽ തടസ്സങ്ങളെല്ലാം ഒഴിവാക്കിക്കൊടുക്കാൻ തങ്ങൾ പ്രതിജ്ഞാബദ്ധമാണെന്നും ആർ.എസ്.എസ് നേതാക്കൾ സാർവദേശീയ ഭീമന്മാർക്ക് അന്നുറപ്പുകൊടുത്തു. രാജ്യമാകെ ഉഴുതുമറിച്ചുകൊണ്ട് വർഗീയരഥം ഉരുണ്ടുകൊണ്ടിരിക്കുമ്പോൾ തന്നെ ആർ.എസ്.എസ് നേതാക്കൾ ബോംബെയിൽ ബിർള ഒരുക്കിയ അത്താഴവിരുന്നിൽ കൊച്ചുവർത്തമാനം പറഞ്ഞ് രസിക്കുകയായിരുന്നു. ആർ.എസ്.എസ്സിന്റെ പല രഹസ്യയോഗങ്ങളിലും ഇന്ത്യൻ വ്യാവസായിക കുത്തകകളുടെ പ്രതിനിധികൾ സ്ഥിരം സന്ദർശകരാണെന്നത് ഈ പശ്ചാത്തലത്തിൽ ആരെയും അദ്ഭുതപ്പെടുത്തില്ല.

നേതൃരൂപങ്ങളെയും അതിന് പൗരസമൂഹത്തിൽ ചെലുത്താൻ കഴിയുന്ന സ്വാധീനങ്ങളെയും കുറിച്ച് ഫാസിസ്റ്റുകാർ പിന്തുടർന്ന ധാരണകൾ തന്നെയാണ് ആർ.എസ്.എസ് ഇന്ത്യയിൽ പരീക്ഷിക്കുന്നത്. അടൽ ബിഹാരി വാജ്പേയ് 1990കളിലെ അഡോൾഫ് ഹിറ്റ്ലറായി പ്രതിധ്വനിക്കുന്നത് നിസ്സാരമല്ല. തൊഴിലില്ലാത്തവരെയും അധോതല മധ്യവർഗത്തെയും അതിസാഹസികന്മാരെയും ചിത്തഭ്രമതുല്യമായ ആവേശത്തിലേക്ക് തള്ളിവിടുന്ന മാസ്മരപ്രഭയായിരുന്നു ഹിറ്റ്ലറുടെ വാക്ചാതുരി. ഈരീതിയിലാണ് ഉമാഭാരതിയും സ്വാധ്വി റിതാംബരയും ആർ.എസ്.എസ് യോഗങ്ങളിൽ പ്രത്യക്ഷപ്പെടുന്നത്. എഴുതപ്പെടുന്ന വാക്കുകൾക്ക് ഉച്ചരിക്കപ്പെടുന്ന വാക്കുകളേക്കാൾ പരിമിതമായ നിലയിലേ ജനങ്ങളെ വശീകരിക്കാനാവൂ. ലോകത്തിലെ എല്ലാ മഹത്തായ പ്രസ്ഥാനങ്ങളും വളർന്നുവന്നത് പ്രഗത്ഭരായ പ്രാസംഗികരെ ആശ്ര

ശേഷം 37 ാം പേജിൽ


**Statement about ownership and other particulars about the periodical KALA KAUMUDI (Weekly) to be published in the first issue every year after the last day of February**

**FORM IV**

(SEE RULE 8)

| | | | |
|---|---|---|---|
| 1. | Place of publication | : | Trivandrum |
| 2. | Periodicity of its publication | : | Weekly |
| 3. | Printer's Name | : | S. Jayachandran Nair |
| | Whether citizen of India | : | Indian |
| | If foreigner, state the country of origin | : | Not applicable |
| | Address | : | No. 55, Vrindavan Colony, Pattom, Trivandrum-695 004. |
| 4. | Publisher's Name | : | S. Jayachandran Nair |
| | Whether citizen of India | : | Indian |
| | If foreigner, state the country of origin | : | Not applicable |
| | Address | : | No. 55, Vrindavan Colony, Pattom, Trivandrum-695 004. |
| 5. | Editor's Name | : | S. Jayachandran Nair |
| | Whether citizen of India | : | Indian |
| | If foreigner, state the country of origin | : | Not applicable |
| | Address | : | No. 55, Vrindavan Colony, Pattom, Trivandrum-695 004. |
| 6. | Name & Address of individuals Who own the periodicals and partners or shareholders holding more than one per cent of the Total Capital. | 1. | M.S. Mani, T.C. 13/1827-6, Drainage Road, Kumarapuram, Trivandrum-695 004. |
| | 2. M.S. Sreenivasan, 'Archana', Sreemoolam Road Kumarapuram, Trivandrum-695 011. | 3. | Dr. D. Kasthuri Mani, T.C. 13/1827-6, Drainage Road, Kumarapuram, Trivandrum-695 011. |
| | 4. Mr. Sukumaran Mani, T.C. 13/1827-6, Drainage Road, Kumarapuram, Trivandrum-695 011. | 5. | Master Deepu Ravi, Plamood House, Pettah, Trivandrum-695 024. |
| | 6. Master Vishak Madhsoodanan, 'Sudha', Vazhuthacadu, Trivandrum-695 014. | 7 | Master Darsan Ravi, Plamood House, Pettah, Trivandrum-695 024. |

*I, S. Jayachandran Nair hereby declare that the particulars given above are true to the best of my knowledge and belief.*

Date: 28-2-1993.

Sd/-
(S. Jayachandran Nair)
Signature of the Publisher.



**ഡോ.എം. ലീലാവതി**

# മണവും മമതയും പൊന്നൊളിയും

"ശർക്കര കുട്ടിയാൽ കമ്പിളിയും തിന്നാം"-നാട്ടുമ്പുറത്തെ അടുക്കളച്ചൊല്ലാണ്. പുളിങ്കുരു വറുത്തു തൊലികളഞ്ഞ് വെള്ളത്തിലിട്ട് കുതിർത്ത് ഇടിച്ച് ശർക്കരയും നാളികേരവും ചേർത്തു ഉരുട്ടി ഉണ്ടാക്കിയത് തിന്നുമ്പോഴും തവിട് നനച്ചു ശർക്കരയും നാളികേരവും കൂട്ടിക്കുഴച്ചു ഇലയിൽ പരത്തി ഓട്ടട ചുട്ടെടുത്തു തിന്നുമ്പോഴും മററും നിരന്തരം ഉദ്ധരിച്ചുപോന്നിരുന്ന ചൊല്ല്. പുളിങ്കുരു, തവിട് മുതലായ വിലകുറഞ്ഞ സാധനങ്ങൾ കൊണ്ടുണ്ടാക്കുന്ന പലഹാരങ്ങൾക്ക് നല്ല സ്വാദും പോഷകമൂല്യവും ഉണ്ട്. എന്നാൽ, മുൻകാലങ്ങളിൽ പണത്തിന്റെ ഊററമാർന്നിരുന്നവരും പിന്നീട് തറവാടിന്റെ പഴയ വമ്പും അതിന്റെ സ്മരണകൾ നിലനിർത്തുന്ന നാലുകെട്ടും മാത്രം കൈമുതലായിരിക്കെ, വിശപ്പടക്കാൻ കിട്ടുന്നതെന്തും ഭക്ഷിക്കാൻ വിധിക്കപ്പെട്ടവരുമായ തറവാട്ടുപെണ്ണുങ്ങൾക്ക് പുളിങ്കുരുവും തവിടും ഹീനജാതിക്കാർ മാത്രം തിന്നേണ്ട വസ്തുക്കളാണെന്ന തോന്നലുണ്ട്. അതേസമയം വിശക്കുന്ന വയറിന് ഇവ നിഷിദ്ധമല്ലെന്ന അറിവുമുണ്ട്-രണ്ടും കൂടികലരുമ്പോൾ ആഭിജാത്യത്തിന്റെ നഷ്ടപ്പെട്ട മനസ്സമാധാനം വീണ്ടെടുത്തുകൊടുക്കാനുള്ളതാണ് മുമ്പത്തെ ചൊല്ല്-മുന്തിയവർക്കും സ്വീകാര്യമായ ശർക്കര ചേർത്തതുകൊണ്ടാണ് താഴ്ന്ന കൂട്ടർക്കു വിധിച്ചിട്ടുള്ള സാധനങ്ങൾ തിന്നാൻ തങ്ങൾ ദാക്ഷിണ്യം കാട്ടുന്നതെന്നാണ് ഭാവം. മനുഷ്യർക്കു തിന്നാവുന്ന സാധനമെന്തും ഏതു വകുപ്പിൽപ്പെട്ട മനുഷ്യർക്കും ഒരുപോലെ പോഷകമാണെന്നും സ്വാദറിയാനുള്ള അവയവമായ രസനയുടെ ഘടന എല്ലാ മനുഷ്യർക്കും ഒരുപോലെയാണെന്നും ഉറച്ച വിശ്വാസമുള്ളവർ പുളിങ്കുരുവും തവിടും തിന്നുമ്പോൾ കമ്പിളി ഓർക്കേണ്ട കാര്യമില്ല. ഈ ചൊല്ല് ഉപമാനമാക്കിക്കൊണ്ട് ഓർമ്മകളുടെ വിരുന്നിനെക്കുറിച്ചുള്ള പ്രതിപാദനം ആരംഭിച്ചത് ഇതിൽ ചിത്രണം ചെയ്തിട്ടുള്ള ജീവിതങ്ങളിൽ വിലപ്പെട്ടവയല്ലെന്ന് വമ്പൻമാർക്കു തോന്നുന്ന ചിലത് അടക്ഷ്യമായ 'കമ്പിളിപോലെ അനാസ്വാദ്യമല്ല; പോഷകത്വവും സ്വാദും ഉള്ള തവിടും പുളിങ്കുരുവും പോലെ ആസ്വാദ്യങ്ങളാണ് എന്നു സൂചിപ്പിക്കാനാണ്. മാധവൻ കുട്ടിയുടെ നർമ്മബോധവും സഹാനുഭൂതിയും ശർക്കരയും നാളികേരവുംപോലെ മധുരവും സ്നേഹനിർഭരവുമാണ്; സ്വാദുമാണ്. അവ ചേർന്നതുകൊണ്ട് തീർച്ചയായും വള്ളുവനാട്ടിലെ ഒരു പഴയ ഗ്രാമത്തിലെ, വിലകുറഞ്ഞ ജീവിതങ്ങളുടെ ചിത്രങ്ങൾക്ക് ആസ്വാദ്യത വർദ്ധിച്ചിട്ടുണ്ട്. എന്നാൽ തവിടും പുളിങ്കുരുവുംപോലെ വിലകുറഞ്ഞവയെങ്കിലും ആ ജീവിതങ്ങളിലോരോന്നിനും തനതായ പ്രാധാന്യവും അർത്ഥവത്വവുമുണ്ട്. പ്രതിഭന ഭിന്നവിചിത്രമായ മാനുഷജീവിതത്തിൽ, കാണേണ്ടുംപോലെ കാണാൻ കണ്ണുള്ളവർക്ക് ഏതു വ്യക്തിജീവിതത്തെയും പാഴെന്നോ പോടെന്നോ പൊള്ളയെന്നോ വിശേഷിപ്പിക്കാനാവില്ല. ഓരോന്നും നാനാഭാവരസ സങ്കലമാണെന്ന് അവർ തിരിച്ചറിയും. ഈ തിരിച്ചറിവാണ് മാധവൻകുട്ടിയെ തന്റെ ഗ്രാമത്തിന്റെ മഹാനായ കഥാകാരനാക്കിത്തീർക്കുന്നത്-അന്യഥാ വിലകുറഞ്ഞവയെന്നു കരുതപ്പെടുമായിരുന്ന ജീവിതങ്ങളെ അവയുടെ തനതായ ഹൃദ്യതയിൽ അനാവരണം ചെയ്യാൻ മാധവൻകുട്ടിയെ സഹായിച്ചത് ചെറിയ ചെറിയ വസ്തുതകൾ നിരീക്ഷിക്കാനും അവ ഓർമ്മയിൽ സൂക്ഷിക്കാനും അദ്ദേഹത്തിനുള്ള സഹജസിദ്ധിയാണ്. ഇക്കാര്യത്തിൽ മാധവിക്കുട്ടിയുടെ അനുജനാണദ്ദേഹം. ആ ഹൃദ്യത പല മടങ്ങു വളർത്താൻ സഹായിച്ചത് അദ്ദേഹത്തിന്റെ നർമ്മബോധവും അതിർവരമ്പുകളില്ലാത്ത സഹാനുഭൂതിയുമാണ്.

സാഹിത്യരചനയുടെ മൗലികസ്രോതസ്സായ 'ശക്തി'യുടെ മുഖ്യ ഘടകമാണല്ലോ ആദ്യത്തേത്. പ്രകൃതിയിലെ അതിസാധാരണ വസ്തുക്കൾ കൊണ്ട്, മഹാകവികൾ, ഒരിക്കലും മനസ്സിൽനിന്നു മായാത്ത രംഗങ്ങളും അനുഭൂതികളും ദൃശ്യങ്ങളും ചിത്രപ്പെടുത്തുന്നു. ഇരുട്ടത്തു ചൂട്ടുമിന്നിച്ചു മനുഷ്യർ നടക്കുന്നതും, പുഴയിലുയരുന്ന തിരകളും, കാളിദാസന്റെ കാലത്ത് അദ്ദേഹത്തെപ്പോലെ മററെല്ലാവരും കണ്ടിരിക്കും. എന്നാൽ, സഞ്ചരിക്കുന്ന ദീപശിഖയായി, സ്വയംവരത്തിനണിഞ്ഞൊരുങ്ങിയ വധുവെയും, സീതയെ കാട്ടിൽ പരിത്യജിക്കാൻ നിയുക്തനായ ലക്ഷ്മണന്റെ നേരെ 'അരുതേ' എന്നു കൈയുയർത്തുന്ന അമ്മയായി ഗംഗയേയും വരച്ചുവച്ചത് കാളിദാസൻ മാത്രമാണ്-അതിസാധാരണങ്ങളായ വസ്തുക്കൾക്ക് അത്യസാധാരണമായ ദീപ്തി നല്കാൻ ബന്ധവിശേഷങ്ങളുടെ കല്പനയിലൂടെ ഭാവനാശാലികൾക്കു കഴിയുന്നു. കിർലിയൻ കാന്തിപരിവേഷം സചേതനങ്ങൾക്കുണ്ട്; അചേതനങ്ങൾക്കില്ല. ഭാവനാശാലി അചേതനത്തിന് അത്തരം കാന്തിപരിവേഷം നല്കി അതിനെ സചേതനകമാക്കുന്നു. സചേതനയുടെ കാന്തിപരിവേഷം ചാർത്തിക്കിട്ടിയ ഏതൊരു സത്തയ്ക്കും തനതായ ഉദാത്തതയും വമ്പത്തവും വന്നുചേരുന്നു. ഈ രാസപരിണാമം വരുമ്പോൾ എന്തും "സബ്ളൈം" ആയിത്തീരുകയാണ്. ഉദാത്തതയുള്ള ഉന്നത ജീവിതങ്ങൾ മാത്രമേ പ്രതിപാദ്യമാകാവൂ എന്നൊരു സങ്കല്പം മുൻകാലങ്ങളിൽ ജീവിതചരിത്രകാരന്മാർ പുലർത്തിപ്പോന്നിരുന്നു. ആ കാലം മാഞ്ഞുകഴിഞ്ഞിരിക്കുന്നു. അന്ന് ജീവിത ചരിത്ര രചനയ്ക്കു പ്രേരകമായ വികാരമെന്തായിരുന്നു എന്നു ചോദിച്ചാൽ ഒരു കവിവാക്യം ആളുകളുടെ ഓർമ്മയിലെത്തുമായിരുന്നു:

> വമ്പന്മാർ നമ്മളെയോർമ്മിക്കുന്നു
> വമ്പുള്ള വാഴ്‌വ് നമുക്കും നേടാം
> കാലമണലി,ലൊടുവിൽ നീളേ
> കാലടിപ്പാടു പതിച്ചുപോകാം.
> Lives of great men all remind us
> We can make our lives sublime
> And departing leave behind us
> Foot prints on the sands of time.

ഇക്കാലത്ത് ജീവിതചരിത്ര രചനയിൽനിന്ന്, 'മാതൃക കാട്ടിക്കൊടുക്കുക'യെന്ന ലക്ഷ്യം പിൻതള്ളപ്പെട്ടിരിക്കുന്നു. ഈ ലക്ഷ്യം മുന്നിലുള്ളപ്പോൾ ജീവിതചരിത്ര രചന പുണ്യാളചരിത(Hagiography) രചനയായി മാറുക പതിവാണ്. പുണ്യാള ചരിതങ്ങളായ ജീവചരിത്രങ്ങൾ എല്ലാ ഭാഷകളിലും ഒട്ടുവളരെ ഉണ്ടായിട്ടുണ്ട്. അതിൽനിന്നു വ്യത്യസ്തമായി ജീവചരിത്ര പാരായണത്തിൽനിന്ന് 'ഫിക്ഷൻ' വായിക്കുമ്പോഴുള്ള രസം അനുഭവപ്പെടത്തക്കവണ്ണം അവയെ "നോവലൈസ്" ചെയ്യുന്ന പ്രവണത ആധുനികകാലത്ത് വളർന്നുവന്നിരിക്കുന്നു. എന്തിനാണ് 'നൊവലൈസ്ഡ് ഫിക്ഷൻ' ആയ ജീവിത ചിത്രണങ്ങളെക്കുറിച്ച് ഇവിടെ പരാമർശിക്കുന്നതെന്നല്ലേ? ഈ പുസ്തകം ഒരു ഗ്രാമത്തിലെ കുറെ മനുഷ്യരുടെ ഒരു ഘട്ടത്തിലെ ജീവിതത്തെ ആസ്പദമാക്കിയുള്ള നോവലൈസ്ഡ് ഫിക്ഷൻ ആയതുകൊണ്ട്. ഇത് മാധവൻ കുട്ടിയുടെ ആത്മകഥയുടെ ആദ്യഘട്ടമെന്നു ചിലർ വിശേഷിപ്പിച്ചേക്കാം-അങ്ങനെയല്ല ഞാൻ വിശേഷിപ്പിക്കുക. സ്മൃതികൾ "ഉരപേറുമൊഴുക്കായി" ഇവിടെ അവതീർണ്ണമാകുന്നു-ഈ ഒഴുക്കിലെ ഓരോ തിരയിലും ഓരോ മുഖം കാണാം. ആ മുഖത്തിന് തനതായി സരളമോ സങ്കീർണ്ണമോ നിഗൂഢമോ സുതാര്യമോ ആയ ഭാവങ്ങളുണ്ട്. അവയ്ക്ക് അതതു ഭാവങ്ങൾ രൂപപ്പെടുത്തിക്കൊടുത്ത സംഭവങ്ങളുടെയും അനുഭവങ്ങളുടെയും നുരയും പതയും ചുഴിയും മലരിയും ഗ്രന്ഥകർത്താവ് സൂക്ഷ്മമായി നിരീക്ഷിച്ച് ഒന്നും തെന്നിപ്പോവാതെ സഞ്ചയിച്ച് മുന്നിൽ വയ്ക്കുമ്പോൾ തിരകളിൽ പൊങ്ങുന്ന മുഖങ്ങൾ നമ്മുടെ സ്മൃതിയിൽ ശാശ്വത് പ്രതിഷ്ഠിതങ്ങളായിത്തീരുന്നു. മാതൃകകളാവാനർഹമായ മഹിമകൾ കൊണ്ടല്ല അവ പ്രതിഷ്ഠ നേടുന്നത്. മാനുഷികമായ ബലങ്ങളും തലങ്ങളുമെന്നപോലെ തളർച്ചകളും വീഴ്ചകളും മാലിന്യങ്ങളുമെല്ലാം അവയ്ക്കു സത്യചൈതന്യത്തിന്റെ കാന്തിപരിവേഷം നല്കുന്നതുകൊണ്ടാണ്. ഈ 'ബയോ-സ്കെച്ചുകൾ (Bio-Sketches) ശ്രദ്ധേയരായ മഹോന്നത പുരുഷകേസരികളെ ആസ്പദമാക്കി വരച്ചവയല്ലെന്നതുകൊണ്ട് ഇവയുടെ രസനീയതയ്ക്കു ഭംഗം സംഭവിക്കുന്നുണ്ടോ? തീർച്ചയായും ഇല്ല. നാനാഭാവപൂരിതമായ ചെറുകഥകളുടെ ശൃംഖലിത ഘടനയാണിവയ്ക്കുള്ളതെങ്കിലും ഒരു സംഘഗാനാനുഭൂതി ഇവയിൽനിന്നു ലഭിക്കുന്നു-"ഏകജീവിതാനശ്വരഗാനം" എന്ന കവിസങ്കല്പം നമ്മുടെ ഓർമ്മയിലെത്തിക്കുന്ന അനുഭൂതി-കന്നിപ്പാടത്തു കൊയ്യാനെത്തിയവർ പറയുന്ന ഒററയൊററയായ ആകുലികളുടെ കഥകൾ വിവിധ തരംഗങ്ങളുടെ ഏകീഭവിച്ച ഒഴുക്കായി സമന്വയിക്കുന്നതിൽ വൈലോപ്പിള്ളിക്കുണ്ടായിരുന്ന ഉത്കണ്ഠയ്ക്കു സമാനമായ ഒരു ത്വര ഈ കഥകൾ തൊടുത്തതിലും പ്രവർത്തിച്ചിട്ടുണ്ട്. ആധുനിക വിദ്യാഭ്യാസവും വലിയ പ്രശസ്തിയും നേടിയ ചില വ്യക്തികൾക്കു ജന്മം നല്കിയിട്ടുണ്ടെങ്കിലും, കേരളത്തിലെ ഒരു ഗ്രാമം നാഗരികതയുടെ, പുതുകാററേല്ക്കാത്ത പ്രാകൃതത്വത്തിന്റെ 'കല്ലുകരടു കാഞ്ഞിരക്കുററി'കളും 'മുള്ളുമുരടു മൂർക്കൻപാമ്പുകളും' കൈവെടിയാതെ വർത്തിച്ചുപോന്ന ഒരു അന്തരാള ഘട്ടത്തിന്റെ ഗാനതരംഗിണിയാണിവിടെ ആലപിക്കപ്പെടുന്നത്. ഇന്ത്യൻ നാഷണലിസത്തിന്റെ ചരിത്രത്തിൽ ശ്രദ്ധേയമായ പദവിയിലേക്ക് (കോൺഗ്രസ്സിന്റെ പ്രസിഡൻറ്) ഉയർന്ന ഏക കേരളീയന് പിറവി നല്കിയത് ഈ ഗ്രാമത്തിന്റെ പരിസരമാണ്-ചേററൂർ ശങ്കരൻ നായരുടെ സ്മാരകം ഗ്രാമത്തിലെ പുഴയ്ക്കക്കരെ സ്ഥിതി ചെയ്യുന്നു. എങ്കിലും കോളുകൊണ്ട കടലുപോലെ പ്രക്ഷുബ്ധമായിരുന്ന ഭാരതഭൂമിയിലെ രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ തരംഗമാലകൾ ഗ്രാമത്തെ ഗ്രസിക്കയോ ഉലയ്ക്കയോ ചെയ്തിരുന്നില്ല. പഴയ ചര്യകളും കാലാവസ്ഥകളും പറയത്തക്ക മാററമില്ലാതെ ഈ നൂററാണ്ടിന്റെ നാല്-അഞ്ചു ദശകങ്ങളിൽപ്പോലും തുടർന്നുപോന്നു. പ്രാരംഭ ദശകങ്ങളിൽ പുതുതായി നിയമിതനായ പോസ്ററുമാനിലൂടെ ഗ്രാമം ആദ്യമായി ക്രിസ്ത്യാനിയെ കാണുന്നതും ക്രിസ്ത്യാനിയുടെ കൈയിൽനിന്ന് കത്തുകൾ നേരിട്ടു വാങ്ങാതിരിക്കാൻ ചന്തുനായർ പടിക്കൽ 'കത്തുകൊട്ട' കെട്ടിത്തൂക്കുന്നതും മേൽവിലാസത്തിൽ മാ-രാ-രാ-ശ്രീ ഇല്ലാത്തതിനാൽ ആസ്ഥാനി നായർ കത്തു നിരസിക്കുന്നതും മററും കേരളത്തിലെ മററു ചില പ്രദേശങ്ങളിൽ വളർന്നവർക്ക് കടംകഥകളായിത്തോന്നും. ജാതി, മതം മുതലായവയെ ആസ്പദമാക്കിയുള്ള തരംതിരിവുകളും ഉച്ചനീചഭേദഭാവനകളും അവിടെ സംഘട്ടനങ്ങളുളവാക്കാതെ നിലനിന്നു. മൃഗഡോക്ടറുടെ അഭാവം പരിഹരിക്കുന്ന 'മുണ്ട്യൻ' എന്ന ദൈവം, രണ്ടുതരം കാക്കകൾ ചേക്കേറുന്ന പണ്ടാരത്തറയിലെ ആൽമരം, കമലേടത്തി മുടിയിഴയിൽ കെട്ടിത്തൂക്കിയിടുന്ന നന്ത്യാർവട്ട പൂവ് 'നിനക്കെന്തറിയാം' എന്ന പല്ലവിയോടെ പഴംകഥകളും കെട്ടുകഥകളും തട്ടിമൂളിച്ചുകൊണ്ടു വിരാജിക്കുന്ന ഗോപാലൽ, ആണ്ടിച്ചിയെ "പരിശോധിച്ച" കിട്ടുണ്യാര്, കവിതാശകലങ്ങൾ മൂളിക്കൊണ്ടു മീൻപിടിക്കുന്ന രാമനുണ്ണി, ജാനുവിനെ കെട്ടുംവരെ സന്ന്യാസം കൊണ്ടുനടന്ന ശ്രദ്ധാനന്ദനെന്ന കുഞ്ചുണ്ണി നായർ, ജാരശങ്കമൂലം കാമാക്ഷിയെ ചേറ്റുകത്തികൊണ്ട് വെട്ടിക്കൊന്ന 'ജീവപര്യന്തം' നേടിയ വേലാണ്ടൻ, മുറിഞ്ഞുവീണ വിരലു യോജിപ്പിച്ചുകൊടുത്ത കുഞ്ഞാപ്പു വൈദ്യർ, അദ്വൈതവും ദ്വൈതവും സുഖമായിക്കണ്ടെതിനാൽ സംബന്ധം നഷ്ടപ്പെട്ട നമ്പൂതിരി, അയിനിക്കാവു നാണിയമ്മയുടെ ചെകിട്ടത്തടിയേററ് തല 'തിരിഞ്ഞ' പങ്ങുണ്യാര്,

> **ഗ്രാമം വിട്ടിറങ്ങിപ്പോയി,**
> **യന്ത്രവൽകൃത യുഗത്തിന്റെ**
> **നാഗരിക ധൂസരതകളിൽ ചിരകാലം**
> **കഴിച്ച ഒരാൾക്ക്,**
> **ബാല്യകൗമാരങ്ങളുടെ**
> **പശ്ചാത്തലമായ തറയും തറവാടും**
> **ഉള്ളിൽ ശേഷിപ്പിച്ചിട്ടുള്ളത്**
> **ആർദ്രവും മസൃണവുമായ**
> **സ്മൃതികളാണെങ്കിൽ അവ**
> **ഗൃഹാതുരതയായി, അദമ്യമായ**
> **ബാഷ്പംപോലെ ഉള്ളിലുരുണ്ടു**
> **കൂടുന്നതനിവാര്യമാണ്.**

ഇന്ദുലേഖയിലെ കല്യാണിക്കുട്ടിയെപ്പോലെ തമ്പുരാന്റെ കോവിലകത്തേക്ക് എഴുന്നള്ളിച്ചുകൊണ്ടുപോയ അതിസുന്ദരിയായ 'കുട്ടിമാളു, അവർ സ്വർണ്ണമെന്നു കരുതി കോവിലകത്തു നിന്നു കടത്തിയ 'നെററിപ്പട്ട'ത്തിന്റെ പൊള്ളങ്ങൾ കൊണ്ടു കുട്ടികളുണ്ടാക്കിയ കളിപ്പാട്ടങ്ങൾ, രണ്ടു തമ്പുരാക്കന്മാരുടെ ഭാര്യയായിരുന്നിട്ടും സ്വത്തൊഴികെ ഒന്നും അനുഭവിക്കാത്ത ആ സ്ത്രീയുടെ മൂകശോകം, 'കാക്കകൊത്തി മുത്താരു'ടെ കഥ, രാമലക്ഷ്മണന്മാരും സീതയും വിശ്രമിച്ച മരച്ചോട്, 'ബ്ളിച്ചാര'റിയാതെ കളവു നടക്കില്ലെന്നാണയിടുന്ന കുഞ്ഞൻ പുലയൻ, രജിസ്ററർ ചെയ്യാനുള്ള രേഖയിൽ മാററം വരുത്തി അമ്മാമന്റെ മകനവകാശപ്പെട്ട സ്വത്തു തട്ടിയെടുത്ത കുട്ടിക്കൃഷ്ണൻ നായർ, അതുകേട്ടിട്ട് പാണ്ഡവരുടെയും ദ്രൗപതിയുടെയും കഥയോർത്ത് ആശ്വാസം കണ്ടെത്തിയ കാച്ചിയമ്മ, അതോടൊപ്പം പാട്ടനിലം നഷ്ടപ്പെട്ട വേലായുധൻ, 'ഇത്രയുംകാലം ഞങ്ങൾ കൃഷി ചെയ്തു; നിങ്ങളനുഭവിച്ചു. ഇനി ഞങ്ങൾ കൃഷി ചെയ്തു ഞങ്ങളനുഭവിക്കു'മെന്ന് ഉദ്ഘോഷിക്കാൻ വേണ്ട വിജ്ഞാനം-സ്ററഡി ക്ളാസ്സുകളിൽനിന്നു നേടിയ സുന്ദരം (വേലായുധന്റെ മകൻ), സുന്ദരം എം.എൽ.എയും സുന്ദരത്തിന്റെ മകൻ ഷൺമുഖം ഡിസ്ട്രിക് കളക്ടറുമായി ഉയർന്ന കാലയളവിൽത്തന്നെ "ഉപ്പൂപ്പാക്ക്" കഥകളിസംഘത്തെപ്പോററാൻ കഴിഞ്ഞ തറവാട്ടിൽ സ്വത്തെല്ലാം നഷ്ടപ്പെട്ടതിനാൽ യഥാകാലം കേടുപാടുകൾ തീർക്കാൻ വഴി കാണാതെ പൊളിച്ചുനീക്കേണ്ടിവന്ന എട്ടുകെട്ട്, ഉത്തരങ്ങൾ എടുത്തുമാററുമ്പോൾ 'താങ്ങിനിർത്താൻ വേറെ ഉത്തരമന്വേഷിക്കേണ്ടതുകൊണ്ട്' ചിലച്ച ഗൗളി... ഇങ്ങനെ ഒട്ടേറെ വ്യക്തികളും സാഹചര്യങ്ങളും വസ്തുക്കളും വസ്തുതകളും സ്ഥൂലസൂക്ഷ്മാകാരങ്ങളിൽ സ്മൃതിയുടെ അലമാലകളിലൂടെ മുങ്ങിപ്പൊങ്ങി നീങ്ങിക്കൊണ്ടിരിക്കുന്നു. സത്യവും പൊയ്യും ഒത്തുചേർന്നുണ്ടാകുന്ന കേവല ജീവിതസത്യങ്ങളുടെ ഒരു ഉരപേറുന്ന ഒഴുക്ക്-ഇതുനോക്കിക്കൊണ്ടു തീരത്തിരിക്കുന്ന കാഴ്ചക്കാരായ അനുവാചകർക്ക് തങ്ങൾ കാഴ്ചക്കാരാണെന്നല്ല തോന്നുക; ഒഴുക്കിലുൾപ്പെട്ടവരാണെന്നാണ്. ആണ്ടുകളുരുണ്ടുപോകുന്നതിനിടയ്ക്ക് കുന്നുകൾ ഇടിഞ്ഞുവീണു നിരപ്പാകുന്നതും കുണ്ടുകൾ നികന്നു പൊങ്ങി കുന്നുകളാവുന്നതും വർണ്ണിക്കുന്നതിനുള്ള ഹൃദ്യമായ സമദർശിത, ചുരുക്കം ചിലേടങ്ങളിൽ മാത്രം ഉത്തമപുരുഷ സർവനാമത്തിൽ പ്രത്യക്ഷപ്പെടുന്ന വക്താവിനെ വലിയൊരു ഹൃദയത്തിന്റെ ഉടമയായി ഉത്തമത്വത്തിന്റെ ദീപ്തിവലയത്തോടെ നമ്മുടെ മുന്നിൽ നിർത്തുന്നു. പ്രതാപൈശ്വര്യങ്ങളുടെയും പാരമ്പര്യ മഹത്വത്തിന്റെയും വമ്പുകൾ കിരീടമായി അണിഞ്ഞുപോന്ന 'പൂതിരിവംശ'ത്തിൽ പിറന്നവർക്കെല്ലാം ചേതസ്സിന്റെ ഓരോ കോശത്തിലും പതിഞ്ഞിരുന്ന മുദ്രയാണ് ആഭിജാത്യബോധം. ആ മുദ്രകൾക്കടിയിൽ അവർ ഇല്ലായ്മകളെ മൂടിവയ്ക്കുന്നു; വേദനകൾ മൂകമായി വിഴുങ്ങുന്നു. അവരിലൊരംഗമായ വക്താവ് എട്ടുകെട്ടിന്റെ തകർച്ചയും കാണക്കാണെ ജീവിതത്തിലേക്കരിച്ചുകയറിയ ഇല്ലായ്മകളും വല്ലായ്മകളും മററും ദാർശനിക നിസ്സംഗതയോടെ, അതോടൊപ്പം ദുരന്ത ഗൗരവത്തിന്റെ തീവ്രത നഷ്ടപ്പെടാതെ, ചിത്രണം ചെയ്യുന്നതിൽ വിജയിക്കുന്നു. കണ്ണീരിൽത്തട്ടി നാനാവർണ്ണ ശബളതയോടെ തിളങ്ങുന്ന പുഞ്ചിരിയുടെ സന്തത സാന്നിധ്യം ഇതിലെ കഥകളുടെ അഹർമുഖങ്ങൾക്കും ചരമദശകൾക്കും ഒരുപോലെ പരമ രുചിരതയുളവാക്കുന്നു. രണ്ടു ഗുണങ്ങൾ ജീവിതത്തിൽ, പുലർത്തണമെന്നു ദാമോദരമേനോൻ (ഈ പുസ്തകത്തിന്റെ സമാപനത്തോടടുത്ത നാളുകിൽ ഉള്ള പത്രാധിപരായ ചേട്ടൻ) നല്കിയ ഉപദേശം സാഹിത്യരചനയിലും പുലർത്താൻ കഴിഞ്ഞതാണ് ഈ രുചിരതയുടെ നിദാനങ്ങളിൽ മുഖ്യങ്ങൾ. നർമ്മബോധവും സഹിഷ്ണു

ശേഷം 42 ാം പേജിൽ



എം. ഹരികുമാർ

# പ്രപഞ്ചരഹസ്യം തേടുന്ന പെൻഡുലം

നോവലിന് ഒരു നിർവചനമുണ്ടെങ്കിൽ അതിലൊതുങ്ങാത്തവയാണ് ഉമ്പർട്ടോ എകോയുടെ ഫൂക്കായുടെ പെൻഡുലം, ഷെർഷ് പെറകിൻെറ ലൈഫ്–എ യൂസേഴ്സ് മാനുവൽ എന്നിവ. ബുദ്ധിപരമായ വ്യായാമം എന്നാവും അവയെ വിശേഷിപ്പിക്കേണ്ടത്. പ്രത്യേകിച്ചും ആദ്യകൃതിയെ. ''സങ്കീർണ്ണവും ദുർഗ്രഹവും പാണ്ഡിത്യപ്രകടനാത്മകവും ആയ നോവലാണ് ഫൂക്കായുടെ പെൻഡുലം'' എന്നെഴുതിയ പ്രൊഫസർ എം. കൃഷ്ണൻ നായർ ആ കൃതിയെ നിരാകരിക്കുന്നില്ല. അദ്ദേഹം തുടരുന്നു: ''ഉറങ്ങുന്നവനെ ആശയത്തിൻെറ ചൂരൽകൊണ്ടടിച്ച് ഉണർത്തിയിട്ട് നോക്ക് ഈ മഹാത്ഭുതം'' എന്നുപറയുന്ന ധൈഷണിക പ്രതിഭാശാലിയാണ് എകോ. കാണുന്നത് മഹാത്ഭുതമായതുകൊണ്ട് അടിച്ച വേദന വ്യക്തി മറക്കുന്നു. എകോയോട് കൃതജ്ഞതയുള്ളവരാക്കിമാറ്റുന്നു.

ഫിലോസഫറും ചരിത്രകാരനും നിരൂപകനുമായ എകോ ബഹുമുഖമായ തൻെറ പ്രതിഭയുടെ തിളക്കമാണ് നോവലിലൂടെ കാട്ടിത്തരുന്നത്.

ഒരു രഹസ്യഭൂപടം പെൻഡുലത്തിനു താഴെവച്ച് 'ടെംപ്ളാർ' എന്ന ഗൂഢസംഘത്തിൻെറ രഹസ്യം കണ്ടെത്താൻ മൂന്നുപേർ ശ്രമിക്കുന്നു. അവർക്ക് ആ യത്നത്തിൽ വ്യത്യസ്തങ്ങളായരീതിയിൽ ദുരന്തം സംഭവിക്കുന്നു. ടെംപ്ളാറുകളും രഹസ്യങ്ങളുമൊക്കെ അവരുടെ മാനസിക വിഭ്രാന്തിയാവാം. അവർക്കു സംഭവിച്ച ദുരന്തം വിധിയാവാം ആകസ്മികമായി സംഭവിച്ച അപകടമാകാം. അത്യന്തദുർഘടമായ ഈ പുസ്തകത്തെ വായനക്കാരൻ സ്നേഹിക്കുന്നത് അതിലൊളിമിന്നുന്നത് മഹത്തായ 'കല' ആയതുകൊണ്ടാണ്.

നോവലിൻെറ അവതരണം ഫൂക്കായുടെ പെൻഡുലത്തിൽനിന്നാണ്. സാധാരണ പെൻഡുലം ഹൈസ്കൂൾ ക്ളാസ്സുകളിലും കോളേജുകളിലും പാഠ വിഷയമാണ്. ഒരു നൂൽ കയറിൽ ഒരു ലോഹഗോളം കെട്ടി സ്റ്റാൻഡിൽ തൂക്കുക. (ചിത്രം ഒന്ന്) പെൻഡുലത്തിനെ ഒരുവശത്തേക്കു വലിച്ചുവിട്ടാൽ അത് ഊഞ്ഞാൽപോലെ ആടുന്നു. (ചിത്രം രണ്ട്) ഈ ചലനത്തെ അല്ലെങ്കിൽ ആട്ടത്തെ ദോലകം(Oscillation) എന്നാണു പറയുന്നത്. ഒ.എ, എന്ന ദിശയിൽ തൂങ്ങിക്കിടക്കുന്ന പെൻഡുലം ദോലകം കൊണ്ട് ഒ.എ, ഒ.ബി, ഒ.എ, ഒ.സി, ഒ.എ എന്നീ ദിശകളിൽ ക്രമമായി സഞ്ചരിക്കുന്നു. ഒ.ബി എന്ന സ്ഥാനത്തുനിന്നും തിരിച്ച പെൻഡുലം വീണ്ടും ഒ.ബിയിലെത്തുന്നതാണ് ഒരു ദോലകം (ഘർഷണം അഥവാ ഫ്രിക്ഷൻ ഇല്ലാത്ത ഒരുസ്ഥിതി സങ്കല്പിക്കുക). എ.ബി, എ.സി എന്നീ അളവുകളാണ് ദോലകത്തിൻെറ ആംപ്ളിറ്റ്യൂഡ്.

പെൻഡുലത്തിൻെറ ഒരു ദോലകത്തിനു വേണ്ട സമയത്തെ താഴെപറയുന്ന സമവാക്യം കൊണ്ടു രേഖപ്പെടുത്താം.

$$T = 2\pi\sqrt{\frac{l}{g}}$$

ഇതിൽ T സമയവും l പെൻഡുലത്തിൻെറ നീളവും g ഗുരുത്വബലവും $\pi$=3.14ഉം ആകുന്നു. ഈ സമവാക്യത്തിൽ നിന്ന് ലളിതമായ ചില ഭൗതികശാസ്ത്രനിയമങ്ങൾ ഉരുത്തിരിയുന്നു. അവ ഇവിടെ പ്രസക്തമല്ല.

സാധാരണ പെൻഡുലത്തിൻെറ ഒരു അസാധാരണരൂപമാണ് ഫൂക്കായുടെ പെൻഡുലം.

ഷാൻ ബെർണാഡ് ഫൂക്കാ പാരീസുകാരനായ ഒരു ഭൗതികശാസ്ത്രജ്ഞനായിരുന്നു (ജനനം 1819; മരണം ഫെബ്രുവരി 1868).

ഭൂമി, അതിൻെറ സാങ്കല്പിക അച്ചുതണ്ടിലൂടെ സ്വയംഭ്രമണം നടത്തുന്നു എന്ന സത്യം ആദ്യമായി ഒരു പരീക്ഷണത്തിലൂടെ തെളിയിക്കപ്പെട്ടത് ഫൂക്കോയുടെ പെൻഡുലമുപയോഗിച്ചാണ്. അദ്ദേഹം 1851–ൽ പാന്തിയോണിൻെറ ഡോമിൽ 28 കിലോഗ്രാം ഭാരമുള്ള ഒരു ഇരുമ്പുഗോളം 67 മീറ്റർ നീളമുള്ള സ്റ്റീൽ കമ്പിയിൽ കെട്ടിത്തൂക്കി. വായുഘർഷണം നന്നെ കുറഞ്ഞസ്ഥലമാണ് തിരഞ്ഞെടുത്തത്. ഒരു പ്രത്യേക മെക്കാനിസമുപയോഗിച്ച് പെൻഡുലം എപ്പോഴും ദോലനം ചെയ്യിച്ചുകൊണ്ടിരിക്കും. ഡോമിൽ നിന്ന് ഇരുമ്പുകമ്പി തൂക്കിയിട്ടത് ഘർഷണമില്ലാത്ത ബെയറിങ്ങ് ഉപയോഗിച്ചാണ്.

തറയിൽ മണൽവിരിച്ച് പെൻഡുലം ദോലനം ചെയ്യുന്ന ചാപത്തിൻെറ കീഴിൽ ഫൂക്കാ ഒരു നേർവരവരച്ചു. ലോഹഗോളത്തിൻെറ കീഴിൽ ഒരു സൂചിയും ഘടിപ്പിച്ചു. ഈ സൂചി പെൻഡുലം ദോലനം ചെയ്യുന്ന ദിശയെ സൂചിപ്പിച്ചുകൊണ്ട് മണലിൽ ഒരു ഋജുരേഖ വരയ്ക്കുന്നു.

ഓരോ ദോലനം കഴിയുമ്പോഴും ദോലനം ചെയ്യുന്ന പ്രതലത്തിനു വ്യതിയാനം വരുന്നു. (ചിത്രം 3) വിവിധ സമയത്ത് പെൻഡുലം വരയ്ക്കുന്ന ഋജുരേഖകളാണ് ചിത്രത്തിൽ കാണിച്ചിരിക്കുന്നത്. ഈ ഋജുരേഖകൾ ക്ളോക്കിൻെറ ദിശയിലാണ് കറങ്ങിവരുന്നത്. പെൻഡുലം തൂക്കിയിട്ടിരിക്കുന്നത് ഉത്തരധ്രുവത്തിനുമുകളിലാണെങ്കിൽ ഈ ഋജുരേഖകൾക്ക് ഒരു ഭ്രമണം പൂർത്തിയാക്കാൻ 24 മണിക്കൂർ വേണം.



ചിത്രം 1
സാധാരണ പെൻഡുലം

യഥാർത്ഥത്തിൽ പെൻഡുലം ദോലനം ചെയ്യുന്ന പ്രതലമല്ല, ഭൂമിയാണ് തിരിയുന്നത്. ഭൂമിയും അന്തരീക്ഷവും നാമും ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു. അപ്പോൾ പെൻഡുലം മാത്രം എങ്ങനെ ഭ്രമണത്തിന് അപവാദമായി? പെൻഡുലം തൂക്കിയിട്ടിരിക്കുന്ന ബെയറിങ്ങാണ് അതിനെ ഭ്രമണത്തിൽ നിന്നും വേർതിരിക്കുന്നത്. ഇതിനാണ് ഫൂക്കായ്ക്ക് ക്രഡിറ്റ്.

ഉത്തരദക്ഷിണ ധ്രുവങ്ങളിൽ മാത്രമേ പെൻഡുലത്തിൻെറ ദോലകപ്രതലം 24 മണിക്കൂർകൊണ്ട് ഒരു ഭ്രമണം പൂർത്തിയാക്കുകയുള്ളു. ഭ്രമണത്തിനുവേണ്ട സമയം താഴെപറയുന്ന ലളിതമായ സമവാക്യം ഉപയോഗിച്ചുകാണാം.

$$T = \frac{24\ \text{മണിക്കൂർ}}{\text{SINE (LAT)}}$$

LAT എന്നത് ഒരു പ്രദേശത്തിൻെറ അക്ഷാംശത്തെ സൂചിപ്പിക്കുന്നു. ഉത്തരദക്ഷിണ ധ്രുവങ്ങളിലെ അക്ഷാംശം 90 ഡിഗ്രിയും SINE(90)=1 ഉം ആകുന്നു. അപ്പോൾ ഭ്രമണത്തിന് 24 മണിക്കൂർ വേണം.




ചിത്രം 2
പെൻഡുലത്തിൻെറ ദോലകം

പെൻഡുലം തൂക്കിയിട്ടിരിക്കുന്ന പ്രതലത്തിൽ നിന്നു വീക്ഷിച്ചാൽ അത് ക്ളോക്കിന് എതിർദിശയിൽ തിരിയുന്നതായി തോന്നും. ഭൂമിയിൽ നിന്നും പെൻഡുലത്തിലേക്കു നോക്കുന്ന ആൾക്ക് ഭ്രമണം ക്ളോക്കിൻെറ ദിശയിലായി അനുഭവപ്പെടും.

ഭൂമദ്ധ്യരേഖയിലെ അക്ഷാംശം പൂജ്യം ഡിഗ്രിയാണല്ലോ. SINE=O ആയതുകൊണ്ട് ഭൂമദ്ധ്യരേഖാപ്രദേശത്ത് ഫൂക്കായുടെ പെൻഡുലം ദോലകം ചെയ്യുന്ന പ്രതലം സ്ഥിരമായ ദിശയിലായിരിക്കും. അതിൻെറ ചാപത്തിനു ഭ്രമണമുണ്ടാകുന്നതല്ല. ഭൂമദ്ധ്യരേഖയിലും സമീപപ്രദേശത്തും ഈ പെൻഡുലം കൊണ്ടുള്ള പരീക്ഷണം സാധ്യമല്ല.

ഉത്തരധ്രുവത്തിൽ 24 മണിക്കൂർകൊണ്ട് ഭ്രമണം ചെയ്യുന്ന പെൻഡുലത്തിൻെറ ഭ്രമണപ്രതലം ഭൂമദ്ധ്യരേഖയിലെത്തുമ്പോൾ സ്ഥിരമായി നില്ക്കുന്നു. അതായത് ഭ്രമണസമയം 24 മണിക്കൂറിൽ നിന്നു വർദ്ധിച്ച് അനന്തമായ ഒരു സംഖ്യയായിത്തീരുന്നു. ഉത്തരാർദ്ധഗോളത്തിൽ തൂക്കിയിട്ട ഫൂക്കായുടെ പെൻഡുലം 32 മണിക്കൂർകൊണ്ടാണ് ഒരു 'ചുറ്റൽ' പൂർത്തിയാക്കിയത്. 30 ഡിഗ്രി അക്ഷാംശത്തിൽ സ്ഥിതിചെയ്യുന്ന സ്ഥലത്ത് ആ സമയം 48 മണിക്കൂറാവും (SINE 30 = ½).

പെൻഡുലം നോവലിൽ ഒരു പ്രതീകമാണ്. അത് ചലനമില്ലാത്ത ഒരു ബിന്ദുവാണ്. നശ്വരമായ പ്രപഞ്ചത്തിൽ നിന്നും വേർപെട്ടു നില്ക്കുന്ന അനശ്വരമായ സത്യം ഒന്നുണ്ട് എന്നാവാം എകോ വ്യംഗ്യമാക്കുന്നത്. ആ സത്യമാവും നാം തേടുന്ന പ്രപഞ്ചരഹസ്യവും. പെൻഡുലത്തിന് ദാർശനികമായ ഒരു മാനം നൽകാൻ എകോയ്ക്കു കഴിഞ്ഞു.

സാധാരണ പെൻഡുലത്തിൻെറ അസാധാരണമായ മറ്റു ചില സ്വഭാവങ്ങളിലൂടെ പ്രപഞ്ചരഹസ്യം ദുർഗ്രഹമാണെന്ന് ആധുനികശാസ്ത്രം വ്യക്തമാക്കുന്നു. ഇതിന് കയോറ്റിക്(chaotic) സിദ്ധാന്തമെന്നുപറയുന്നു. എകോ തേടിപ്പോകുന്ന രഹസ്യം— അദ്ദേഹത്തിൻെറ കൃതിപോലെ എത്രകണ്ട് ദുർഗ്രാഹ്യമാണെന്നു കാണുക.

ഐൻസ്റ്റയിൻെറ നൂറാംജന്മദിനം ആഘോഷിച്ച് കാലമൊട്ടേറെ ആയി എങ്കിലും ഭൂമിയുടെ ഉല്പത്തിയെക്കുറിച്ചും ജീവൻെറ ആരംഭത്തെക്കുറിച്ചും സംശയങ്ങളാണു ബാക്കി. സമവാക്യങ്ങളുപയോഗിച്ച് യുക്തിയുക്തമായ പടവുകളിലൂടെ ഏകകോശജീവിയിൽ നിന്നും മനുഷ്യനിലേക്കുള്ള പരിണാമത്തെ സാധൂകരിക്കാൻ ശാസ്ത്രത്തിനുകഴിഞ്ഞിട്ടില്ല. എന്തുകൊണ്ട് എന്ന ചോദ്യത്തിന് നമുക്കു പരിചിതങ്ങളും ശാസ്ത്രേതരങ്ങളുമായ ഉദാഹരണങ്ങളിലൂടെ മറുപടി നല്കും.

ഫ്രഞ്ചുവിപ്ളവത്തിൻെറ ഇരുന്നൂറാം പിറന്നാൾ ആഘോഷിച്ചപ്പോൾ ഒരു തിരിഞ്ഞുനോട്ടം നടന്നു. മഹത്തായ ആ വിപ്ളവത്തിൻെറ ഫലങ്ങൾ ലോകം അംഗീകരിക്കുകയും അനുഭവിക്കുകയും ചെയ്തു. എങ്കിലും വിപ്ളവചരിത്രത്തിലെ ചില അദ്ധ്യായങ്ങളെയെങ്കിലും തള്ളിപ്പറയുവാൻ ആളുകളുണ്ടായി... വിപ്ളവം കഴിഞ്ഞു നടന്ന അരാജകത്വത്തെയും ചോരയൊഴുക്കലിനെയുമാണ് ഇവിടെ സൂചിപ്പിക്കുന്നത്. സൂപ്പർ കമ്പ്യൂട്ടറുകൾ വലിയ തെറ്റുകൾ കൂടാതെ കാലാവസ്ഥ പ്രവചിക്കും. പക്ഷെ വിപ്ളവാനന്തര ഫ്രാൻസിൽ ആരോഗ്യമുള്ള ഒരു ജനാധിപത്യം നിലവിൽവരുമെന്ന് പ്രവചിക്കാൻ ഒരു സൂപ്പർ കമ്പ്യൂട്ടറിനും കെല്പുണ്ടാവില്ല; ഇന്നു മാത്രമല്ല ഭാവിയിലും. അത്രകണ്ട് സങ്കീർണ്ണമായ ഒരു സ്ഥിതിവിശേഷം മോഡൽ ചെയ്യാനാവില്ല. ഫ്രാൻസിലെ ജനാധിപത്യംപോലെ അപ്രതീക്ഷിതമായി സംഭവിച്ച അദ്ഭുതങ്ങളാണ് ഭൂമിയുടെ ഉല്പത്തിയും ജീവൻെറ കുരുപ്പുമെല്ലാം.

സാധാരണ പെൻഡുലമുപയോഗിച്ച് മറ്റൊരു പരീക്ഷണം നടത്താം. പെൻഡുലം ഒരു കൊള്ളുത്തിൽ തൂക്കിയിട്ടിരിക്കുന്നു. ഒരു ബാഹ്യബലം ഉപയോഗിച്ചു പെൻഡുലം ഒസി, ഒ.ബി എന്നീ സ്ഥാനങ്ങളിൽ സദാ ദോലകം ചെയ്തുകൊണ്ടിരിക്കുന്നു എന്നു സങ്കല്പിക്കുക(ചിത്രം 1). പെൻഡുലത്തിൻെറ ദോലക ആംപ്ളിറ്റ്യൂഡ് ''X'' യൂണിറ്റ് എന്നു കരുതുക. 'ബി' എന്ന ബിന്ദുവിലെത്തുമ്പോൾ പെൻഡുലത്തിൻെറ പ്രവേഗം കുറഞ്ഞുവന്ന് എതിർദിശയിലാകുന്നു. ബി,സി, എന്നീ ബിന്ദുക്കളിൽ എത്തുമ്പോൾ പെൻഡുലത്തിൻെറ പ്രവേഗം പൂജ്യവും ആംപ്ളിറ്റ്യൂഡ് 'X' യൂണിറ്റുമാവും. കുത്തനെയുള്ള ദിശയിൽ –എ എന്ന ബിന്ദു–പെൻഡുലത്തിൻെറ പ്രവേഗം ഏറ്റവും കൂടുതലും ആംപ്ളിറ്റ്യൂഡ് പൂജ്യവുമായിരിക്കാം.

ആംപ്ളിറ്റ്യൂഡ് x അക്ഷത്തിലും പ്രവേഗത y അക്ഷത്തിലും രേഖപ്പെടുത്തിയാൽ പെൻഡുലത്തിൻെറ ദോലകം 4–ാം ചിത്രത്തിൽ കാണിച്ചിരിക്കുന്നതുപോലെയാകും. ഈ ചിത്രത്തിന് ഫേസ് ഡയഗ്രം (Phase diagram) എന്നാണു പേർ.

ഈ പരീക്ഷണത്തിൽ ഘർഷണംകൊണ്ട് ദോലകത്തിനുണ്ടാകുന്ന ഡാമ്പിങ്ങ് അവഗണിച്ചിരിക്കുന്നു. പക്ഷെ ഘർഷണം സർവ്വവ്യാപിയാണ്. അതുകൊണ്ട് ആട്ടിവിടുന്ന പെൻഡുലത്തിൻെറ ദോലന ആംപ്ളിറ്റ്യൂഡ് ക്രമേണ കുറഞ്ഞ് അത് ഒ.എ എന്ന ദിശയിൽ കുത്തനെ സ്ഥിരമായി നില്ക്കുന്നു. പെൻഡുലത്തിൻെറ ഈ സ്വഭാവം 5–ാം ചിത്രത്തിൽ കാണിച്ചിരിക്കുന്നു.

ഇനി മറ്റൊരു പരീക്ഷണം. ഒരു പ്രത്യേക അരേഖിത ബലമുപയോഗിച്ച് (non-linear force) പെൻഡുലത്തിന് കൂടെക്കൂടെ ദോലകം നല്കുക. ഈ ബലം സങ്കീർണ്ണസ്വഭാവമുള്ളതാണെന്ന് മനസ്സിലാക്കുക. പെൻഡുലം തൂക്കിയിട്ടിരിക്കുന്ന ബിന്ദുവിൻെറ ഘർഷണവും വായുവിൻെറ ഘർഷണവും കുറയുന്നതിനനുസരിച്ച് പെൻഡുലത്തിൻെറ ദോലകവും സങ്കീർണ്ണമാകുന്നു. ഘർഷണം കുറയുന്നതിനനുസരിച്ച് ദോലകത്തെ വിശകലനം ചെയ്താൽ അവയുടെ ഫേസ് ഡയഗ്രം 6, 7 എന്നീ ചിത്രങ്ങളിൽ രേഖപ്പെടുത്തിയിരുന്നതുപോലെയാവും ഇതിൽ. ചിത്രം 7 അതിസങ്കീർണ്ണമാണ്. പെൻഡുലത്തെ ആട്ടുന്ന ബലത്തിൻെറ സ്വഭാവമനുസരിച്ച് അതിൻെറ ദോലകത്തിൻെറ പഥത്തിനു പ്രകടമായ വ്യത്യാസം വരുന്നു. സങ്കീർണ്ണതയേറുമ്പോൾ ഈ ചെറിയ

ശേഷം 44–ാം പേജിൽ




ചിത്രം 3
ദോലക പ്രതലത്തിൻെറ വ്യതിയാനം



ചിത്രം 4



ചിത്രം 5



ചിത്രം 6





ചിത്രം 7



പി.എം. ബിനുകുമാർ



**എനിക്കെന്നെപ്പറ്റി അഹങ്കാരമില്ല. മലയാറ്റൂർ കുഴൽ വിളിച്ചിട്ടില്ല, പലരും വിളിച്ചപ്പോഴും. എഴുതിയും പറഞ്ഞും ഞാനിവിടെ ഒതുങ്ങിക്കഴിയുന്നു. കൊല്ലങ്ങൾക്കുശേഷം ആരെങ്കിലും ഓർത്താൽ മതി— "ഇങ്ങനെയും ഒരു തെമ്മാടി ഇതുവഴി കടന്നുപോയി." പിന്നെ തകഴിച്ചേട്ടൻ പറയുന്നപോലെ എല്ലാം കാലം നിർണ്ണയിക്കും— മലയാറ്റൂർ ഒരു കൂടിക്കാഴ്ചയിൽ പറയുന്നു.**

# വൈദേഹിയിൽ ഓർമ്മകളുമായി സല്ലപിച്ച്

പത്തുവയസ്സിനകത്ത്, ആ ബാലൻ, കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ ഐതിഹ്യമാലയും, അലക്സാണ്ടർ ഡ്യൂമായുടെ കൗണ്ട് 'ഓഫ് മോണ്ടിക്രിസ്റ്റോ'യുടെ തർജ്ജമയും വായിച്ചുകഴിഞ്ഞിരുന്നു. പുസ്തകഭ്രാന്ത്, തുടർന്ന് അവനെ കൊല്ലം പബ്ളിക് ലൈബ്രറിയിലെ സ്ഥിരം സന്ദർശകനാക്കി. അപ്പോഴാണ യാൾക്ക് മലയാളരാജ്യത്തിൽ പ്രസിദ്ധീകരിച്ചിരുന്ന പിശാചിന്റെ പിടിയിൽ എന്ന കുറ്റാന്വേഷണ നോവലിൽ താല്പര്യം ജനിച്ചത്.

പിശാചാണ് നോവലിലെ പ്രധാന കഥാപാത്രം. പിഞ്ചുമനസ്സ് പിശാച് യഥാർത്ഥമാണെന്നു കരുതി. അദ്ധ്യായങ്ങൾ ഒന്നൊന്നായി തീർന്നു. പിശാച് കുത്താട്ടുകുളത്തെത്തുന്നു. ആ സ്ഥലമോ, ബാലന്റെ വീടിരിക്കുന്ന മൂവാറ്റുപുഴയ്ക്കു ഏറെ അടുത്തും. അവന് ഒരു ഭയം, പിശാച് തന്റെ ഗ്രാമത്തിൽ എത്തിച്ചേരുമോ?

ഒരു ശ്ളോകമെഴുത്തുകാരനാവുക—ആ ബാലന്റെ ആഗ്രഹം അതായിരുന്നു. സെക്കൻഡ് ഫാറത്തിൽ പഠിക്കുന്ന കാലത്ത് അച്ഛന് കൊല്ലത്തായിരുന്നു ജോലി, സ്ക്കൂൾ ഇൻസ്പെക്ടറാഫീസിൽ ഗുമസ്തനായി. ഓഫീസിലെ സംസ്കൃത വിദ്വാൻ ശങ്കരശാസ്ത്രികൾ ഉററ സുഹൃത്ത്. അങ്ങനെ താനെഴുതിയ ശ്ളോകങ്ങളെല്ലാം ബാലനെ അയാൾ വായിച്ചു കേൾപ്പിച്ചിരുന്നു. ഒരു ശങ്കരശാസ്ത്രികളാവുക. ആ ബാലൻ മനസ്സിൽ കോറിയിട്ടു.

എന്നാൽ ശ്ളോകമെഴുതുക, എന്ന ഉദ്ദേശ്യം കവിതയിലെത്തിച്ചേരുകയാണുണ്ടായത്. കൊല്ലത്താണ് അവൻ പഠിക്കുന്നത്. അന്നു തിരുവിതാംകൂർ ദിവാനായിരുന്ന സർ സി.പി സ്ക്കൂൾ സമയം തിരുത്തി. പത്തു മുതൽ നാലുവരെ എന്നതിനു പകരം ഏഴര മുതൽ ഒന്നുവരെയാക്കി. അങ്ങനെ ആദ്യ കവിത ജനിക്കുന്നു—

"സ്ക്കൂൾ സമയം മാററിയതും,
നമ്മുടെ ചിത്തിരരാജൻ."

കവിത അവസാനിക്കുന്നത് ഇങ്ങനെയാണ്. തുടർന്ന് രണ്ടോ, മൂന്നോ ശ്ളോകങ്ങളെഴുതി. അച്ഛനപ്പോൾ സ്ഥലംമാററവുമായി. തിരുവല്ലയിലെ സെമിനാരി സ്ക്കൂളിലായി തുടർന്നുള്ള വിദ്യാഭ്യാസം.

ഇങ്ങനെ കവിതയിൽ തുടങ്ങി, നോവലുകളിലൂടെ നമ്മൾ മനസ്സിൽ കുറിച്ചിട്ട ഒരു പേരുണ്ട്. ശ്രീ. മലയാററൂർ രാമകൃഷ്ണൻ. ആ സംഭവബഹുലമായ ജീവിതത്തിന്റെ ചില ഏടുകളിലൂടെ ഒരു യാത്ര...

വീട്ടിലെ പഴയ പുസ്തകക്കൂട്ടത്തിൽനിന്ന് കുത്തഴിഞ്ഞ ഒരു പുസ്തകം രാമകൃഷ്ണയ്യർ കണ്ടെടുത്തു. വി.ഡി. സവർക്കറെപ്പററിയുള്ള പഠനവും, കൂട്ടത്തിൽ ഇന്ത്യയിലെ ദേശീയ പ്രസ്ഥാനത്തിന്റെ ചരിത്രവും അതുൾക്കൊണ്ടിരുന്നു. ചെമ്പകരാമൻപിള്ള, മാഡം കാമ തുടങ്ങിയവരെ പ്രകീർത്തിച്ചുകൊണ്ടെഴുതിയ ആ പുസ്തകം, ഇളംപ്രായത്തിൽ രാമകൃഷ്ണനെ ഏറെ ആകർഷിച്ചു. അടങ്ങാത്ത ദേശീയബോധം കവിതയായി മാറി.

"വെട്ടുന്ന പോത്തോടു വേദങ്ങളോതുകിൽ,
ഒട്ടും ഫലിക്കാതെ പോകുമല്ലോ" എന്നായിരുന്നു, ബ്രിട്ടീഷുകാരോട് നല്ല വാക്കോതിയിട്ട് ഫലമില്ല എന്നതിന് അന്ന് ആ ചെറുപ്പക്കാരൻ എഴുതിയത്. ഈ കവിത രാമകൃഷ്ണന്റെ വീട്ടിൽ ഏറെ പ്രശ്നങ്ങളുണ്ടാക്കി. ജീവിക്കാനുള്ള കാശ് തരുന്ന ബ്രിട്ടീഷുകാരെ നിന്ദിച്ചത് അച്ഛന് ഒട്ടും ഇഷ്ടമായില്ല. അങ്ങനെ വീട്ടിലെ ഭീകരനായി 'പയ്യൻ' മാറുകയായിരുന്നു.

അച്ഛനെക്കുറിച്ചോർക്കുമ്പോൾ മലയാററൂർ വികാരാധീനനാവുന്നു. കല്പാത്തിപ്പുഴയുടെ തീരത്ത് 1927-ൽ വിശ്വനാഥസ്വാമികളുടെയും ജാനകി അമ്മാളുടെയും പുത്രനായി ജനിച്ച രാമകൃഷ്ണന്റെ ബാല്യത്തിന് വേനലായിരുന്നു. അതുകാരണം ബാല്യകാലാനുഭവങ്ങളുടെ വർണ്ണാഭമായ അദ്ധ്യായങ്ങൾ നിങ്ങൾക്കു മുന്നിൽ തുറന്നുവയ്ക്കാൻ, മലയാററൂരിന് അധികമില്ല.

മലയാററൂരിന്റെ അച്ഛൻ അമ്മയെ വിവാഹം കഴിക്കുമ്പോൾ, വയസ്സ് പതിനാറ്. അമ്മയ്ക്ക് എട്ടും. പുരാതന ബ്രാഹ്മണ കുടുംബത്തിലെ ആചാര്യത്തനിമ അനുസരിച്ച് അഞ്ചുദിവസത്തെ വിവാഹമായിരുന്നു അത്. തങ്കമ്മാൾ, ബൃഹദാംബാൾ, രാമനാഥൻ എന്നിവർക്കുശേഷം രാമകൃഷ്ണൻ ജനിച്ചു. അദ്ദേഹത്തിനുശേഷം രണ്ടു പെൺകുട്ടികൾ കൂടി ഉണ്ടായി. മീനയും ലളിതയും.

ഒരു സംസ്കൃത പണ്ഡിതനായിരുന്നു വിശ്വനാഥസ്വാമി. കൂടാതെ സർക്കാർ ഗുമസ്തനും. അദ്ദേഹത്തിന്റെ സ്ഥലംമാററങ്ങൾക്ക് അനുസരിച്ചായിരുന്നു മക്കളുടെ വിദ്യാഭ്യാസം.

"അച്ഛനെന്നെ കളിക്കാൻ സമ്മതിച്ചിട്ടേയില്ല. എപ്പോഴും പഠിച്ചുകൊണ്ടിരിക്കണം, ഞായറാഴ്ചകൾപോലും. അച്ഛനും സ്ക്കൂളും ഇല്ലാത്ത ദിവസങ്ങളിൽ, കൂട്ടുകാർ വരും. അഞ്ചു മണിയെന്ന് ക്ളോക്കിൽ കാണുമ്പോൾ അവർ സ്ഥലം കാലിയാക്കും. ഞാൻ പുസ്തകവും തുറന്നിരിക്കും. എന്നാൽ ചേട്ടനായിരുന്നു അടിയൊക്കെ കിട്ടിയിരുന്നത്. പഠിക്കാൻ മിടുക്കനായിരുന്നു ഞാൻ."

പാലക്കാട്ടെ, ചുരുക്കം ഓർമ്മകൾക്കുശേഷം മലയാററൂരിന്റെ സ്മരണയുടെ പട്ടുനൂലിൽ ബാക്കിയുള്ളത് തിരുവനന്തപുരമാണ്. സ്ക്കൂൾ വിദ്യാഭ്യാസത്തിന്റെ തുടക്കം കരമന സ്ക്കൂളിൽ. ഒററത്തെരുവും കൂട്ടുകാരും. ആ അഞ്ചുവയസ്സുകാരൻ സുന്ദരനായിരുന്നു. എലിയെപ്പോലെയുള്ള മുഖവും ഉന്തിയ വയറും—മലയാററൂർ തന്റെ കുട്ടിക്കാലത്തെ ചിത്രം വരച്ചുകാണിച്ചു—"എന്റെ അഞ്ചുവയസ്സിലെ ചിത്രം!"

തലസ്ഥാനത്തിന്റെ സുഖവും അധികനാൾ നീണ്ടില്ല. വീണ്ടും അച്ഛന് സ്ഥലംമാററമായി, മൂവാററുപുഴയിലേക്ക്. പുഴക്കരക്കാവിന് അടുത്തുള്ള ഒരു കുന്നുംപുറത്തെ സ്ക്കൂളിലായിരുന്നു പഠനം. പൂണുനൂലിനപ്പുറത്ത് ഒരു ലോകമുണ്ടെന്ന് കൊച്ചു രാമകൃഷ്ണയ്യർ അറിയുന്നതും ഇവിടെവച്ചാണ്. അവിടെനിന്നും കൊല്ലത്തു സെക്കൻഡ് ഫാറം പഠിച്ചശേഷം തിരുവല്ല എസ്.സി.എസ് സ്ക്കൂളിലേക്ക്. എത്രതവണ പറഞ്ഞാലും മലയാററൂരിന്, മതിവരാത്ത ഇടിക്കുള സാർ—

"ഈ ലോകത്തിലെ മഹാഭീരുക്കളിൽ ഒരാളായിരുന്നു എന്റെ അച്ഛൻ. ജ്യേഷ്ഠൻ ഗണപതി അയ്യരുമായി ഉണ്ടായ ആയിരത്തിൽപ്പരം രൂപയുടെ കടത്തിന്, അദ്ദേഹം എന്റെ അച്ഛനിൽനിന്ന് ടൗൺഭാഗത്തെ കുറെ വസ്തുക്കൾ എഴുതി വാങ്ങി. ഇന്ന് ഞാനൊരാഴ്ചകൊണ്ടു പൊട്ടിക്കുന്ന 1100 രൂപ..."

അച്ഛൻ മരിക്കുന്നത് നാട്ടിൻപുറത്തെ തറവാട്ടിൽ വച്ചാണ്. മീനയും എന്റെ ജ്യേഷ്ഠനും മാത്രമേ ആ സമയത്ത് അടുത്തുണ്ടായിരുന്നുള്ളു. ഞാൻ ബി.എസ്സിക്കു പഠിക്കുകയായിരുന്നു ഈ സമയത്ത്. ഞാനാദ്യമായി സിഗററ് വലിക്കുന്നതും ഇൻറർ വിദ്യാഭ്യാസക്കാലത്താണ്. ചായ്പിൽവച്ചാണ് വലിച്ചത്. അച്ഛനെന്നെ വിളിപ്പിച്ചു. കണ്ണിലേക്കൊന്ന് ഊതാൻ പറഞ്ഞു. ഞാനൂതി, കിട്ടി, ചെകിട്ടത്ത് ഒററയടി.

ഞാനെത്ര പഠിച്ചാലും കണക്കിന് അധികം മാർക്ക് കിട്ടില്ലായിരുന്നു. പ്രോഗ്രസ് കാർഡ് ഒപ്പുവയ്ക്കുമ്പോൾ അച്ഛന്റെ ചോദ്യവും അതായിരുന്നു—കണക്കിനെന്തേ മാർക്കു കുറഞ്ഞു?

സ്ക്കൂൾ ഫൈനലിനുശേഷം കോളേജിൽ ചേരണമെന്ന ആഗ്രഹം ഉണ്ടായി. കുടുംബത്തിൽ സാമ്പത്തികശേഷി തുലോം കുറവ്. അച്ഛൻ, എന്റെ മൂത്ത ജ്യേഷ്ഠത്തിയെ വിളിച്ചു. "നീ ഏറേറാ" എന്നു ചോദിച്ചു. അവരാണ് 'വേരു'കളിലെ അമ്മുലു. അന്നവർ കടംവാങ്ങി എനിക്കു പഠിക്കാൻ തന്ന അഞ്ഞൂറുരൂപയാണ്, ഇന്ന് നിങ്ങളറിയുന്ന മലയാററൂർ രാമകൃഷ്ണൻ. പഠിക്കുന്ന സമയത്ത്, ആകെയുള്ളത്, ഒന്നുരണ്ടു മുണ്ടും ഷർട്ടുകളും. എല്ലാം മാററിമാററിയിട്ട് ഞാൻ ജീവിച്ചു—ആ ദിനങ്ങളെ മലയാററൂർ ഓർമ്മിക്കുന്നു.

നാലാം ഫോറത്തിൽ പഠിക്കുമ്പോൾ, തോമസ് ഹാർഡിയുടെ അണ്ടർ ദ ഗ്രീൻ വുഡ് ട്രീ തർജ്ജമ ചെയ്ത മിടുക്കനാണ് രാമകൃഷ്ണൻ. ജ്യേഷ്ഠന് പാഠപുസ്തകമായിരുന്നു, ഹാർഡിയുടെ നോവൽ. ഏതാണ്ടിതേ കാലത്ത്, രാമകൃഷ്ണൻ ഒരു ഡിക്റ്ററീവ് നോവലും പൂർത്തിയാക്കി.

കവിതയിൽനിന്ന് തർജ്ജമയിലേക്ക്, അവിടെനിന്നും കുററാന്വേഷണ നോവലുകളിലേക്ക്. പക്ഷേ, ആ നോവൽ, അദ്ദേഹം എഴുതി പൂർത്തിയാക്കിയില്ല. പകരം ഉള്ള ഓർമ്മ രസകരമാണ്. ഓരോ വളവു തിരിയുമ്പോഴും, നിറം മങ്ങുന്ന കാറുള്ള ഒരു കഥാപാത്രം.

ഒരു കോളേജുകുമാരി, തന്നെ റിക്ഷയിൽ കോളേജിലേക്കു കൊണ്ടുപോകുന്നയാളുമായി പ്രണയത്തിലാവുന്നു. ഇതാണ് 'റിക്ഷാക്കാരൻ' എന്ന മലയാററൂരിന്റെ ആദ്യ ചെറുകഥയുടെ കഥാതന്തു. ഇക്കാലത്തു കഥയിലേക്ക് ശ്രദ്ധതിരിയാൻ തക്ക കാരണങ്ങളൊന്നുമില്ലത്രേ. പക്ഷേ, തകഴിയുടെ ചെറുകഥകൾ മലയാററൂരിനെ ആകർഷിച്ചു തുടങ്ങിയിരുന്നു.

സി.എൻ. ശ്രീകണ്ഠൻനായർ, മലയാററൂർ ബി.എസ്സിക്കു തിരുവനന്തപുരത്തു യൂണിവേഴ്സിററി കോളേജിൽ പഠിക്കുമ്പോൾ, ഹോസ്ററലിലായിരുന്നു താമസം. അദ്ദേഹം അന്നേ എഴുത്തുകാരനാണ്. രസകരമായ ഒരു കഥ, സി.എന്നുമായി ബന്ധപ്പെട്ടു മലയാററൂരിന് ഓർക്കാനുണ്ട്. "ഹനുമാൻ എന്നു ഞങ്ങൾ വിളിച്ചിരുന്ന ഒരാൾ ഹോസ്ററലിലുണ്ടായിരുന്നു. ഞാനും സി.എന്നും അന്ന് ഹോസ്ററൽ മേറ്റ്സ്. ഒരുദിവസം ഹോസ്ററൽ വരാന്തയിലെ ബൾബ് കാണാനില്ല. മോഷണക്കേസ് ഹനുമാന്റെ പേരിലാക്കി. ഞങ്ങളതിനെ ഒരു പാട്ടാക്കി. സി.എൻ ഹനുമാനെ അനുകൂലിച്ചു. വേഡ്സ്വർത്തിനെപ്പോലെ പ്രകൃതിയുമായി ബന്ധപ്പെട്ട കവിതകൾ എഴുതിയിരുന്ന സി.എന്നും, ഹനുമാന്റെ കൂട്ടും ആരോപിച്ച്, ഞങ്ങൾ

**എല്ലാ സന്ധ്യകളെയും മലയാറ്റൂർ സന്ധ്യകൾ എന്ന് വിശേഷിപ്പിക്കാം. അദ്ദേഹത്തിന്റെ തന്നെ ഭാഷയിൽ സുഗന്ധവും ദുർഗന്ധവും അറിയാത്ത സന്ധ്യകൾ. ഏറെ, സംസാരിക്കാനും, പരിഭവം പറയാനും ഈ സന്ധ്യകൾ, അദ്ദേഹം പ്രയോജനപ്പെടുത്തുന്നു. അങ്ങനെ 'വൈദേഹി' ശബ്ദായമാനമാവുന്നു.**



'കേരളപ്രാകൃതൻ' എന്ന് പേരു നല്കി.''

പേരടിച്ചു കാണാനുള്ള ത്വര, മലയാറ്റൂരിനെക്കൊണ്ടൊരു ലേഖനം എഴുതിച്ചു. അക്കാലത്ത് തിരുവനന്തപുരം മൃഗശാലയിൽ എത്തപ്പെട്ട ഹിപ്പപ്പൊട്ടാമസിനെക്കുറിച്ചായിരുന്നു 'ആദ്യലേഖനം. സഹോദരിയിൽ ഇത് പ്രസിദ്ധീകരിച്ചു.

വഴിപാട് എന്നൊരു കഥ, . കോളേജ് വിദ്യാഭ്യാസകാലത്ത് മലയാളി പത്രത്തിൻെറ വാരാന്തപ്പതിപ്പിലേക്ക് മലയാറ്റൂരയച്ചു. ഇതുമായി ബന്ധപ്പെട്ടും, സുഖമുള്ള ഒരോർമ്മ മലയാറ്റൂർ രാമകൃഷ്ണനുണ്ട്. മലയാറ്റൂർ കെ.പി. രാമകൃഷ്ണൻ എന്ന പേരിലായിരുന്നു എഴുതിയത്. പത്രാധിപരായ എസ്. ഗുപ്തൻ നായർ മലയാറ്റൂർ, വെട്ടിക്കളഞ്ഞ്, രാമകൃഷ്ണനെഴുതി— ''നിങ്ങളുടെ സഹായമില്ലാതെതന്നെ മലയാറ്റൂർ പ്രസിദ്ധമാണ്.''

*You are blazing a new trail in Malayalam Literature* എന്ന് മലയാളരാജ്യം പത്രാധിപർ അന്ന് മലയാറ്റൂരിനയച്ച കത്തിലെ വാചകം, ഇന്നെത്ര അന്വർത്ഥമാണെന്ന് നോക്കൂ.

'രാത്രി' എന്ന കുറ്റാന്വേഷണ നോവലാണ് മലയാറ്റൂരിൻെറ ആദ്യപുസ്തകം. അതെഴുതാനുള്ള കാരണം മലയാറ്റൂർ ടച്ചോടെ കേൾക്കൂ—

''സിഗരറ്റ് കടയിലും മറ്റുമായി എഴുപതിയഞ്ചോളം രൂപ കടം. പുസ്തകം വല്ലതും അച്ചടിക്കാമോ എന്ന് എസ്.ടി. റെഡ്ഡ്യാരോട് ചോദിച്ചു. വേണ്ടത് കുറ്റാന്വേഷണ നോവൽ. '150 രൂപ ഞാൻ ചോദിച്ചു. എഴുപതിയഞ്ച് തരാമെന്നു അദ്ദേഹം. അവസാനം നൂറ് രൂപയ്ക്ക് ഉറച്ചു. പതിനാറ് ദിവസം കൊണ്ടെഴുതി. രാമകൃഷ്ണൻ എന്ന പേരായിരുന്നു അന്ന് നല്കിയത്.''

പാട്ടുകാരനാവാനും, കാർട്ടൂണിസ്റ്റാവാനും, ആഗ്രഹിച്ച്, സാഹിത്യകാരനായി തീർന്ന മലയാറ്റൂരിൻെറ പ്രസിദ്ധീകൃതമായ അടുത്ത നോവൽ 1955-ൽ 'വിഷബീജ'മായിരുന്നു.

റോഡ് ഒരു കവലയിലെത്തി.

ഇടത്തോട്ടു തിരിഞ്ഞാൽ, നേരെ തിരുവനന്തപുരത്തു പോകാം. വലത്തോട്ടുതിരിഞ്ഞാൽ തനിക്കു പരിചയമുള്ള ഒരു കോൺട്രാക്റ്ററുടെ സ്ഥലത്തും.

മനോഹരമായ കെട്ടിടങ്ങൾ പണിയുന്ന കോൺട്രാക്ടർ.

രഘു 'ഡാഷ്' തുറന്ന് ബ്ളൂപ്രിൻറിൽ ഒരിക്കൽ കൂടി നോക്കി. പിന്നെ സംശയിച്ചില്ല.

അയാൾ കാർ വലത്തേക്കു തിരിച്ചു.
(വേരുകൾ)

മലയാള വായനക്കാർക്കിടയിൽ മലയാറ്റൂർ രാമകൃഷ്ണന് മേൽവിലാസമുണ്ടാക്കിയ നോവലാണ് വേരുകൾ. ഗീതയുടെ നിർബന്ധത്തിന് വഴങ്ങി എല്ലാം ഉപേക്ഷിച്ച രഘു... ജീവിതത്തിൻെറ ഓരോ കവലയിലും വേദനയോടെ തിരിഞ്ഞുനിന്ന രഘു.... ഈ രഘു ഒരളവുവരെ മലയാറ്റൂർ തന്നെയാണ്.

''യഥാർത്ഥത്തിൽ വേരുകളുടെ ജനനം 1959-ൽ സിംലയിൽ വച്ചാണ്. കേരളത്തിലെ ബ്രാഹ്മണരെപ്പറ്റി ഒരു നോവലെഴുതാൻ സി.ജെ. തോമസ് എന്നോട് പറഞ്ഞു. സിംലയിൽ ഐ.എ.എസ് ട്രയിനിംഗ് കാലത്ത് നാലഞ്ച് അദ്ധ്യായങ്ങൾ എഴുതി. വേരുകളിലെ അൻപത് ശതമാനം സംഭവങ്ങളും യഥാർത്ഥമാണ്. മനസ്സിൽ നിന്നു ഓർമ്മകൾ ചികഞ്ഞെടുക്കുക. ഇത്രയേ ഉണ്ടായിരുന്നുള്ളു എൻെറ ജോലി.''

മലയാറ്റൂരിന് ഏറെ ആരാധകരെ നേടിക്കൊടുത്ത നോവലാണ് വേരുകൾ. വേരുകൾക്ക് ശേഷം അദ്ദേഹം ഏറ്റവും ഇഷ്ടപ്പെടുന്ന മാധ്യമം, നോവലാവാൻ കാരണവും ഇതായിരിക്കുമല്ലോ.

അങ്ങനെ യന്ത്രം, അഞ്ചുസെൻറ്, പൊന്നി, ബ്രിഗേഡിയർ കഥകൾ, നെട്ടൂർമഠം, ദ്വന്ദ്വയുദ്ധം, അമൃതംതേടി, ഇപ്പോൾ ആറാംവിരൽ, എത്ര എത്ര....

ഇനി ആ വർത്തമാന ജീവിതത്തിലേക്ക്—

○

മുന്നിൽ ചരിത്രപരമായ ഒരു സംഭവം. മകരമാസത്തിന് മുമ്പെത്തിച്ചേർന്ന കുളിര് പുറത്തു കനം വച്ചുകയറുന്നു. രാത്രിയുടെ നിശബ്ദതയല്ല, ഈ വീട്ടിൽ. അകത്ത് സാന്ദ്രമായ ഏതോ സംഗീതധ്വനി.

ഓണവും വിഷുവും പുതുവത്സരവും ഇല്ലാത്ത ജീവിതമാണ് മലയാറ്റൂരിൻേറത്. മക്കളൊന്നും സമീപത്തില്ല. സഹധർമ്മിണി ശ്രീമതി വേണിക്കും അസുഖം. ന്യൂറൈറ്റിസ് രോഗത്തിന് അല്പം ശമനമുണ്ടെങ്കിലും ഇപ്പോഴും പഴയതുപോലെ അദ്ദേഹത്തിന് നടക്കാൻ കഴിയുന്നില്ല.

'പുറത്തെങ്ങും പോവാറില്ലേ'-ആദ്യം ചോദിക്കാൻ തോന്നിയത് ഇതാണ്—ചോദിച്ചു.

''ഞാൻ വയസ്സനായി ഒതുങ്ങിക്കഴിയുന്നു. പുറത്തെങ്ങും, അങ്ങനെ പോവാറില്ല. അല്ലെങ്കിലും ഒരു ഭേദപ്പെട്ട മദ്യപാനി എന്ന പേര് എനിക്ക് ലഭിച്ചു കഴിഞ്ഞു. ഒരു ദിവസം ഒരു വിവാഹത്തിന് സുബ്രഹ്മണ്യം ഹാളിൽ രാവിലെ ചെല്ലുമ്പോൾ, രണ്ടു മധ്യമാർ നിന്നു പറയുകയാണ്. രാവിലെ തന്നെ മലയാറ്റൂര് നല്ല ലവലാണല്ലോ എന്ന്. അസുഖംകാരണം

ശേഷം 43-ാം പേജിൽ









# ആറാം വിരൽ

പതിനഞ്ചു വയസ്സുള്ള വേദരാമൻ ഉരുളിമോഷണക്കേസിൽ കുടുങ്ങിയപ്പോൾ ടൗണിലും അതിൻെറ തുടർച്ചയായ ഗ്രാമപ്രദേശത്തിലുമുള്ള അനേകർ അദ്ഭുതംകൂറി നിന്നു. മുളങ്കുന്നം തറവാട്ടിലെ കുരുന്നാണിവൻ. തറവാട് പണ്ടേ ചിന്നിച്ചിതറി. എങ്കിലും ആളുകൾ പഴയകാലം മറന്നിരുന്നില്ല. പ്രതാപശാലികളായിരുന്ന പഴയ മുളങ്കുന്നം യജമാനന്മാരെ എങ്ങനെ മറക്കാൻ? നൂററാണ്ടുകളുടെ പാരമ്പര്യം. ചരിത്രത്തിൻെറയും ഐതിഹ്യത്തിൻെറയും നിറപ്പകിട്ട്.

തറവാട് മുട്ടുകുത്തിയത് എത്രയോ കാലം മുമ്പ്. ആന ചരിഞ്ഞു. ഇന്നുള്ളത് ആനപ്പല്ലു മാത്രം. അമ്മട്ടിലായിരിക്കുന്നു മുളങ്കുന്നം മാഹാത്മ്യം. എങ്കിലും നാട്ടുകാർ പഴയ ഓർമ്മകളെ താലോലിക്കുന്നു.

പേരുകേട്ട ആ തറവാട്ടിലെ സന്തതിയാണ് ഉരുളി മോഷ്ടിച്ചിരിക്കുന്നത്. വെറും ഉരുളിയല്ല. അമ്പലം വക ഉരുളി. നരസിംഹമൂർത്തിയുടെ മുതൽ.

അമ്പലത്തിൻെറ ഒടുവിലത്തെ ജീർണ്ണോ

ദ്ധാരണം നടന്നത് എൺപതു വർഷങ്ങൾക്കു മുമ്പാണ്. അതിന് നേതൃത്വം നല്കിയതും ചെലവിൻെറ സിംഹഭാഗം വഹിച്ചതും അന്നത്തെ മുളങ്കുന്നം കാരണവരാണ്—കേളു മേനോൻ എന്ന കേളു യജമാനൻ.

എന്നിട്ടിപ്പോൾ...

●

പ്രതിക്കൂട്ടിൽ വേദരാമൻ തലതാഴ്ത്തി നിന്നു.

കേസ് വിസ്താരം നടക്കുന്നു.

പൊലീസ്ഭാഗം സാക്ഷികൾ മൊഴി പറയുന്നു.

മൊഴി എഴുതിയെടുക്കുമ്പോൾ മജിസ്ട്രേററ് മാത്യൂസ് ഇടയ്ക്കിടെ പിറുപിറുക്കുന്നു. ''അവിശ്വസനീയം... അൺബിലീവബിൾ...''

പാലാക്കാരൻ മാത്യൂസ്പോലും കേട്ടറിഞ്ഞിരുന്നു, മുളങ്കുന്നം തറവാടിൻെറ പഴയ പ്രതാപത്തെപ്പററി. സാക്ഷികളുടെ മൊഴി അവിശ്വസനീയമാണെന്നല്ല മാത്യൂസ് സൂചിപ്പിച്ചത്. മുളങ്കുന്നം തറവാട്ടിലെ ഒരു ഇളം പ്രായക്കാരൻ ഇപ്രകാരമൊരു കൃത്യം ചെയ്യുമെന്നു കരുതാൻ യുക്തി അനുവദിക്കുന്നില്ലെന്നും, അതിനാൽ സംഭവമാകെ പ്രഥമദൃഷ്ട്യാ അവിശ്വസനീയമായി തോന്നുന്നുവെന്നുമാണ് അദ്ദേഹം അർത്ഥമാക്കിയത്.

വേദരാമന് വക്കീലുണ്ടായിരുന്നില്ല. അവൻ പൊലീസ്ഭാഗം സാക്ഷികളോട് ഒന്നുംതന്നെ ചോദിച്ചില്ല. തെളിവെടുപ്പിൽ ക്രോസ്വിസ്താരം നടന്നില്ലെന്ന് ചുരുക്കം. മജിസ്ട്രേററ് മാത്യൂസ് വേദരാമന് അനുകൂലമായ ചിലതെല്ലാം സാക്ഷികളോടു ചോദിക്കയുണ്ടായി. പക്ഷേ, സാക്ഷികൾ കുലുങ്ങിയില്ല.

അമ്പലത്തിൽനിന്നും വേദരാമൻ ഉരുളി നീക്കം ചെയ്യുന്നത് ആരും കണ്ടിട്ടില്ല. പ്രോസിക്യൂഷൻ അത് സമ്മതിക്കുന്നു. ഏതായാലും ഉരുളി അമ്പലംവകയാണെന്ന് കൃഷ്ണൻനമ്പൂരി തിരിച്ചറിഞ്ഞിരിക്കുന്നു. ഉരുളി കണ്ടെടുത്തത് വെങ്ങോല ഇററാമൻെറ ചാരായഷാപ്പിൽനിന്നാണ്. പ്രതി വേദരാമൻ തന്നെയാണ് പൊലീസിന് ഉരുളി ചൂണ്ടിക്കാണിച്ചു കൊടുത്തത്. ഉരുളി പണയമായി സ്വീകരിച്ചെന്ന് ഇററാമൻെറ മൊഴി. അമ്പതു രൂപ കൊടുത്തു. പ്രതിയും, കൂടെയുണ്ടായിരുന്ന, പേരിപ്പോൾ ഓർമ്മയില്ലാത്ത മററൊരുവനും ആ തുക ഷാപ്പിൽത്തന്നെ ചെലവാക്കി.

തെളിവെല്ലാം വിദഗ്ദ്ധമായി വിലയിരുത്തിയ ഹെഡ് കോൺസ്ററബിൾ തങ്കപ്പൻ പിള്ള ഒരു പബ്ളിക് പ്രോസിക്യൂട്ടറുടെ വിരുതോടെ വച്ചുകാച്ചി—

യുവറോണർ,

പ്രോസിക്യൂഷൻ തെളിവ് അന്യൂനമാണ്.

പൊലീസ് കസ്ററഡിയിൽവച്ച് ഒരു പ്രതി നടത്തുന്ന കുററസമ്മതം തൊണ്ടിയുടെ കണ്ടെത്തലിലേക്ക് നയിക്കുന്നെങ്കിൽ, അത് ''തെളിവാക്ററ്'' പ്രകാരം സ്വീകാര്യമാണ്... അഡ്മിസിബിളാണ്. യുവർ ഓണർ!

കുററം തെളിഞ്ഞിരിക്കുന്നു.

ഏതായാലും മജിസ്ട്രേററ് മാത്യൂസ് കരുണ കാണിച്ചു.

അതെ, മിസ്ററർ പ്രോസിക്യൂട്ടർ, കുററം തെളിഞ്ഞിരിക്കുന്നു. പ്രതി വേദരാമൻ കുററവാളി... അതിനാൽ ''കൺവിക്ററഡ്''! പക്ഷേ, ഞാനിവനെ ജയിലിലയയ്ക്കുന്നില്ല... ഹി ഈസ് നോട്ട് സെൻറൻസ്ഡ്! പ്രതി, കൊച്ചൻ. ഇത് ആദ്യത്തെ തെററും കുററവും. പ്രതി ഇത് ആവർത്തിക്കയില്ലെന്ന് കോടതി വിശ്വസിക്കുന്നു. ഒന്നാം കുററത്തിന് ഇളം പ്രായക്കാർക്ക് തടവുശിക്ഷ വിധിച്ചാൽ നല്ല പൗരന്മാരായിത്തീരാനിടയുള്ളവർ സ്ഥിരം ക്രിമിനൽസ് ആയിത്തീരാം. അങ്ങനെ സംഭവിച്ചുകൂട. അതിനാൽ കോടതി പ്രതി വേദരാമനെ താക്കീതുചെയ്ത് വിട്ടയയ്ക്കുന്നു.

പ്രതിക്കൂട്ടിൽ നിന്നിരുന്ന വേദരാമൻ മജിസ്ട്രേററിനെ തൊഴുതു.

●

ഹെഡ്കോൺസ്ററബിൾ തങ്കപ്പൻപിള്ള വിരലടയാളമെടുക്കാൻ വേദരാമനെ വെളിയിൽ കൊണ്ടുവന്നു. അപ്പോഴാണ് ഇടതുകൈയിൽ അവന് ആറ് വിരലുകൾ ഉണ്ടെന്ന് തങ്കപ്പൻ പിള്ള കണ്ടുപിടിച്ചത്. ഇടതിലാറ്. വലതിലഞ്ച്.

ഇടതുകൈയിൽ ഏതോ അബദ്ധംമൂലം വന്നുകയറി, പോകണോ, ഇരിക്കണോ, ഇരിപ്പുറച്ചില്ലെങ്കിലും നിത്യമായി തൂങ്ങിക്കിടക്കണോ എന്നൊക്കെ ശങ്കിക്കുന്ന ആ ആറാം വിരലിൻെറ അടയാളം തങ്കപ്പൻപിള്ള എടുത്തില്ല. എല്ലാം ഏത് കേസിലുമെന്നപോലെ.

പത്ത് ഫിങ്കർ പ്രിൻറുകൾ.

വേദരാമൻ തങ്കപ്പൻപിള്ളയെ തൊഴുതു.

മജിസ്ട്രേററിനോളം... അല്ല, അതിലേറെ... നല്ലവനല്ലേ തങ്കപ്പൻപിള്ള?

പൊലീസ് കസ്ററഡിയിൽവച്ച് താൻ മർദ്ദിക്കപ്പെട്ടില്ല. മാത്രമോ? ലോക്കപ്പിലെ ഒന്നാം രാത്രിയിൽ മൂസ്സ എന്ന കോൺസ്ററബിൾ തന്നോട് വൃത്തികേട് കാണിക്കാൻ മുതിർന്നപ്പോൾ 'വിലക്കിയതാരാ? തന്നെ രക്ഷിച്ചതാരാ? ഹേഡ് തങ്കപ്പൻപിള്ള.

വേദരാമൻ പുറത്തു കടന്നു. വിശാലമായ കോടതി വളപ്പ്. തണൽ വിരിക്കുന്ന വൻമരങ്ങൾ. തിങ്ങിനില്ക്കുന്ന കോടതിപ്പക്ഷികൾ. അപ്പുറത്ത് മുദ്രപ്പത്രം വില്ക്കുന്ന വെണ്ടറാഫീസും അവിടെ കുത്തിയിരിക്കുന്ന ആധാരമെഴുത്തുകാരും.

ഇറക്കമിറങ്ങിയാൽ ടൗണിലെ പ്രധാന നിരത്തിലെത്താം.

വിശക്കുന്നു. കൈവശം പണമില്ല. നേരെ വീട്ടിലേക്ക് വച്ചടിച്ചാലോ?

ഓ... എന്തോന്നു വീട്! എന്തോന്ന് കുടുംബം! ഈ കേസിൻെറ കാര്യമന്വേഷിക്കാൻ അച്ചരൻ ശ്രീധരമേനോൻ ഒരിക്കൽപ്പോലും വന്നില്ലല്ലോ... തന്നെ ജാമ്യത്തിലിറക്കാൻ ശ്രമിച്ചില്ലല്ലോ. അതൊക്കെ പോട്ടെ. വീട്ടിലെത്തിയാൽ—പഴയ സംഭവം ആവർത്തിച്ചാലോ? കൊഴുക്കട്ടപ്പാറു കുഴപ്പം ഒപ്പിച്ചാലോ?

ആരോ തന്നെ തൊട്ടെന്നു വേദരാമന് തോന്നി. തിരിഞ്ഞു നോക്കി. അമ്പലത്തിൽ മാലകെട്ടുന്ന ശങ്കുവാര്യരുടെ മകൻ മുകുന്ദൻ... വെങ്ങോല ഇററാമൻെറ ഷാപ്പിൽ കൂടെയിരുന്നു കുടിച്ച ചങ്ങാതി.

ഇക്കണ്ട നാളെല്ലാം ഇവൻ എവിടെയായിരുന്നു, ഈ നശിച്ചവൻ?

വേണ്ട. പരിഭവം കാണിക്കണ്ട. കാണിച്ചിട്ടെന്താ കാര്യം?

വിശക്കുന്നു. അതാണ് ഇപ്പോഴത്തെ പ്രശ്നം. മുകുന്ദൻെറ കീശയിൽ പണം കാണുമോ? എങ്കിൽ ഏതെങ്കിലും ഹോട്ടലിൽ പോകാം. ഏററവും പന്ന ഹോട്ടൽ മതി. എന്തെങ്കിലും വലിച്ചുവാരി തിന്നണം.

വലിയൊരു മന്ദഹാസത്തോടെ മുകുന്ദൻ പറഞ്ഞു. ''സമാധാനമായി, ട്ട്വാ!''

''എന്തോന്ന് സമാധാനം?'' വേദരാമൻ നെററിചുളിച്ചു.

''നിന്നെ കോടതി വെറുതെ വിട്ടില്ലേ? അതുതന്നെ!''

''മുകുന്ദാ, ഞാൻ റിക്കാർട്ടിൽ കള്ളനാ! എൻെറ വിരലടയാളവും അവർ എടുത്തു. ദാ, ഈ തൂങ്ങിക്കിടക്കുന്ന ആറാമനെ മാത്രം അവർ ഒഴിവാക്കി.''

''ഇനി?'' മുകുന്ദൻ ചോദിച്ചു.

''ഇനിയോ? ഇപ്പോൾ, എന്നു പറ! എനിക്ക് വിശക്കുന്നു.''

മുകുന്ദൻ പറഞ്ഞു. ''വാ, വഴിയുണ്ടാക്കാം.''

അവർ നടന്നു, ഓലമേഞ്ഞ സിനിമാപ്പുരയ്ക്കെതിരെയുള്ള പോററി ഹോട്ടലിലേക്ക്.

●

നല്ല മണങ്ങൾ ഉയരുന്നു.

ആട്ടമുള്ള മേശ. ഇരുവശത്തും ബഞ്ചുകൾ. അവർ ഇരുന്നു. വെള്ളം നിറച്ച ചളുങ്ങിയ പിച്ചള ലോട്ടകളിൽ അഴുക്ക വിരൽ മുക്കിപ്പിടിച്ചുകൊണ്ടു വന്നു, ചന്ദനക്കുറിയിട്ട കറുമ്പൻ പയ്യൻ.

വിളമ്പലിൻെറ പ്രാരംഭം കുറിക്കുകയായിരുന്നു അവൻ.

''ഇപ്പഴത്തെ പ്രശ്നം തീർന്നല്ലോ. ഇനിയങ്ങോട്ട്? എന്താ പരിപാടി?'' മുകുന്ദൻ ചോദിച്ചു.

അതിവേഗം ചോറ് ചെലുത്തിക്കൊണ്ടിരുന്ന വേദരാമൻ പറഞ്ഞു. ''എനിക്കറിഞ്ഞൂട. നീ പറ! നീ മാന്യനല്ലേ? ങാ... നിന്നെയും പൊലീസ് പിടിച്ചേനെ. എന്താ പിടിക്കാത്തേ?''

''നീ എൻെറ പേര് പറഞ്ഞില്ല...''

''അതുതന്നെ. ഞാൻ ഒററിക്കൊടുത്തില്ല. അത്രയൊക്കെ നീ ധരിച്ചിട്ടുണ്ട്, അല്യോടാ?'' വേദരാമൻെറ ശബ്ദമുയർന്നു.

''പിണക്കമാണോ രാമാ?''

''ശ്ശെ!''

''ഇക്കഴിഞ്ഞ നാളെല്ലാം ഞാൻ നിന്നെ അന്വേഷിച്ചു വന്നില്ലെന്നാ വിചാരം, അല്യോ?''

''എൻറച്ചരൻ വന്നില്ലല്ലോ. പിന്നല്ലേ നീ!''

''രാമാ, ഞാൻ എന്നും നിൻെറ കാര്യങ്ങൾ അന്വേഷിച്ചോണ്ടാ ഇരുന്നേ. അല്ലെങ്കീ ഇന്ന് കാത്തുനില്ക്കുമോ?''

വേദരാമൻ കടുമാങ്ങയുടെ വക്ക് കടിച്ചു; അവസാനത്തെ ഉരുളയും അകത്താക്കി.

മുകുന്ദൻ പറഞ്ഞു. ''ഒന്നു മറക്കല്ലേ! ഞാൻ നിൻെറ അണ്ണനാ! ഈ മേടം പത്തിന് ഞാൻ പതിനെട്ടാ!''

അവർ കൈകഴുകി.

വേദരാമനാണ് ആദ്യം നിരത്തിലിറങ്ങിയത്. അവൻ പിറുപിറുത്തു: ''ഓ, ഒരണ്ണൻ! പൊണ്ണൻ!''

അവൻെറ കൈയിൽ കാശുണ്ടോ? അതോ, മാല കെട്ടുന്ന മുകുന്ദനെന്ന വാര്യർകുട്ടിയെ തുളുപ്പോററി ചങ്ങലയ്ക്കിട്ടു പൂട്ടുമോ—മാവരയ്ക്കാൻ?

ഇല്ല. അതാ മുകുന്ദൻ ഇറങ്ങി വരുന്നു.

''ഇനി?'' മുകുന്ദൻ ചോദിച്ചു.

''ഇനിയോ? എനിക്കറിഞ്ഞുകൂട.''

''തല്ക്കാലം നമുക്ക് നടക്കാമെന്നേ!''

''എങ്ങോട്ട്?'' വേദരാമൻ തിരക്കി.

''ചുററും വഴികളല്ലേ? ഏതെങ്കിലുമൊരു വഴി.''



അവർ നടന്നു. ഒരു തിരിവ് കഴിഞ്ഞപ്പോൾ കണിക്കൊന്ന പൂത്തുലഞ്ഞു നില്ക്കുന്നതു കണ്ടു. വിഷുവും മേടം പത്തും അടുത്തുവരികയാണ്.

പിന്നെയും മുന്നോട്ട്.

ഇപ്പോൾ വേദരാമന് മനസ്സിലായി—ഇത് വെങ്ങോല ഇററാമൻെറ ഷാപ്പിലേക്കുള്ള വഴിയാണ്.

''വേണോ മുകുന്ദാ?''

''എനിക്ക് വേണം. ഇപ്പഴല്ല. വൈകിട്ട്. ഒരുകുപ്പി വാങ്ങിപ്പോകാം.''

''പൈസ?''

''കയ്യിലുണ്ട്.'' മുകുന്ദൻ പറഞ്ഞു.

''എത്രയുണ്ട്?''

''അറിഞ്ഞിട്ടെന്താ കാര്യം?''

അവർ ഷാപ്പിലെത്തി.

മുകുന്ദൻ ഒരു കുപ്പി ചാരായവും മുറുക്കും പപ്പടവടയും വാങ്ങിച്ചു.

''ഇനി നാട്ടിലേക്ക്, അല്ലേ?'' മുകുന്ദൻ ചോദിച്ചു.

''അവിടെപ്പോയിട്ടെന്തു ചെയ്യാൻ?''

''നിനക്ക് കൊഴുക്കട്ട പാറുവിനെ കാണണ്ടേ?''

വേദരാമൻ മിണ്ടിയില്ല.

മുകുന്ദൻ വിട്ടില്ല; ചോദിച്ചു. ''പാറുവും നീയും തമ്മിൽ...?''

വേദരാമൻ മിണ്ടിയില്ല.

''നിൻറച്ചരനും പാറുവും തമ്മിൽ...?''

വേദരാമന് ശുണ്ഠി വന്നു. ''അതുമിതും ചോദിച്ചോന്ന കുഴയ്ക്കാതെ, മുകുന്ദാ!''

''ശരി. ഒന്നും ചോദിക്കുന്നില്ല. നിനക്ക് മനസ്സുള്ളപ്പൊ പറഞ്ഞാൽ മതി.''

കുറെ നടന്നപ്പോൾ വേദരാമൻ ചോദിച്ചു. ''നമുക്ക് വട്ടോളിക്കാവിലൊന്നു കയറിയാലോ?''

''എന്തിനാന്നാ?''

''മരച്ചോട്ടിൽ കിടന്നുറങ്ങാം. അല്ലെങ്കീ കുരങ്ങന്മാരെ നോക്കിയിരിക്കാം.''

അവർ കാവിലെത്തി. മരത്തണലിൽ കിടന്നു. കുരങ്ങന്മാരെ കണ്ടില്ല.

കുറെനേരം കഴിഞ്ഞപ്പോൾ മുകുന്ദന് മുഷിഞ്ഞു. കുപ്പിയിൽ തൊട്ടുകൊണ്ട് അവൻ ചോദിച്ചു. ''ഇവനെ ഒരു പിടി പിടിച്ചാലോ?''

''വെള്ളമില്ലല്ലോ.''

''സാരമില്ല. ഒരിമ്മിണി ഇറക്ക്.''

ചെറിയൊരളവ് അവർ കുപ്പിയിൽനിന്ന് നേരിട്ടു കുടിച്ചു. കുടൽ വെന്തുപോയെന്ന് വേദരാമനു തോന്നി. അവൻ പൊതി തുറന്നു; ഒരു മുറുക്കിൻെറ വക്ക് കടിച്ചു.

അപ്പോൾ എവിടെനിന്നോ മൂന്നാല് കുരങ്ങന്മാർ ചാടിയെത്തി.

''ഫ!'' മുകുന്ദൻ കുരങ്ങന്മാരെ ആട്ടി.

അവ പിന്തിരിഞ്ഞില്ല; പല്ലിളിച്ചുകൊണ്ട് അക്രമികളെപ്പോലെ അടുത്തുവന്നു. വേദരാമൻ ഒരു മുറുക്ക് ആഞ്ഞെറിഞ്ഞു. കുരങ്ങന്മാർ അതിൻെറ പിറകെ ഓടി.

മുകുന്ദൻ പറഞ്ഞു. ''ഇനി നമുക്കങ്ങ് പോയാലോ? ആഞ്ഞു നടന്നാൽ സന്ധ്യയ്ക്കുമുമ്പ് നാട്ടിലെത്താം.''

''എത്തിയിട്ട്?''

''മണൽപ്പുറത്ത് മലർന്നു കിടക്കാം. ലേശം വിടാം. പിന്നെ പുഴയിലൊന്നു മുങ്ങാം.''

''പിന്നെ?''

''എടാ രാമാ, പിന്നത്തെ കാര്യം പിന്നെ!''

(തുടരും)



**മുണ്ടൂർ കൃഷ്ണൻകുട്ടി**

# ദൈവഹിതം

**അന്ന് പത്ത് ഇരുപത്തഞ്ചിന്** സ്ക്കൂൾ ബെല്ല് ശബ്ദിച്ചു. വെറളിപിടിച്ച പോലെയാണ് ആ ശബ്ദം ഓരോ കാതിലും വന്നുവീണത്. ശിപായി വേലായുധൻനായരുടെ നപുംസകഭാവത്തിലുള്ള ബെല്ലടിയല്ല കേട്ടതെന്ന് കുട്ടികൾ താമസംവിനാ തിരിച്ചറിഞ്ഞു. അത് ഒരു സമരത്തിന്റെ മണിമുഴക്കമായിരുന്നു. അവർ പുസ്തകങ്ങൾ വാരിക്കൂട്ടി ആഹ്ളാദത്തിന്റെ ഒരു ചൂളംവിളിയോടെ പുറത്തിറങ്ങി.

സമരയംചെയ്ത് ചെയ്ത് ഈ സ്ക്കൂളിൽ പല കീഴ്വഴക്കങ്ങളും ഉണ്ടായിട്ടുണ്ട്. പുറത്തിറങ്ങാൻ ആരും ആരോടും സമ്മതം വാങ്ങേണ്ടതില്ല. സമരം ചെയ്യുന്ന സംഘടനയും ആർക്കെതിരെ സമരം ചെയ്യുന്നുവോ ആ സംഘടനയും ഒരേ തൃപ്തിയോടെ പുറത്തിറങ്ങുന്നു.

ഓഫീസ് മുറിയുടെ കൺമുന്നിലാണ് ബെല്ല് തൂങ്ങുന്നത്. ഇവിടെ പഠിച്ച് ഹൈക്കോടതി ജഡ്ജിയായി ഉയർന്ന ഒരാളാണ് ഈ വലിയ ബെല്ല് സമ്മാനിച്ചത്. സമ്മാനം ഏററുവാങ്ങുന്ന ചടങ്ങിൽ 'ഈ ബെല്ലിൽനിന്ന് നീതിയുടെ ശബ്ദം ഉണ്ടാവട്ടെ' എന്നാണത്രെ മററൊരു പൂർവ്വവിദ്യാർത്ഥി ആശംസിച്ചത്. ആ നീതിബോധംകൊണ്ടാവാം ആർക്കും എപ്പോൾ വേണമെങ്കിലും ബെല്ലടിക്കാം എന്നായിട്ടുള്ളത്. ആരടിച്ചു, എന്തിനടിച്ചു എന്നീ ചോദ്യങ്ങൾ കാലപ്പഴക്കംകൊണ്ട് അപ്രസക്തമായിരിക്കുന്നു. ബെല്ലടിക്കുന്ന കൂട്ടരും ബെല്ലടിക്കാത്ത കൂട്ടരും ബെല്ലടിയുടെ സന്ദേശം വിനീതമായി സ്വീകരിക്കുന്നു. ക്ളാസിലുള്ള അധ്യാപകരും ആ ശബ്ദത്തെ ആദരിക്കുന്നു. താൻ മുമ്പിൽ താൻ മുമ്പിൽ എന്നു മത്സരിച്ച് ക്ളാസിനു പുറത്തു കടക്കുന്ന കുട്ടികളെ തിരക്കിക്കൊണ്ട് അദ്ധ്യാപകരും പുറത്തെത്തുന്നതിൽ ഒരു സാന്ദ്രതാളം പതപ്പെട്ടു വന്നിട്ടുണ്ട്.

സമയം പത്ത് ഇരുപത്തഞ്ച് എന്നു പറഞ്ഞുവല്ലോ. അദ്ധ്യാപകർ എത്തിക്കൊണ്ടിരിക്കുന്നേയുള്ളു. വന്നവരിൽ ചിലർ ക്ളാസിൽ പോവുന്നതിനു മുന്നോടിയായി സ്ററാഫ് റൂമിൽ ഇരുന്ന് ബീഡിവലിക്കുകയാണ്. ചിലർ ക്ളാസിലെത്തി ഹാജർ എടുത്തു തുടങ്ങിയിരുന്നു. രാമൻകുട്ടിയെപ്പോലെ അപൂർവ്വം ചിലർ പാഠം തുടങ്ങിയുമിരുന്നു.

അപ്പോഴായിരുന്നു ബെല്ല്. പോവാനൊരുങ്ങുന്ന കുട്ടികളോട് പ്രകടമായ അനിഷ്ടത്തോടെ രാമൻകുട്ടി ആരാഞ്ഞു—

ഇന്ന് ഏത് ആവശ്യത്തിനാ പഠിപ്പുമുടക്കം?

പോവാനുള്ള ധൃതിക്കിടയിൽ ആരും ആ ചോദ്യം അത്ര കാര്യമാക്കിയില്ല. അത് അത്ര ലളിതമായൊരു ചോദ്യമല്ലെന്നു' തോന്നിയ രാമൻകുട്ടി ലളിതമായ വേറൊരു ചോദ്യം ചോദിച്ചു—

ഇന്നത്തെ സമരം ഏതു കൂട്ടരുടേതാണ്?

അതിനും ഉത്തരമുണ്ടായില്ല. മാഷ്ക്ക് മാഷടെ കാര്യം ചിന്തിച്ചാപ്പോരെ എന്നു ഭാവിച്ച് കുട്ടികൾ പുറത്തേക്കു വാർന്നു.

അറിയാത്ത കാര്യങ്ങൾക്കുവേണ്ടി അറിയാത്തവർ നടത്തുന്നതാണെങ്കിലും ഏതൊരു സമരവും ആദരിക്കപ്പെടേണ്ടതാണ് എന്ന് അറിയാമായിരുന്ന രാമൻകുട്ടിയും വിനീതും പുറത്തു കടന്നു.

സ്വന്തം സംഘടനയേതോ അതിന് ജയ് വിളിച്ച് കുട്ടികൾ സംഘടന തിരിഞ്ഞുതന്നെ നടന്നുപോയി. പ്രൈമറി കുട്ടികൾക്കായിരുന്നു ആവേശം കൂടുതൽ. അവർ പുതുക്കക്കാരാണല്ലോ. സ്വന്തം സംഘടന ഏതെന്ന് തിരിച്ചറിയാൻ സാധിക്കാത്തവരാവട്ടെ വെറുതെ ശബ്ദംവച്ച് കുമ്മാട്ടി കളിക്കുകയും ചെയ്തു.

ഈ സമരക്കാർക്ക് ഇനി രണ്ടു മണിക്കൂറിന്റെ ജോലികൂടിയുണ്ട്. നഗരത്തിലെ എല്ലാ സ്ക്കൂളുകളിലും കയറിച്ചെന്ന് ബെല്ലടിക്കണം. എല്ലാ സ്ക്കൂളിലും എന്നു പറഞ്ഞത് തെററി, തിരിച്ചെടുക്കുന്നു. സർക്കാരിന്റെ ഒരു സഹായവുമില്ലാതെ നടന്നുപോവുന്ന സ്ക്കൂളുകൾ ഒഴിവാക്കപ്പെടുന്നു.

എന്തുകൊണ്ട് എന്നു ചോദിച്ചാൽ അത് അഹിതമായ ഒരു ചോദ്യമാണ്—അനുഷ്ഠാനങ്ങൾക്കു ചോദ്യമില്ല.

ഫീസു കൊടുക്കാതെ പഠിക്കാവുന്ന സ്ക്കൂളുകളിലെ കുട്ടികൾ അതിനു ബദലായി സമൂഹത്തോടു കാണിക്കുന്ന നന്ദിയാണ് സമരങ്ങൾ.

നമുക്ക് സ്ക്കൂളിനകത്തേക്കുതന്നെ തിരിച്ചുപോവാം. അകത്തളങ്ങളിൽ നിർഗുണവും നിരാമയവുമായ ഒരു ദാർശനിക ശാന്തത കളിയാടി.

ആ ശാന്തതയിൽ ഹെഡ്മാസ്ററർ തന്റെ ഗസററഡ് കസാലയിൽനിന്നെഴുന്നേററ് താഴെ സ്ററാഫ് റൂമിലേക്കു ചെന്നു.

'എന്നും ഇങ്ങനെ സമരമായാൽ എന്തു ചെയ്യാനാ' എന്ന ദുഃഖം അദ്ദേഹം നടിക്കുന്നുണ്ടായിരുന്നു. സ്ററാഫ് റൂമിൽ അപ്പോഴും ബീഡിവലി തുടർന്നുകൊണ്ടിരുന്ന രാഘവനെഴുത്തച്ഛന്റെ പോക്കററിൽ കയ്യിട്ട് ഹെഡ്മാസ്ററർ ഒരു ബീഡി എടുത്തു കത്തിച്ച് ഒരു സാദാ ചെയറിൽ ഇരുന്ന് കാലുരണ്ടും മേശയിലേക്കു കയററിവച്ച് തന്റെ 'സ്ഥിതിസമത്വ' വിശ്വാസം തെളിയിച്ചു.

'ഓ, ക്ളാസുകൾ ഇങ്ങനെ മുടങ്ങുന്നല്ലോ' എന്ന് അഭിനയിച്ചുകൊണ്ട് അദ്ധ്യാപകരും സ്ററാഫ് റൂമിലും പുറത്തും തങ്ങിനിന്നു. ചിലർ ഡി.എ അരിയേഴ്സ് എഴുതിക്കാൻ ഓഫീസിലേക്കു പോയി. രണ്ടാംഘട്ട സാക്ഷരതയിൽ എ.പി.ഒമാരായി വെക്കേഷൻ മുഴുവൻ പ്രവർത്തിച്ച നാലുപേർ കളിനിർത്തി തിരിച്ചു വന്നിരുന്നു. അവർ വെക്കേഷൻ കാലം സറണ്ടർ ചെയ്ത് പണം എഴുതിയെടുക്കേണ്ട രീതികൾ ഒഴിഞ്ഞിരുന്ന് ആലോചിച്ചു. സമരമുള്ള ദിവസങ്ങളിലെല്ലാം കൃത്യം പതിനൊന്നിന് ട്യൂഷൻക്ളാസു നടത്താൻ വീട്ടിലെത്തേണ്ട അനന്തരാമൻ, അരുണാചലം, വസുമതിഅമ്മ എന്നിവർ തലചൊറിഞ്ഞു തുടങ്ങി. സംഘടനാപ്രവർത്തകർക്കും സൗകര്യം. നാലു ദിക്കിൽ ധർണകളുണ്ട്. അവിടെ ആശംസകൾ പ്രസംഗിക്കാൻ എളുപ്പമായി. ഗോപാലൻ മാസ്ററർക്കും സരള ഗോപിനാഥിനും യാതൊരു ശല്യവുമില്ലാതെ പത്താംക്ളാസ് ബിയിലിരുന്ന് ഇംഗ്ളീഷ് പാഠങ്ങൾ ചർച്ച് ചെയ്യാനും സൗകര്യമായി. ഫീസുകൊടുത്ത് മക്കളെ പഠിപ്പിക്കുന്ന ടീച്ചർമാർക്ക് സ്വന്തം മക്കളുടെ പഠിപ്പും ആ സ്ക്കൂളുകളുടെ നടത്തിപ്പും ,വാഴ്ത്തി വാഴ്ത്തി സമയം പോക്കാനും സന്ദർഭം കിട്ടി.

അങ്ങനെ കാലത്തിനു യോജിച്ചുപോവുന്നവർക്കിടയിൽ അപൂർവ്വമായെങ്കിലും മനുഷ്യപ്പററില്ലാത്തവരും കാണുമല്ലോ. അതിൽ ഒരാളാണ് രാമൻകുട്ടി.

ഈ കോലാഹലങ്ങൾക്കിടയിൽ അയാൾ വെറുതെയിരുന്ന് ഗിൽബർട്ടിനെ ഓർക്കുകയായിരുന്നു. ജീവിതം മുഴുവൻ ക്രിക്കററു







കമ്പവുമായി നടന്നിരുന്ന ഗിൽബർട്ട് കഴിഞ്ഞ വർഷം മരിച്ചു. വലിയ കമാനങ്ങളും ആനവാതിലുകളും ചെങ്കല്ലിന്റെ മണവുമുള്ള ഇതേ സ്ക്കൂളിലാണ് ഗിൽബർട്ട് പഠിച്ചിരുന്നത്.

നാല്പത്തിരണ്ടിലെ ആഗസ്ററ് കാലം. അന്ന് സ്ക്കൂളിൽ ക്രിക്കററില്ല. ഫുട്ബാൾ ക്യാപ്ററനായിരുന്നു ഗിൽബർട്ട്. പിന്നീട് ലണ്ടനിൽ വലിയ പദവിയിലിരുന്ന കുഞ്ഞിരാമമേനോനായിരുന്നു സ്ക്കൂൾ ലീഡർ. മണിമണിയായി മലയാളവും തമിഴും ഇംഗ്ളീഷും സംസാരിക്കുന്ന മേനോന്റെ വലംകൈയായിരുന്നത്രെ ഗിൽബർട്ട്.

മേനോൻ എന്നെയും കുഞ്ഞിവേലാണ്ടിയെയും യൂസഫിനെയും കൂട്ടി ഹെഡ്മാസ്റ്ററുടെ റൂമിലേക്കു ചെന്നു—ഗിൽബർട്ട് ആ ഓർമ്മയിലേക്കു ചാഞ്ഞിരുന്ന് പറഞ്ഞുതുടങ്ങി— രണ്ടുമൂന്നു ദിവസം ഞങ്ങൾക്ക് വിസ്തരിച്ച് സ്ററഡിക്ളാസ് ഉണ്ടായിരുന്നു. എങ്ങനെ കുട്ടികളെ നീക്കണം? ആരെല്ലാം എവിടെവച്ച് പ്രസംഗിക്കണം? പ്രസംഗത്തിൽ എന്തെല്ലാം സ്പർശിക്കണം? ഈച്ച് ആൻഡ് എവരിതിങ് വാസ് ഡിസ്ക്കസ്ഡ് ഇൻ ഡിറെയിൽ. അതിനാൽ ഹെഡ്മാസ്ററർ, സ്വാമിയുടെ സംശയങ്ങൾക്ക് മേനോൻ കൃത്യമായി മറുപടി കൊടുത്തു. അന്ന് നമ്മുടെ ഈ ചെറിയ നഗരത്തിൽ ആഗസ്ററ് സമരത്തിന്റെ സ്പാർക്ക് വേണ്ടത്ര ഉണ്ടായിരുന്നില്ല. എല്ലാം ശ്രദ്ധിച്ചു കേട്ട സ്വാമി തലകുലുക്കി അനുവാദം തന്നു. തന്നില്ലെങ്കിലും ഞങ്ങൾ ഇറങ്ങുമായിരുന്നു.

പിന്നെ ഗിൽബർട്ട് വാചാലനാവും.

ആ സമരം കണ്ട് നഗരം മുഴുവൻ സ്തംഭിച്ചു നിന്നുവത്രെ. ഞങ്ങൾ ചെയ്യേണ്ടത് ഈ കുട്ടികളെക്കൊണ്ട് ചെയ്യിച്ചല്ലോ എന്ന് അവർ കുണ്ഠിതപ്പെട്ടുവത്രെ. മൈതാനത്ത് കുഞ്ഞിരാമമേനോൻ പ്രസംഗിക്കാൻ നില്ക്കുമ്പോൾ കുട്ടികൾക്കു പിന്നിൽ നഗരം മുഴുവൻ. മേനോൻ പ്രസംഗിച്ചു. ഇററ് വോസ് എ വണ്ടർഫുൾ സ്പീച്ച് എന്നു പറയുമ്പോൾ ഗിൽബർട്ടിന്റെ സ്വതേ ചുവന്ന മുഖം ഒന്നുകൂടി ചുവന്നു.

പിറേറന്ന് ഞങ്ങൾ ക്ളാസിൽ കയറി. നഗരം സമരം ഏററെടുത്തുകഴിഞ്ഞിരുന്നു. വെൽ ഡൺ മൈ ബോയ് എന്നു പറഞ്ഞ് സ്വാമി, ശിഷ്യൻ മേനോന് കൈകൊടുക്കുമ്പോൾ ഒരു സ്ക്കൂളു മുഴുവൻ അസംബ്ളി മുററത്ത് തൃപ്തിയോടെ നിന്നു.

അതെ ഗിൽബർട്ട്, താങ്കൾ പറയാറുള്ളത് എത്ര ശരിയാണ്—കൗമാരം വഴിതെററാൻ എളുപ്പമായ കാലം. ഈ കൗമാരമാർന്ന കുട്ടികളെ നാഥനില്ലാക്കളിക്ക് ഇങ്ങനെ പാത കേററണോ? ഓരോ സമരവും സംസ്കൃതിയാവണം, സമരാഭാസമാവരുത്.

ഗിൽബർട്ട് എന്ന ഓർമ്മയിൽനിന്നും അന്നത്തെ വാർത്തകളിലേക്ക് രാമൻകുട്ടി ശ്രദ്ധ തിരിച്ചു. എന്നിട്ട് അടുത്തിരിക്കുന്നവരെ നോക്കി—

അല്ല കൂട്ടരേ, ഇന്നത്തെ സമരം ആരാണ് നടത്തുന്നത്? എന്തിനുവേണ്ടിയാണ്?

ആ അന്വേഷണം കേട്ട് ചിലർ പതിവുചിരി ചിരിച്ചു. മററു ചിലർ അറിഞ്ഞു എന്നോ അറിഞ്ഞില്ല എന്നോ വ്യക്തമാവാത്തവിധം തലയാട്ടി. ഇതിലെല്ലാം ഇത്ര വിഷമിക്കാനെന്തിരിക്കുന്നു എന്നായിരുന്നു അവരുടെയെല്ലാം പൊതുഭാവം. രാമൻകുട്ടി ഹെഡ്മാസ്റ്ററോടും ചോദിച്ചു. വേദാന്തംപോലെ എങ്ങനെയും വ്യാഖ്യാനിക്കാവുന്ന ഒരു ഉത്തരം അദ്ദേഹം പറഞ്ഞു.



രാമൻകുട്ടിക്ക് ഇതൊന്നും രസിച്ചില്ല. എല്ലാ കാര്യങ്ങളും ഇങ്ങനെ കയറൂരി വിട്ടുകൂടാ. ഹെഡ്മാസ്ററർ എന്തെങ്കിലും ചെയ്യാനുള്ള ആളാണ്.

നാളെ സാറ് ഒന്നും ചെയ്യുന്നില്ലെങ്കിൽ ഞാൻ ഓഫീസ് മുറിക്കു പുറത്ത് നിരാഹാരമിരിക്കും—രാമൻകുട്ടിയുടെ വാക്കുകൾ പെട്ടെന്ന് സ്ററാഫ് റൂമിനെ നിശ്ശബ്ദമാക്കി. ഹെഡ്മാസ്റ്ററുടെ ഇരിക്കപ്പൊറുതി കെട്ടു. രാമൻകുട്ടി ഒരു കടുംപിടിത്തക്കാരനാണ്.

രാമൻകുട്ടിയുടെ വാക്കുകൾ ഏശി. പിറേറന്നു രാവിലെ ഹെഡ്മാസ്ററർ നേതാക്കളെ മുഴുവൻ വിചാരണചെയ്തു. ബഹുഗുണാ പാർട്ടിയുടെ വിദ്യാർത്ഥി നേതാവിനെപ്പോലും അവഗണിച്ചില്ല—പക്ഷേ, അവരിൽ ആർക്കും നിശ്ചയമില്ല. അവരാരും ബെല്ലടിച്ചിട്ടുമില്ല.

അസംബ്ളി വിളിച്ചു. എല്ലാവരും കൈമലർത്തുന്നു!

ഇതെന്താ ഈശ്വരാ?

ഹെഡ്മാസ്ററർ അസംബ്ളിയോട് ഹൃദയസ്പൃക്കായി സംസാരിച്ചു. സ്ക്കൂളിന്റെ പഴയ പ്രശസ്തിയെയും വലിയ പാരമ്പര്യത്തെയും അദ്ദേഹം സ്മരിച്ചുകൊണ്ടുവരവേ എല്ലാവരെയും നടുക്കിക്കൊണ്ട് അതാ മുകളിൽ മണിമുഴങ്ങുന്നു!

നടുക്കം ഒരു നിമിഷം മാത്രം. കണ്ടീഷൻ ചെയ്തുപോയ മനസ്സാണ് കുട്ടികളുടേത്. അവർക്ക് അനവസരത്തിലെ ബെല്ലടിയോട് പ്രതികരിച്ചേ പററൂ— അതിനാൽ അവർ ഹെഡ്മാസ്ററർ പറയുന്നത് കേൾക്കാൻ നില്ക്കാതെ ക്ളാസുകളിലേക്കോടി. പുസ്തകങ്ങൾ വാരിയെടുത്തു.

പിന്നെയെല്ലാം പതിവുപോലെ.

വേലായുധൻനായർ ബെല്ലിന്റെ ചോട്ടിൽ അമ്പരന്നു നിന്നു.

ബെല്ല് ഇറക്കി. പുതിയൊരു ഓട്ടുമണി വാങ്ങി. തൂക്കിയിടാതെ അകത്തെ മേശപ്പുറത്ത് വച്ചു.

ചിലപ്പോൾ പത്ത് ഇരുപതിന്, ചിലപ്പോൾ പതിനൊന്നിന് അപൂർവ്വമായി ഉച്ചയ്ക്കു ശേഷവും ഓട്ടുമണി മേശപ്പുറത്തുനിന്ന് സ്വയം ഉയരുന്നു! കൃത്യം നിർവ്വഹിക്കുന്നു!! പിടിച്ചുതാഴ്ത്താൻ ശ്രമിച്ച് ഒരുദിവസം വേലായുധൻനായരും ഓട്ടുമണിയോടൊപ്പം ഉയർന്നു.

കുട്ടികളുടെ മനസ്സുപോലെ ഈ സ്ക്കൂൾ ബെല്ലിന്റെ മനസ്സും കണ്ടീഷൻ ചെയ്തുകഴിഞ്ഞു എന്ന പരമാർത്ഥത്തിനു മുമ്പിൽ രാമൻകുട്ടിയും കീഴടങ്ങി.

അങ്ങനെ ബെല്ലടിയും സമരംപോലെ മനുഷ്യാതീതമായ ഒരു ഇച്ഛരാപ്രവർത്തനമായി മാറുകയും യുക്തിവാദികളെപ്പോലും കബളിപ്പിച്ച് ഒരു മതാനുഷ്ഠാനംപോലെ ആദരവ് നേടുകയും ചെയ്തു.

അങ്ങനെ ദൈവഹിതംപോലെതന്നെ സ്ക്കൂൾ അനുഷ്ഠാനം നടന്നുകൊണ്ടിരിക്കെ, നഗരത്തിലെ പ്രാന്തപ്രദേശങ്ങളിൽ വയലുകൾ നികത്തി കൂററൻ കെട്ടിടങ്ങൾ ഉയർന്നുകൊണ്ടിരുന്നു. ആ കെട്ടിടങ്ങൾ ഫീസു

സുകുമാർ





# പ്രതിവാരം രൂപഭേദം

'പ്രതിപാത്രം ഭാഷാഭേദം' വായിച്ചുകൊണ്ടു കിടക്കുകയായിരുന്നു. വരാന്തക്കസേരയിൽ പുമാൻ ബുദ്ധിജീവി. ഞായറാഴ്ച പകൽ. അമൃതേത്തു കഴിഞ്ഞ്. കഞ്ഞിയും പുഴുക്കും. പതിവിൽനിന്നും ഒരു വ്യത്യസ്തത. തീരുമാനിച്ചത്, പിന്നാരാ, ഭാര്യതന്നെ! ഹെർ മജസ്റ്റീസ് വോയ്സ്, സ്ത്രീണാം ച ചിത്തം കഴുതസ്യ ഭാഗ്യം. കോവർ മകൻ.

അകത്തെന്തോ അസ്വാരസ്യം കൊടുമ്പിരിക്കൊള്ളുന്നു. വയററിൽ പുഴുക്കും അടുക്കളയിൽ വഴക്കും. മുണ്ട് ലേശം അയച്ച് പുഴുക്കിൻെറ പ്രക്ഷോഭം നിയന്ത്രണാധീനമാക്കി. എന്നാൽ വഴക്ക് മൂർച്ചരിച്ചുകൊണ്ടേയിരുന്നു. ഭാര്യ–ദാസീ സംവാദം. ശ്രദ്ധിക്കാൻ പോയില്ല ബുദ്ധിജീവി. അല്ലെങ്കിൽത്തന്നെ ഇതിവിടെ നിത്യസാധാരണം. ദ്വിത്വം. ഒന്നുകിൽ നിത്യം, അഥവാ, സാധാരണം മതി. രണ്ടും പാടില്ല. ഭാഷാശുദ്ധി സർവ്വപ്രധാനം. അപരപിതാവിനെ അഭിസംബോധന ചെയ്തോളൂ. വിരോധമില്ല. പക്ഷേ, ഭാഷ–

പിന്നേ!– കല്യാണി കളവാണി കുശിനിയിൽനിന്നും എടുത്തെറിഞ്ഞതു കണക്കെ വരാന്തയിൽ ത്രിമാനത്വത്തിൽ വന്നു നിന്നു.

'പ്രതിപാത്ര'ത്തിൽനിന്നു ദൃഷ്ടിഭ്രംശനാകാതെ, ബുദ്ധിജീവി അലസം അന്വേഷിച്ചു–എന്താ?

എന്താന്നോ? ദേ, ഇതു കണ്ടോ!

കാട്ടിയയിടത്തേക്ക് ജീവി മുഖം തിരിച്ച്

കണ്ണടോപരി നേത്രദ്വയത്തെ അയച്ചു.

ഡബ്ബ.

എന്തായിത്?

ഉണ്ണാനുള്ള അരിയിട്ടു വയ്ക്കുന്ന ടിൻ. അല്ലാതെന്താ? ഇതിൽ അരി എത്ര ഉണ്ടായിരുന്നെന്നറിയാമോ?



പയറഞ്ഞാഴി.

ദേ! ഒരുമാതിരി–

പിന്നല്ലാണ്ടേ! ഞാനെങ്ങനാ അരിക്കണക്കറിയുന്നേ? ആട്ടെ, എന്തായിപ്പൊ കാര്യം?– 'പ്രതിപാത്രം' മാററിവച്ചു. സമ്മതിക്കില്ല.

കാര്യമോ? ഇന്ന് കളളനെ പിടിച്ചു. കള്ളനല്ല, കള്ളി.



എന്താ, അരിമോഷണമോ? റൈസ് ഡക്കോയിററി.

അരി മാത്രമല്ല, പലതും മോഷണം പോകുന്നുണ്ട്. മുണ്ട് നേരേ ഉടുത്തില്ലെങ്കിൽ അതും പോകും.

നേരേ ഉടുത്തു.

ഞാനെത്രയോ തവണ പറഞ്ഞതാ. ഇന്നിതാ കയ്യോടെ പിടിച്ചു!

ആരാ തീവെട്ടി?

പിന്നാരാ? അവൾ തന്നെ. ഓമന. ഓമനക്കുട്ടി.

ജോലിക്കാരിയോ?

എന്താ അത്ഭുതരസം? ഞാനിതാ തെളിയിക്കാം. എടീ, ഇങ്ങോട്ടിറങ്ങി വാ!... നിന്നോടാ പറഞ്ഞത് ഇറങ്ങിവരാൻ!

കണ്ണട ഇറക്കിത്തുടച്ച് വൃത്തിയാക്കി പുനഃപ്രതിഷ്ഠിച്ചുകൊണ്ട് പുമാൻ ദൃശ്യത്തിനായി കൺപാർത്തിരുന്നു.

എടീ! നിന്നോടാ പറഞ്ഞത്! വരുന്നോ, അതോ–?– കളവാണി ഉടയാട മടക്കിക്കുത്തി. അത്യപൂർവ ദൃശ്യം. ചേതോഹരം.

വന്നു. ഓമനക്കുട്ടി. വാതിൽ പാതിമറഞ്ഞ് അർദ്ധനാരീശ്വരിയായി നിന്നു.

ഓ! ഇനി ചോദിച്ചേ!

അല്ല, ഞാനെന്തു ചോദിക്കാനാ? ബുദ്ധിജീവിയുടെ അസുന്ദരമായ ചിരി ആ മുഖത്തെ കൂടുതൽ വികൃതമാക്കി.

എന്തു ചോദിക്കാനെന്നോ? അതുകൊള്ളാം. അരി കട്ടെടുത്തോയെന്ന്. പിന്നല്ലാതെ സമ്മന്തം ചെയ്യാമോന്നോ?

ഓമനേ!

വേണ്ട വേണ്ട. അത്ര മധുരം പുരട്ടിയൊന്നും വിളിക്കേണ്ട.

പിന്നെ?

കാര്യമങ്ങ് ചോദിച്ചാൽ മതി.

ശരി. അരി കട്ടോ?

അല്ല കറൻറ് കട്ട്! ഇങ്ങനെയൊരു–! ഞാൻ ചോദിക്കാം. എടി പെണ്ണേ, നീ അരി

---

വാങ്ങുന്ന സ്ക്കൂളുകളുടേതാണ്.

ഇതും ദൈവഹിതം.

എന്തു ചെയ്യുന്നതും നീതിയായി മാറുക എന്ന ദുരന്തമാണ് ഈ കാലത്തിൻെറ കുഷ്ഠം എന്ന് ഗീർവാണം പറഞ്ഞ് ദുഃഖം നടിക്കുന്നവരിലും പെടാതെ പോയ രാമൻകുട്ടി ധ്യാനനിരതമായ മൗനം വരിച്ചു.



---

എ. അയ്യപ്പൻ



# കള്ളനും പോലീസും

എനിക്കൊരു സതീർത്ഥ്യനുണ്ടായിരുന്നു.
വീട്ടിൽ മൃത്യുഞ്ജയനെന്നും
സ്ക്കൂൾ രജിസ്റ്ററിൽ സത്യവാൻ എന്നുമായിരുന്നു
അവനു പേരുകൾ.
അവൻ ഇലത്തൊപ്പിവച്ച പോലീസായിരുന്നു
ഞാൻ മരത്തിൻെറ മറവിലൊളിക്കുന്ന കള്ളൻ.
മാഷിനു മുമ്പിൽ സത്യവാൻ നല്ലവൻ.
അനുസരണയുള്ളവൻ.
ചൂരൽകൊടുത്ത് കൂട്ടുകാരെ ഒററുകൊടുത്തു.
സത്യവാൻ കുട്ടികളുടെ പെൻസിൽ മോഷ്ടിച്ചു.
അക്ഷരമറിയില്ലെങ്കിലും അഗ്രഗണ്യൻ.
കണക്കിനു പൂജ്യം വാങ്ങിയവൻ
കട്ടെഴുതി ക്ളാസ്സിൽ ഒന്നാമനായി.
ഒന്നിൽനിന്നും ഒന്നുമറിയാത്തവൻ രണ്ടാംതരത്തിലായി.
ലോകത്തിലെ ഏററവും വലിയ കൊടുമുടി ഏതെന്ന
ചോദ്യത്തിന്
ആനമുടിയെന്ന് ഉത്തരം കൊടുത്ത വിരുതൻ.
മിഠായി കൊടുത്ത് അവൻ കൂട്ടുകാരെ പാട്ടിലാക്കി.
കള്ളക്കളിയിൽ അവൻ ആരേയും തോല്പിക്കും.
കുട്ടിക്കാലത്തുതന്നെ ഒരു പെൺകുട്ടിയോട്
കുരുത്തക്കേടു പറഞ്ഞു.
വടികൊടുത്ത് അടി വാങ്ങി.
പകരം മാഷിൻെറ കസേരക്കാലിനു പടക്കം വച്ചു.
ആരെന്ന ചോദ്യത്തിന്
അറിയാത്തവനെപ്പോലിരുന്നു.
ആരും അവൻെറ പേർ പറഞ്ഞില്ല.

ഞങ്ങൾ എന്നും കാണും
ഒന്നിച്ചു നടക്കും
നുണയെന്നറിഞ്ഞും
വീരകൃത്യങ്ങൾക്കു സമ്മതം കൊടുക്കും.
കളവു പറയാൻ സത്യവാൻ മൃത്യുഞ്ജയൻ.

പട്ടിയെക്കണ്ടാൽ കല്ലെറിയും
മററുള്ളവരുടെ മാവുകളിൽ കല്ലെറിയും.
ഒന്ന് രണ്ട് അഞ്ച് പത്ത്...
ഞങ്ങൾ പള്ളിക്കൂടത്തിൻെറ പുഴ കടന്നു.
സത്യവാൻ മററുള്ളവരുടെ തെങ്ങിൽക്കയറി.
കാശുവച്ചു ചീട്ടുകളിച്ചു. ബീഡി വലിച്ചു.
കുരുത്തക്കേട് അവൻെറ ഉററ കൂട്ടുകാരനായി.
അവൻ പല നിറങ്ങളിലുള്ള കൊടി പിടിച്ചു,
ഞങ്ങൾ കാണുകയും കാണാതെയുമായി.
കണ്ടാൽ ഒരു ബീഡി, ഒരു ചായ.
അന്നും അവൻ നുണ പറഞ്ഞു
ഉള്ളിൽ ഉറക്കെച്ചിരിച്ചുകൊണ്ട്
ഉവ്വെന്ന് ഞാൻ തലയാട്ടും.
സത്യവാനെ ആരും കള്ളനെന്നു വിളിച്ചില്ല.
പുച്ഛം ഉള്ളിലൊതുക്കി
അവൻ പൂക്കളെ നോക്കി,
കരിവളകൾ പൊട്ടിച്ചെങ്കിലും
അനാഥനായ കുട്ടി അവനെ അച്ഛനെന്നു വിളിച്ചില്ല.

സത്യവാൻ സത്യം പറഞ്ഞതേയില്ല.

അവൻ ഒററയ്ക്കിരിക്കുമ്പോൾ
ഞാൻ ഒന്നും മിണ്ടാതെ നടന്നു.

ഫാക്ടറിയിൽനിന്ന്
പതിവുപോലെ സൈറൺ
കൂററൻ കുഴലിൽനിന്ന്
കറുത്ത പുക
പഴയ ആകാശം പാടേ കറുത്തു.
നാട്ടിലെപ്പുഴ അന്നും വററിയില്ല.
ഞാൻ നാറാണത്തുഭ്രാന്തനെയോർത്തു.
വെടിപറഞ്ഞിരിക്കുന്നതിൽ വിരക്തി.

ഒരുദിവസം
ഭാണ്ഡമെടുത്ത്
വീടുവിട്ട്
നാടു ചുററാൻ
ഞാൻ പുഴ കടന്നു.
പാദങ്ങളിൽ പല മുള്ളുകൾ തറഞ്ഞു.

പുഴയും പൂക്കളും ഖേദങ്ങളുടെ കണ്ണുകളും
തിരിച്ചു വിളിച്ചു.
ഒരർദ്ധരാത്രി
വന്ന വഴിയിലൂടെ
കടന്നുപോയ പുഴയിലൂടെ
തിരിച്ചുവന്നു.
മൃത്യുഞ്ജയൻെറ മുററം കടന്നാണ പോകേണ്ടത്.
അവൻെറ മുറിയിൽ അരണ്ട വെളിച്ചം.
സാക്ഷയില്ലാത്ത വാതിൽ.

ഞാൻ വാതിൽ തുറന്നു.
അവൻ ചുമരുചാരിയുറങ്ങുന്നു.
ഉറക്കമല്ല
എന്തോ ഓർക്കുകയാണെന്നു തോന്നും.
പണ്ടുയർത്തിയ പട്ടങ്ങളെയോർക്കുകയാവും.
നെഞ്ചിൽ പകുതിയോളം വായിച്ച
റവല്യൂഷൻ ഇൻ റവല്യൂഷൻ
എന്ന പുസ്തകം.

ഞാനടുത്തിരുന്നു.
വെറുതേ മേശവലിപ്പു തുറന്നു.
അതാ അവൻെറ കൈപ്പടയിൽ പകർത്തിയ പുതപ്പാട്ട്.
അന്നു ഞാൻ കള്ളനായിരുന്നപ്പോൾ
എന്നെപ്പേടിപ്പിച്ച കളിത്തോക്ക്.

തോക്കെടുത്ത് ഞാൻ കാലത്തിൻെറ കാഞ്ചി വലിച്ചു.
ഇന്നത് കളിത്തോക്കല്ല;
അതിലൊരു തിരയുണ്ടായിരുന്നു.
തിര
പുസ്തകത്തിലൂടെ
മൃത്യുഞ്ജയൻെറ നെഞ്ചിലൂടെ തുളച്ചുപോയ്.
ചുവപ്പാൽ അവൻ പുതയ്ക്കപ്പെട്ടു.
ദൂരെ
ലൈററ് ഹൗസിൻെറ പ്രകാശങ്ങളുടെ കൈകൾ
എന്നെ വെളിച്ചമാക്കുന്നു. ഇരുട്ടാക്കുന്നു.
ഇരുട്ടിൽ സൈറൺ കേൾക്കുന്നതെവിടെനിന്നാണ്
അതാ കറങ്ങുന്ന ചുവന്ന സിഗ്നൽ.

ഞാനിപ്പോൾ ഏതു മരത്തിൻെറ മറവിലൊളിക്കും.

മോഷ്ടിച്ച് എവിടാ വച്ചത് ? സത്യം പറയണം.

ഭൂമി വിണ്ടുകീറി തന്നെ ജീവനോടെ കൊണ്ടുപോകാൻ തള്ളയെങ്ങാനും പൊങ്ങി വരുന്നോയെന്ന് നോക്കി, ഓമന തല കുനിച്ചുനിന്നു.

ബുദ്ധിജീവി വായകൊണ്ടാണ് അവളെ നോക്കി ഇരുന്നത്.

അങ്ങോട്ടു പറയെടീ!- കല്യാണി കളവാണി അവളെ വെട്ടിയൊരു പിടിത്തവും മുമ്പോട്ടൊരുന്തും!

മോത്തി സോപ്പൊരെണ്ണം അതാ ബ്ളൗസിനകത്തുനിന്നും താഴെ ബ്ള്ളം!

ഹല്ലേ! നീ സോപ്പും കട്ടോടീ!

പട്ടോടീ! ശർമിളാ ടാഗോറേ!- ബുദ്ധിജീവി സ്വഗതം. അപ്പോൾ അരിമാത്രമല്ല, പയറുമുണ്ട്-പ്രകാശം. ആന്ധ്രകേസരി.

ഇനിയും വല്ലതുമുണ്ടോടീ? കളവാണി അവളെ നിർദാക്ഷിണ്യം ഇരുകൈയാലും ദേഹമർദ്ദന പരിശോധന നടത്തി. ബുദ്ധിജീവി മനസ്സാലും.

നീയിങ്ങകത്തു വാ. ഇവിടെവച്ചു വേണ്ട. കളവാണി അവളെയും കൊത്തിക്കൊണ്ട് അകത്തേക്കു പോയി.

ബുദ്ധിജീവിയുടെ പ്രസന്നവദനം അതോടെ ക്ളാവേററ് ക്ളാവറായി.

കുശിനിയിൽ വസ്ത്രാക്ഷേപം. ദ്രൗപദീവിലാപം. കൃഷ്ണാ! നീ എവിടെ?

ദേ! ഇത് നിങ്ങളവൾക്ക് കൊടുത്തതാണെന്നു പറയുന്നു!- കളം ചെറിയൊരു പെർഫ്യൂം കുപ്പിയുമായി പുനഃപ്രവേശം- നേരോ?

ഹേയ്! ഞാനോ? അതു നന്നായി! അവളിതും ഇതിനപ്പുറവും പറയുമെന്റെ കളവാണീ! നീ അതൊന്നും വിശ്വസിക്കരുതേ! ലോകത്തിൽ നിന്നെയൊരുത്തിയെയല്ലാതെ വേറാരെയും ഞാൻ കണ്ണെടുത്തു നോക്കിയിട്ടു പോലുമില്ല. നിന്നെ കണ്ടാൽ മററുള്ളവരെ എനിക്കെങ്ങനെ നോക്കാൻ തോന്നും എന്റെ പ്രിയതമേ... സത്യവാങ്മൂലം വേണ്ടതിലേറെ നീണ്ടുപോയതുപോലെ തോന്നി. ശരീരമാദ്യം ഖലു ധർമ്മസാധനം. ആദ്യം സ്വന്തം തടി. പിന്നെ മററുള്ളവരുടേത്.

മതി മതി! കൂടുതൽ നിരപരാധിത്വമൊന്നും ചമയേണ്ട. ഞാനും ഒക്കെ കണ്ടുകൊണ്ടു തന്നെയാണിരിക്കുന്നത്.

'പ്രതിപാത്രം' വീണ്ടുമെടുത്ത് മടിയിൽ വച്ച് മറിച്ചു.

ഞാൻ തീരുമാനിച്ചു. ഇവളെ ഇപ്പൊത്തന്നെ പറഞ്ഞുവിടുകയാ. ഇനിയും നിർത്തിയാൽ എന്നേം നിങ്ങളേം കൂടി ഇവൾ ബ്ളൗ-വേണ്ട. പറയുന്നില്ല.

ബുദ്ധിജീവി നിർവ്വികല്പ സമാധിയിൽ.

ഏകദിന ക്രിക്കററുപ്രാന്ത് കണ്ടുകൊണ്ടിരുന്ന പിള്ളാര് രണ്ടും 'ശേഷം കഥ'യിലേക്ക് ഉററുനോക്കിക്കൊണ്ട് വരാന്തയിൽ.

കളം കുമാരി ഓമനക്കുട്ടിയെ കൈപിടിച്ചു നയിച്ച് മുററത്തേക്ക് ഗളഹസ്തത്താൽ യാത്രയാക്കിക്കൊണ്ട് ഭരതന്റെ വാക്യം പറഞ്ഞു-

ങാ! പൊക്കോ! ഇവിടായതുകൊണ്ട് തല്ലുകിട്ടിയില്ലെന്നോർത്തോ! ഇനി ചെല്ലുന്നിടത്ത് ഇവിടത്തേതും ചേർത്ത് കിട്ടിക്കോളും! മാസം ആറേ ആയുള്ളു വന്നിട്ട്, ഇതിനകം എന്തെല്ലാം എവിടൊക്കെ വച്ച് കടത്തിയോ, ആ ഭഗവാനറിയാം!

ഓമനക്കുട്ടി ഇറങ്ങി നടന്നു. മാൻപേടയില്ല. വനജ്യോത്സനയില്ല. ശംഖുപുഷ്പമില്ല. ഐറെറക്സില്ല. പോകുകയല്ലോ, പോകുകയല്ലോ, പോകുകയല്ലോ ഓമനാ.

പിന്നേ, പൈസാ വല്ലതും കൊടുത്തോ? ഇല്ലെങ്കിൽ നാളെ കൂട്ടത്തോടെ സത്യാഗ്രഹത്തിനു വരും!- ബുദ്ധിജീവി ദീർഘം ദർശിച്ചു.

എല്ലാം മുൻകൂർ പററിയിരിക്കുവാ. ഇനി ഇങ്ങോട്ടേ തരാനുള്ളു. ആഴ്ചയോടാഴ്ച ഇവൾ വീട്ടിൽ പോകുമ്പം നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ?

അതുകൊള്ളാം! ഞാനെവിടെ ശ്രദ്ധിക്കാൻ? ശ്രീരാമകൃഷ്ണപരമഹംസൻ.

പിള്ളാർക്കിവിടെ എന്താടാ കാര്യം? ങ്! പൊയ്ക്കോ!

സാരാ ജഹാംസെ 'അച്ഛാ!'-അവർ ബുദ്ധിജീവി കേൾക്കാൻ വേണ്ടി പാടിക്കൊണ്ട് അവരുടെ മ്യൂസിക്കിനു പോയി.

ഞാൻ കുറേനാളായി ഇവളെ ശ്രദ്ധിക്കുന്നതാ. വരുമ്പോഴൊള്ള രൂപമല്ല, തിരിച്ചു പോകുമ്പം. അവിടേം ഇവിടേമൊക്കെ വീർത്തും പൊങ്ങിയും മുഴച്ചുമൊക്കെയിരിക്കും.! അപ്പഴേ എനിക്കു സംശയം തോന്നി. ഇന്നിപ്പം യദൃച്ഛയാ കണ്ടു. ഇറങ്ങാൻനേരം ഒരു മൂലേടെ ഭാഗം വല്ലാണ്ടങ്ങ് വീർത്തിരിക്കുന്നു! എന്നാൽ മററതിനു കുഴപ്പമില്ല. ഞാൻ ചോദിച്ചു-എന്താടീ കാര്യം? അവളുരുണ്ടുമാറി. ഞാനുണ്ടോ വിടുന്നു! പിടിച്ചുനിർത്തി പരിശോധിച്ചു. എന്റെ ഭഗവാനേ! അരി. ഒരു രണ്ടുകിലോയോളം വരും!

അത് തികച്ചും അതിശയോക്തിയാണ്.

പിന്നെ, നിങ്ങൾക്കല്ലേ നിശ്ചയം?

പുസ്തകമെടുത്തു. 'പ്രതിവാരം രൂപരേഖ.'







കെ.പി. രാമനുണ്ണി

# സൂഫി പറഞ്ഞ കഥ

## പത്തൊൻപത്

**വ**ണ്ടേന്നോ മാമുട്ടിക്ക് ചരക്ക് വിറ്റ പഴയ സായ്‌വ് കൊച്ചിയിലെ ഏതോ ബംഗ്ളാവിലിരിക്കുകയായിരുന്നു. കമഴ്ത്തി വെച്ച ചീനവലകളെ ഉലച്ച് മാറ്റിക്കൊണ്ട് പെട്ടെന്നൊരു കാറ്റടിച്ചു. ചാരിയിട്ടിരുന്ന ബംഗ്ളാവിന്റെ വാതിലുകൾ തള്ളിത്തുറന്നു.

"എന്തിനാ എന്നെ വിളിച്ചത്?" ചിരിച്ചുകൊണ്ട് വാതിൽ നിറയെ മാമുട്ടി പ്രവേശിച്ചു. കണ്ണുകൾ ചിമ്മിത്തുറന്ന സായ്‌വിന് മറവിയുടെ പൊക്കണത്തിൽ നിന്ന് ആളെ പിടികിട്ടാൻ കുറച്ചധികം സമയമെടുത്തു. വീണ്ടും നോക്കിയപ്പോൾ മാമുട്ടിയുടെ തല നാല് കഷ്ണങ്ങളായി പിളർന്ന് നാലു ദിശകളിലേക്ക് പൊഴിഞ്ഞ് വീഴുന്നു. ഇരിപ്പിടത്തിൽ നിന്ന് ചാടിത്തെറിച്ച സായ്‌വ് നാലുപാടും പരതി നോക്കി. ഒന്നുമില്ല. ബംഗ്ളാവിന്റെ വാതിലുകൾ തുറന്നടച്ച് പരിശോധിച്ചു. ഒന്നുമില്ല. കാറ്റ് വന്ന വഴിയും പോയ വഴിയും ഓടി നോക്കി. ഒന്നുമില്ല!

* * * *

ചരിത്രപ്രസിദ്ധമായ പൊന്നാനിയിലെ പാതാറമ്പ് നിറയെ വള്ളക്കാർ പരത്തിയിട്ട വലകളായിരുന്നു. ചത്തടിഞ്ഞ അനേകായിരം മത്സ്യങ്ങളുടെ ജീവധാതുക്കൾ അവയിൽ അദൃശ്യമായി പറ്റിക്കിടന്നു. മേഘത്തിന്റെ കരിമ്പടക്കെട്ടുകൾ ഉരുട്ടിക്കൊണ്ട് പെട്ടെന്നൊരു കാറ്റടിച്ചു. ഒരലർച്ചയുടെ ബാക്കിയെന്നോണം അതിന്റെ ചൂളംവിളി ശേഷിച്ചു നിന്നു. അകാലമൃത്യു വരിച്ച് അന്നത്തെ പകൽ ഉച്ചയ്ക്ക് തന്നെ അദൃശ്യമായിരുന്നു.

ചാവക്കാട്ട് നിന്ന് ഇരുൾമറഞ്ഞെത്തിയ സെയ്തുമൊല്ലയും കൂട്ടരും പാതാറമ്പിന്റെ വക്കുപിടിച്ച് ധൃതിയിൽ നീങ്ങി. വിയർപ്പിന്റെ ഉപ്പുതട്ടി അവരുടെ ശരീരത്തിലേറ്റ മുറിവുകളും പോറലുകളും നീറ്റിയിരുന്നു. ആഹ്ളാദത്തിമർപ്പിലവർ യാതൊന്നുമറിഞ്ഞില്ല. അഹങ്കാരത്തിന്റെ കരാളച്ചുവടുകൾ ഭൂമിയെ കുത്തിക്കുഴച്ചു. അവരുടെ നിശ്വാസങ്ങളാണ് കരിമേഘങ്ങളായി പകലിനെ പൊതിയുന്നതെന്ന് തോന്നി.

കൊടുവാൾ, കത്തി, കട്ടപ്പാറ എന്നിങ്ങനെയുള്ള മാരകായുധങ്ങൾ ഒരു തോണിയിൽ അടുക്കിയിട്ടു. അതിലെല്ലാം ചോരയും മാംസച്ചീളുകളും പറ്റിയിരുന്നു. എല്ലാവരും കൂടി ചാടിക്കയറിയപ്പോൾ തോണിയുലഞ്ഞു. വലിയ വലിയ തിരകളായി കടലുമുലഞ്ഞു.

കാഴ്ച മറയും വരെ പുറം കടലിലേക്ക് തുഴഞ്ഞ്, പിന്നീട് ചാവക്കാട്ടേക്ക് വെച്ച് പിടിക്കുകയായിരുന്നു സെയ്തുമൊല്ലയുടെ ഉദ്ദേശം. വന്നതും, സംഗതി കഴിച്ച് മടങ്ങുന്നതും കൂടുതൽ പൊന്നാനിമക്കളെ അറിയിക്കേണ്ട. കാഹറിന്റെ കഥകഴിച്ച് ദീനിനെ രക്ഷിച്ചല്ലോ. കടമയാണ് നിർവ്വഹിച്ചതെങ്കിലും മനസ്സിന്റെ പതർച്ച നിലയ്ക്കുന്നില്ല. കൂടെയുള്ള കിങ്കരൻമാർക്കൊപ്പം തിമർത്ത് മദിച്ച് സെയ്തുമൊല്ല ശ്രദ്ധതിരിക്കുകയായിരുന്നു.

തോണിയല്പം പുറംകടലിലേക്ക് കടന്നതും ഉരുക്കുപോലുള്ളൊരു വസ്തുവിൽ തട്ടി പൊടുന്നനെ പാളിപ്പോയി. ഇത്രയും ആഴക്കടലിൽ ഏതൊരു കുറ്റിയാണ് തലയുയർത്തി നില്ക്കുന്നത്? എല്ലാവരും ഒരേസമയം പകച്ചുപോയി.

സെയ്തുമൊല്ല കുറ്റിത്താടി ചൊറിഞ്ഞുകൊണ്ട് വെള്ളത്തിലേക്ക് കുമ്പിട്ട് നോക്കിയപ്പോൾ ഒരു ശിരസ്സ് ഉയർന്നുയർന്ന് വരുന്നു. കേശഭാരം ചുറ്റിലും തൂവിയിട്ടുണ്ടെങ്കിലും മുഖത്തിന്റെ സൗന്ദര്യം പ്രകടമായിക്കാണാം. തുറന്നുപിടിച്ച കണ്ണുകളിൽ കർക്കശമായ വിധിത്തീർപ്പുകൾ.

കഴുത്തറ്റം വെള്ളത്തിൽ മുങ്ങി, തുറിച്ചു നോക്കുന്ന ആ സ്ത്രീരൂപം എവിടെയാണ് നിലയുറപ്പിച്ചിരിക്കുന്നത്? കടലിന്റെ ആഴം അവിടെയൊന്നും നിർണ്ണയിക്കാൻ കഴിയില്ല. ഓളംവെട്ടുന്ന കടുംപച്ച ജലത്തിലൂടെ താഴോട്ട് നോക്കുമ്പോൾ വിവസ്ത്രമായ ശരീരം അഗാധതയിലേക്ക് വളർന്നുപോകുന്നു. അതിന്റെ ഉറവിടം കടലിന്റെ പൊക്കിൾക്കൊടിയാണോ?

ഉൾക്കിടിലമുണ്ടാക്കുന്ന ഭീതിക്കിടയിലും ആശ്ചര്യകരമായ ഒരു വികാരം സെയ്തുമൊല്ലയേയും കൂട്ടരേയും കൊത്തിപ്പറിച്ചു. ഇളകുന്ന ജലപാളികൾക്കിടയിലൂടെ ശതഗുണീഭവിച്ച നഗ്നമേനിയുടെ പതിപ്പുകൾ അനുസ്യൂതം പുറത്തേക്ക് പ്രവഹിക്കുന്നു. വ്യത്യസ്ത രൂപഭാവങ്ങളോടെ സ്തനഭംഗിയും തൂവെള്ള ചുമലുകളും പുറമേക്ക് ഒളിമിന്നുന്നു.

താങ്ങാനാകാത്തൊരു സൗന്ദര്യമാണതെന്ന് മനസ്സിലായിട്ടും അവർക്ക് അവിടെ നിന്ന് വിട്ടുപോകാൻ കഴിഞ്ഞില്ല. മനസ്സ് പതറുന്നതിനനുസരിച്ച് അവരെ വഹിച്ച വള്ളവും ചുഴിയിലകപ്പെട്ട പോലെ കറങ്ങിത്തിരിയുകയാണ്. പങ്കായമുറപ്പിച്ച് തോണി തുഴയാൻ ശ്രമിക്കുമ്പോൾ നങ്കൂരം താഴ്ത്തിയ പോലെ ദൃഷ്ടികൾ കൊളുത്തിവലിക്കുന്നു.

ചാഞ്ചാടി മറിയുന്ന കൊച്ചുതോണി പകുതിയോളം വെള്ളത്തിൽ മുങ്ങിക്കഴിഞ്ഞിട്ടുണ്ട്.

ദിവസങ്ങൾക്ക് ശേഷം കാറ്റും പിശറും കലിതുള്ളി നാട്ടിലെ കടലിലൊരു വഞ്ചി മറിഞ്ഞു. നോക്കുന്നിടമെല്ലാം ജലമയം മാത്രം. കരിമേഘത്തൊപ്പിയിട്ട ചക്രവാളമാകട്ടെ മറ്റൊരു ആഴിയായി ഭീഷണിപ്പെടുത്തി.

തോണിക്കൊപ്പം ആശയും നഷ്ടപ്പെട്ട അഞ്ച് മുക്കുവൻമാർ ശീഘ്രമരണം കാംക്ഷിച്ച് കടലിൽ മുങ്ങാമുഴിയിടുകയായിരുന്നു. പൊന്തി നിവർന്നതും കൈകാലുകൾക്ക് താഴെ ചൂടുള്ള ഒരു സാധനം. അഞ്ചുപേരും ഒരൊറ്റ പിടുത്തം. മുലകുടിക്കുന്ന പട്ടിക്കുഞ്ഞുങ്ങളെപ്പോലെ അള്ളിപ്പേർത്ത് കിടന്നപ്പോൾ സാധനം കരയെ ലാക്കാക്കി നീന്തിത്തുടങ്ങി. ഇരമ്പിമറിയുന്ന കടലിന്റെ പടക്കൈകൾ ആവതും വിഘ്നങ്ങൾ സൃഷ്ടിച്ചിട്ടും അവരെ കയറിയ രക്ഷാനൗക പതറിയില്ല. മാതൃത്വംപോലുള്ള പരിപൂർണ്ണ സംരക്ഷണം. കടലിന്റെ കയത്തിലും മരിച്ചുപോയ ഉമ്മമാരെക്കുറിച്ചുള്ള ഓർമ്മ അവരിലുണർന്നു. കരയുടെ സീമകൾ ശരവേഗത്തിൽ ഓടിയണഞ്ഞു.

പൂഴിമണലിൽ പാദങ്ങളുറച്ച മുക്കുവർ മിഴിച്ചുനോക്കിയപ്പോൾ തങ്ങളെ രക്ഷിച്ചെടുത്ത സ്ത്രീശരീരം നഗ്നമായി കിടക്കുന്നു. ജീവനുള്ള പോലെ. ഏതൊരു പുരുഷനിലും കാമമുണ്ടാക്കാനുള്ള മാദകത്വവും കൊഴുപ്പുമതിനുണ്ട്. തിളങ്ങുന്ന കണ്ണുകളോടെ നോക്കിനിന്ന അഞ്ചുപേരും തങ്ങളുടെ പൗരുഷം പൊടുന്നനെ ഉൾവലിഞ്ഞ്, കുട്ടികളുടെ ചുക്കുമണിപോലെ ചെറുതാകുന്നതറിഞ്ഞ് അദ്ഭുതപ്പെട്ടു. തൊട്ടാൽ കുലയ്ക്കുന്ന കാമ

തങ്ങളുടെ തുഴച്ചിലുകൾ കടലിന്റെ അഗാധതയിലേക്കാണ് നയിക്കുന്നതെന്നറിഞ്ഞിട്ടും ആ കരുത്തൻമാർക്ക് മറ്റൊന്നും ചെയ്യാൻ കഴിഞ്ഞില്ല. ജീവിതാസക്തിയും ആത്മനാശത്വരയും തമ്മിലുള്ള വടംവലിയിലവർ നിസ്സഹായരായി.

ദൃഷ്ടികൾ മേലോട്ടുയർത്തി സെയ്തുമൊല്ല അള്ളാഹുവിനെ വിളിച്ച് കേണു. ഒളിമിന്നൽ പോലെ ജീവിതത്തിന്റെ മഹത്വം അയാൾക്ക് മുന്നിൽ വെളിവാക്കപ്പെട്ടു. കടലിന്റെ കവാടങ്ങൾ തുറന്ന് പരമകാരുണികൻ അയാളെ മടക്കിവിളിച്ചു.

മാതാവിന്റെ മടിയിലേക്കു വീഴുന്ന കുഞ്ഞുങ്ങളെപ്പോലെ സ്ഥൈര്യമായി നില്ക്കുന്ന ആ സ്ത്രീ ശരീരത്തെ തൊട്ടുരുമ്മിക്കൊണ്ടു സെയ്തുമൊല്ലയും കൂട്ടരും കടലിന്റെ താഴ്ചയിലേക്ക് ഉതിർന്നുവീണു.

ബാണങ്ങൾ കൈയിലുള്ള കരുത്തന്മാരാണവർ. എന്നിട്ടും—

അതോടെ ഈ സൗന്ദര്യം ഭോഗത്തിൻെറതല്ല ആരാധനയുടേതാണെന്ന ആശയം ഉൾതെളിവോടെ അവരിൽ സ്ഫുരിച്ചു. മൃദുലമായ മേനിയിൽ ശ്വാസംനിലച്ചിരുന്നെങ്കിലും ഊഷ്മളമായ ചൂട് ശേഷിച്ചിരുന്നു. കുറേ നാംശയിച്ച് പരീക്ഷിച്ച് ശവം തന്നെയെന്ന് വിധി എഴുതിയപ്പോൾ ഞെട്ടലോടെ ഭയഭക്തികൾ ഇരട്ടിച്ചു. അവിടെ തന്നെ വലിയൊരു കുഴിവെട്ടി. സ്ത്രീ ശരീരത്തിന് കാമബാഹ്യമായ സൗന്ദര്യമാനങ്ങളുണ്ടെന്ന് കബറടക്കിക്കൊണ്ടിരുന്നപ്പോൾ നിരക്ഷരരായ മുക്കുവർ മനസ്സിലാക്കി.

കനംതൂങ്ങുന്ന ശിരസ്സുകളുമായി ഒരു നിമിഷം നിന്നശേഷം അവർ പിൻതിരിഞ്ഞ് നടന്നു. ആരാ വിളിച്ചത്?..... അഞ്ച് പേരും ഒരേസമയം മടക്കവിളികേട്ട് നോക്കിയപ്പോൾ അടക്കിയ കബർ കൺമുന്നിൽ ഉയർന്നുയർന്ന് വരുന്നു. വീണ്ടുമണഞ്ഞ അഞ്ച് കരുത്തന്മാർ കബറ്സ്ഥലം വിട്ടുപോകുവാൻ മനസ്സ് സമ്മതിക്കാതെ ആ രാത്രിമുഴുവൻ മഴയത്ത് കടപ്പുറത്തിരുന്നു.

മീസാൻകല്ലുകൾ പോലെ ഉപേക്ഷിക്കപ്പെട്ട അഞ്ചുപേരും തങ്ങളെ രക്ഷിച്ച ബീവിയെയോർത്ത് സ്നേഹത്തിൻെറ നെടുവീർപ്പുകളിട്ടു. സ്നേഹത്തിൻെറ മറുപുറമെന്നോണം അപ്പോഴെല്ലാമവർ കടലമ്മയെ പഴിച്ച് തെറിപ്പാട്ടു പാടി.

''കടലമ്മേ, കടലമ്മേ, പുലയാടി മോളേ....! പുലയാടി മോളേ!....!''

ദ്വേഷ്യം തീർക്കാൻ പീടികക്കോലായിലെ നിരപ്പലകയും ഓടാമ്പിളിയും കൈയിൽ കിട്ടാത്തതുകൊണ്ട് പൂഴിമണ്ണുവാരി കടലിനെയെറിഞ്ഞു. അല്ലെങ്കിലും നമ്മളുടെ നാട്ടുകാർക്ക് വകതിരിവില്ലാത്ത പ്രകൃതിശക്തികളിൽ വിശ്വാസമില്ല. അതിലും വിശ്വാസം അവർക്ക് അവരെ സ്നേഹിച്ചിരുന്നവരുടെ പ്രേതങ്ങളേയോ ശവശരീരങ്ങളേയോ ആണ്.

നേരംവെളുത്ത് കടപ്പുറത്തെ പൂഴിമണലിന് പഞ്ചാരനിറം കൈവന്നതും കണ്ടും കേട്ടും ''ഐയീക്കാർ'' വട്ടം കൂടി. സ്തുതിഗീതം ചൊല്ലുന്ന ഭക്തിപാരവശ്യത്തോടെയാണ് മുക്കുവർ തലേന്ന് രാത്രിയുണ്ടായ സംഭവങ്ങൾ വിവരിച്ചത്. ചുറ്റും കൂടിയ ആളുകളിൽ നിന്ന് തരങ്ങും വിലങ്ങുമായി ചോദ്യങ്ങൾ ഉറങ്ങാൻ തുടങ്ങി.

''എപ്പോഴാ നിങ്ങടെ മഞ്ചി മറഞ്ഞത്?''

അഞ്ചുപേരും പിടിച്ചപ്പോൾ സ്ത്രീശരീരം മുങ്ങിയില്ലേ?''

''രാത്രി മുഴുവനെന്തിനാ കടപ്പുറത്തിരുന്നത്?''

''നിങ്ങൾ കൂട്ടിയപ്പോൾ കബർ എത്ര ഉണ്ടായിരുന്നു?''

''ഇപ്പോൾ എത്ര അടി ഉയർന്നിട്ടുണ്ട്?''

''കബറിൻെറ ഉള്ളീന്ന് തന്നെയാ ശബ്ദം കേട്ടത്?''

ജനത്തിൻെറ സംശയങ്ങൾ മുളപൊട്ടി പെരുത്തപ്പോൾ ബീവിയെ കാത്തിരുന്ന പുരുഷസിംഹങ്ങൾ പതറിപ്പോയി.

''എന്തോ ഞമ്മക്ക് കൂടുതലൊന്നും അറിയില്ല. ഇനി ഞമ്മളോട് ചോദിക്കണ്ട. ഇവിടം വിട്ടുപോകാൻ മനസ്സ് പറയുന്നില്ല. അതുകൊണ്ടിരിക്കുന്നു.''

വിക്കി വിക്കി സംസാരിക്കുന്ന കൊച്ചുങ്ങളെപ്പോലെ അവർ പറഞ്ഞുനിർത്തി. പ്രപഞ്ചം നിറയുന്നൊരു മാതൃതേജസ്സിന് മുന്നിൽ യുക്തിഭംഗം സംഭവിച്ച് അധീരരായി. മടക്കവിളി വിളിച്ച് കബറോടു കൂടി പൊന്തിവന്ന ബീവിയവരെ ആ പകൽവെളിച്ചത്തിലും ചങ്ങലയ്ക്കിട്ടു.

സംശയാത്മാക്കളായി ചോദ്യങ്ങൾ ചോദിക്കുന്ന 'ഐയീക്കാർക്കും' തങ്ങളെക്കൊണ്ട് പരിഹരിക്കാനാകാത്തൊരു പന്തികേട് അനുഭവപ്പെടാൻ തുടങ്ങി. അവരെയെല്ലാം അടക്കം ചെയ്യുന്ന ഗർഭത്തിൻെറ നിഗൂഢതപോലെ. അസാധാരണമാംവിധം കബർ ഉയർന്നു നില്ക്കുന്നു.

ആൾക്കൂട്ടത്തിൽ നിന്നാരോ അവറു മുസ്ളിയാരുടെ നാമം ഉച്ചരിച്ചപ്പോൾ നിവൃത്തിക്കൊരു മാർഗ്ഗം കണ്ടു. പൂഴിപ്പരപ്പിൽ കുളമ്പടികൾ ആഴ്ത്തിക്കൊണ്ട് നാലഞ്ചു കെറ്റന്മാർ വായുവേഗത്തിൽ തിരയാൻ പാഞ്ഞു.

സംഘർഷത്തിൻെറ കൊടിയ സീമകളിൽ വെച്ചായിരുന്നു അവറുമുസ്ളിയാർ സ്വയം കുത്തിമുറിവേൽപ്പിച്ചത്. അതിനുശേഷം പിരിമുറുക്കം കുറവാണെങ്കിലും, കൊച്ചുണ്ണിത്തമ്പ്രാൻെറ ആവാഹനം നിന്നെങ്കിലും, തൻെറ പ്രാർത്ഥനാശക്തികൾക്ക് തിണ്ണബലം കിട്ടാതെ കുഴയുന്നതായി അയാൾക്ക് തോന്നാറുണ്ട്. സർവ്വശക്തനെ ഹൃദയം പൊട്ടിവിളിക്കുമ്പോഴും മനസ്സിൻെറ ഉള്ളറകളിൽ രൂപവും ഭാവവും ഇല്ലാത്ത ശൂന്യത ശേഷിക്കുന്നു. ശൂന്യതയെ നികത്താൻ ശ്രമിച്ചാലോ പള്ളിമച്ചിലെ ഭഗ്നവിഗ്രഹങ്ങൾ വലിഞ്ഞുകയറുന്നു.

ആത്മീയമായ കുഴമറിച്ചിൽ കൊണ്ട് അള്ളാവിനെ തൊട്ടുണർത്താൻ വിഷമിക്കുന്ന അവറുമുസ്ളാരുടെ അടുത്തേക്കാണ് നാലഞ്ചാളുകൾ വന്ന് വിവരം പറഞ്ഞത്.

കടലിൽ നിന്നുള്ള ബീവിയുടെ രംഗപ്രവേശവും കബറിൻെറ ഉയർന്നുയർന്ന വരവും സശ്രദ്ധം കേട്ടുനിന്നപ്പോൾ മുസ്ളാരുടെ മനസ്സിലൊരു വെളിച്ചം പൂത്തിരികൂട്ടി. സൂഫികളുടേയും ഔലിയാക്കന്മാരുടേയും കബറുകൾ എഴുന്നേറ്റ് വരാറുണ്ടെന്ന് അയാൾ കേട്ടിട്ടുണ്ട്.



ശേഷം 34-ാം പേജിൽ



സി.ആർ. എൽസി

പ്രകൃതിസമ്പത്തിനെ പരമാവധി ധൂർത്തടിക്കുകയെന്നത് ആധുനിക മനുഷ്യൻെറ മുദ്രാവാക്യമായി മാറിയിരിക്കുന്നു. കോടാനുകോടി വർഷങ്ങളിലൂടെ ഭൗമഗോളത്തിൽ സംഭരിക്കപ്പെട്ട ഊർജ്ജസ്രോതസ്സുകളെയും, അനുസ്യൂതമായ പരിണാമപ്രക്രിയകളിലൂടെ ഉടലെടുത്ത ജൈവസമ്പത്തിനെയും വരുംകാലങ്ങളെപ്പററി തെല്ലും ഓർമ്മിക്കാതെ നാം നശിപ്പിച്ചുകൊണ്ടിരിക്കുന്നു. ജൈവ-രാസ-ആണവായുധങ്ങൾക്കു മുന്നിൽ മരവിച്ച മനഃസാക്ഷിയുമായി നില്ക്കുമ്പോൾ നമുക്ക് 'നാളെ' ഒരു മിഥ്യാസ്വപ്നമായി തോന്നുന്നുണ്ടായിരിക്കാം. എന്നിരിക്കിലും പ്രകൃതിതന്നെ നമുക്കു നല്കുന്ന പാഠങ്ങൾ ഭാവിതലമുറയ്ക്കായി കുറെയൊക്കെ കരുതിവയ്ക്കുന്നതിനും, പ്രകൃതിയോട് കൂടുതലടുക്കുന്നതിനും നമ്മെ പ്രേരിപ്പിച്ചു തുടങ്ങിയിട്ടുണ്ട്. അങ്ങനെ, ഭീമാകാരങ്ങളായ അണക്കെട്ടുകൾക്കു പിന്നിലെ ദുരന്തങ്ങളെപ്പററിയും, ഊർദ്ധശ്വാസം വലിച്ചുകൊണ്ടിരിക്കുന്ന നിത്യഹരിത വനങ്ങളെപ്പററിയും, കാവുകളെപ്പററിയും, ആണവനിലയങ്ങളെപ്പററിയുമൊക്കെ നാം അടുത്തകാലത്തായി ഗൗരവപൂർവ്വം ചിന്തിച്ചു തുടങ്ങി. സൈലൻറ്‌വാലിയിലെ സിംഹവാലൻ കുരങ്ങുകളും, ഓർക്കിഡുകളും മററും നേരിടുന്ന വംശനാശത്തിൻെറ ഗാഥകൾ നാം കേട്ടുകഴിഞ്ഞു. എന്നാൽ ഇവിടെയൊക്കെ നാം മറന്നുപോയ, ഈ ബഹളങ്ങളിൽനിന്നും അകന്നുനിന്ന ഒരു സസ്യമുണ്ട്—നിറകതിരുകളുമായി നമുക്കുമുന്നിൽ തലകുനിച്ചു നില്ക്കുന്ന—നെൽച്ചെടി—നമ്മുടെ നിലനില്പിൻെറതന്നെ ആധാരം. പ്രത്യക്ഷമായ നശീകരണ പ്രവർത്തനങ്ങളില്ലാതെതന്നെ നാശോന്മുഖമായിക്കൊണ്ടിരിക്കുന്ന ഒട്ടനവധി നാടൻ നെല്ലിനങ്ങൾ കേരളത്തിലുണ്ട്. ഇവയെപ്പററി അധികമാരും വേവലാതിപ്പെട്ടു കാണാറില്ല. തന്മൂലം നമ്മുടെ നാടൻ നെല്ലിനങ്ങൾ അതിവേഗം—ഒരിക്കലും തിരിച്ചു കൊണ്ടുവരാനാകാത്തവിധം—നമ്മുടെ പാടങ്ങളിൽനിന്ന് പിൻവാങ്ങിക്കൊണ്ടിരിക്കുന്നു.

ഒറൈസ സറൈവ എന്ന ശാസ്ത്രീയനാമത്തിൽ അറിയപ്പെടുന്ന നെല്ല്, 'തൃണവർഗ്ഗ'ത്തിൽപ്പെട്ട ഒരു ചെടിയാണ്. മാനത്തേക്ക് തലയുയർത്തിപ്പിടിച്ചു നില്ക്കുന്ന മുളയും, മധുരം വിളയുന്ന കരിമ്പും, കാലിനടിയിലെ പുൽക്കൊടിയും ഈ കുടുംബത്തിലെ അംഗങ്ങളാണ്. നെല്ലിൻെറ ജന്മദേശത്തെപ്പററി ഇന്നും ശാസ്ത്രജ്ഞന്മാർക്കിടയിൽ അഭിപ്രായഭിന്നതകളുണ്ട്. പശ്ചിമഘട്ടത്തിൻെറ പടിഞ്ഞാറായിക്കിടക്കുന്ന നമ്മുടെ കൊച്ചു കേരളമാകാം നെല്ലിൻെറ ജന്മദേശമെന്ന ഒരു




കട്ടമോടൻ




തെക്കൻ ചീര




ചുവന്ന ത്രിവേണി

# പഴമയ്ക്കൊരു പത്തായം

വാദഗതി നിലവിലുള്ളത് നമ്മളിൽ പലർക്കും അറിയില്ല. ലോക ജനസംഖ്യയുടെ 60 ശതമാനത്തിൻെറയും മുഖ്യാഹാരമാണ് നെല്ലരി എന്നിരിക്കെ, നെല്ലിൻെറ ജന്മദേശം കേരളമാകാമെന്ന വസ്തുത നമുക്ക് ഏറെ അഭിമാനകരമത്രെ. വിവിധ വിളകളുടെ ജന്മദേശങ്ങളെപ്പററി ആധികാരികമായി പുസ്തകം രചിച്ചിട്ടുള്ള ഡികാൻഡോൾ എന്ന ശാസ്ത്രജ്ഞനാണ് ഈ അഭിപ്രായം ആദ്യമായി അവതരിപ്പിച്ചത്. പിന്നീട് രാമയ്യ, വാട്സ് തുടങ്ങി പല പ്രമുഖ സസ്യശാസ്ത്രജ്ഞരും അവരുടെ പരീക്ഷണ നിരീക്ഷണങ്ങളിലൂടെ ഈ അഭിപ്രായത്തെ സാധൂകരിക്കുകയുണ്ടായി. നെല്ലിനെപ്പററി നമ്മുടെ പുരാതന ഗ്രന്ഥങ്ങളിൽ കാണുന്ന പരാമർശങ്ങളും, കേരളത്തിൽ കൃഷിചെയ്യപ്പെടുന്ന ഇനങ്ങളുടെയും, കാട്ടുനെല്ലിനങ്ങളുടെയും വൈവിധ്യവും വൈപുല്യവും, മികച്ച കീട രോഗപ്രതിരോധശേഷിയും, വിവിധങ്ങളായ പരിസ്ഥിതികളോട് ഇണങ്ങിച്ചേരാനുള്ള കഴിവുമെല്ലാം ഈ നിഗമനത്തെ സാധൂകരിക്കുന്നു. കേരളീയരുടെ ആചാരരീതികളിലും, മതാനുഷ്ഠാനങ്ങളിലും, ചികിത്സാവിധികളിലും നെല്ലിന് ഒഴിച്ചുകൂടാനാവാത്ത ഒരു സ്ഥാനം നല്കിയിരിക്കുന്നു. നിറപറയില്ലാത്ത ശുഭമുഹൂർത്തങ്ങൾ മലയാളിക്ക് ഇന്നും ഓർക്കാനാവില്ല.

ഇന്ന് നമ്മിൽ വിസ്മയമുണർത്തുന്ന നിരവധി കൃഷിസമ്പ്രദായങ്ങൾ കേരളത്തിൽ നിലവിലുണ്ടായിരുന്നെങ്കിലും അടുത്ത കാലത്തായി ഇവയിൽ പലതും അപ്രത്യക്ഷമായിക്കൊണ്ടിരിക്കുകയോ വളരെ ചെറിയ പ്രദേശങ്ങളിലേക്ക് ചുരുങ്ങിക്കൊണ്ടിരിക്കുകയോ ആണ്. ഇന്നത്തെ തലമുറ അവയിൽ പലതിനെപ്പററിയും കേട്ടുകാണില്ല. വനപ്രദേശങ്ങൾ വെട്ടിത്തെളിച്ച് ചെയ്യുന്ന 'പുനം' കൃഷി, കരപ്രദേശങ്ങളിൽ ചെയ്യുന്ന 'മോടൻ' കൃഷി, മൂന്നു മീററോളം ആഴത്തിൽ വെള്ളം കെട്ടിനില്ക്കുന്നിടത്തു ചെയ്യുന്ന കുളപ്പാലക്കൃഷി, വിരിപ്പിൻെറയും മുണ്ടകൻെറയും വിത്തുകൾ ഇടകലർത്തി ചെയ്യുന്ന 'കൂട്ടുമുണ്ടകൻ', രണ്ടാംവിള നേരത്തെ ചെയ്യുന്ന 'കരിങ്കൊറ' തുടങ്ങി വ്യത്യസ്തങ്ങളായ എത്രയോ കൃഷിരീതികൾ നമുക്കുണ്ടായിരുന്നു. ഇവയിൽ പലതും നമുക്കിന്ന് അന്യമാണ്. പേരിനു മാത്രം കരിങ്കൊറയും, കൂട്ടുമുണ്ടകനും, മോടൻ കൃഷിയും നിലനില്ക്കുന്നുവെന്നു മാത്രം.

സമുദ്രനിരപ്പിൽനിന്ന് രണ്ടായിരത്തിലേറെ അടി ഉയരത്തിലും (വയനാടു ജില്ലയിലെ ചില ഭാഗങ്ങൾ), സമുദ്രനിരപ്പിലും രണ്ടുമൂന്നടി താഴെയും (കുട്ടനാടൻ പാടങ്ങൾ) കേരളത്തിൽ നെല്ല് കൃഷിചെയ്യപ്പെടുന്നു. ഇത്രയും വൈവിധ്യങ്ങളായ രീതികൾക്കും, സാഹചര്യങ്ങൾക്കും അനുയോജ്യമായ ഒട്ടുവളരെ നാടൻ ഇനങ്ങളാൽ നമ്മുടെ കാർഷികരംഗം സമ്പന്നമായിരുന്നു. കുളപ്പാലക്കൃഷിക്ക് ഉപയോഗിച്ചിരുന്ന 'വെള്ളത്തിൽ കുളപ്പാല', തെങ്ങിൻതോപ്പുകളിൽ ഇടവിളയായി ചെയ്യാവുന്ന 'ചെന്നെല്ല്', ചികിത്സാവിധികളിൽ ഉപയോഗിക്കുന്ന 'നവര', നീണ്ട ഓങ്കോടുകൂടിയ 'പറമ്പുവട്ടൻ', കുണ്ടൻപാടങ്ങളിൽ കനത്ത വിളവു നല്കുന്ന 'ഇട്ടിക്കണ്ടപ്പൻ' തുടങ്ങിയ നിരവധി ഇനങ്ങളുടെ ഉപയോഗവും മഹാത്മ്യവും മനസ്സിലാക്കിയവരായിരുന്നു നമ്മുടെ പഴയ കർഷകർ. നമ്മുടെ നാടൻ ഇനങ്ങൾ കീടരോഗങ്ങൾക്കെതിരെ വളരെ ഉയർന്ന പ്രതിരോധശേഷി പ്രകടിപ്പിക്കുന്നുണ്ട്. ഇത് കേരളത്തിലെ മാത്രമല്ല, ഇന്ത്യയിലെ മററു സംസ്ഥാനങ്ങളിലെയും, വിദേശരാജ്യങ്ങളിലെയും ശാസ്ത്രജ്ഞർ തലകുലുക്കി സമ്മതിച്ചിട്ടുള്ള വസ്തുതയാണ്. തന്മൂലം കീട രോഗപ്രതിരോധശേഷിയും, അത്യുല്പാദനശേഷിയും ഒത്തിണങ്ങിയ നെല്ലിനങ്ങളുടെ നിർമ്മിതിയിൽ നമ്മുടെ നാടനിനങ്ങൾ ഇന്നും ആഗോളവ്യാപകമായി ഉപയോഗപ്പെടുത്തുന്നുണ്ട്.

നാടനിനങ്ങൾ ഉയർന്ന കീട രോഗപ്രതിരോധശേഷിയും, നമ്മുടെ കാലാവസ്ഥയോടും മണ്ണിനോടും ഇണങ്ങിച്ചേരാനുള്ള കഴിവും കാണിക്കുന്നുണ്ടെങ്കിലും കുറഞ്ഞ ഉല്പാദനശേഷിയും, വളർച്ചയുടെ അവസാനഘട്ടത്തിലെ വീഴ്ചയും ഇവയുടെ വലിയ പോരായ്മകളാണ്. ഒന്നാം വിളയിലാകട്ടെ, വെള്ളമുള്ള വയലുകളിൽ വീഴുന്നതുമൂലം നെല്ലിൻെറയും വൈക്കോലിൻെറയും നഷ്ടത്തിൻെറ കണക്കുകൾ ഏറുന്നു. ജനസംഖ്യാവർദ്ധനവിനനുസരണമായി ഭക്ഷ്യോല്പാദനം വർദ്ധിപ്പിക്കാനുള്ള നമ്മുടെ ഓട്ടത്തിൽ ചില പുതിയ വിദേശ ഇനങ്ങൾ നമ്മെ സഹായിക്കാനെത്തി. ഉല്പാദനക്ഷമത കൂടിയ, വീഴാത്ത കുറിയ ഇനങ്ങളായ ഐ.ആർ. 8, തൈനാൻ തുടങ്ങിയവ നമ്മുടെ നാട്ടിലും പരീക്ഷിക്കപ്പെട്ടു. വീഴാത്ത സ്വഭാവവും, വളപ്രയോഗത്തോടുള്ള പ്രതികരണശേഷിയും ഒത്തുചേർന്ന ഈ ഇനങ്ങൾ നമ്മുടെ വയലേലകളിൽ പെട്ടെന്ന് പ്രചരിച്ചു. എന്നാൽ അവയ്ക്കുമുണ്ടായിരുന്നു വേണ്ടത്ര പോരായ്മകൾ. നമ്മുടെ കാലാവസ്ഥയോടും, മണ്ണിനോടും, മലയാളിയുടെ രുചിഭേദങ്ങളോടും പൊരുത്തപ്പെടാനാകാതെ വന്ന ഈ 'വിദേശി'കൾ വളരെപ്പെട്ടെന്നുതന്നെ തിരസ്കരിക്കപ്പെട്ടു. സസ്യപ്രജനനരംഗത്തെ പുതിയ വഴിത്തിരിവായിരുന്നു അത്. നാടനിനങ്ങളുടെ ഗുണമഹിമകളും, വിരുന്നുവന്ന ഇനങ്ങളുടെ ഉല്പാദനക്ഷമതയും, കുള്ളൻസ്വഭാവവും ഇണക്കിച്ചേർക്കാനുള്ള തീവ്രയജ്ഞമായിരുന്നു പിന്നീട് നമ്മുടെ ഗവേഷണകേന്ദ്രങ്ങളിൽ നടന്നത്. അതിൻെറ ഫലമായാണ് അന്നപൂർണ്ണ, ത്രിവേണി, ചുവന്ന ത്രിവേണി, ജ്യോതി, പവിഴം, രമ്യ, നീരജ. മകം, കനകം, നിള, ജയതി എന്നിങ്ങനെ പല പുതുവിത്തുകളും നമ്മുടെ ഗവേഷണകേന്ദ്രങ്ങളിൽ ജന്മമെടുത്തത്.

ധാന്യവിളകളിൽനിന്ന് നാണ്യവിളകളിലേക്കുള്ള ചുവടുമാററമാണ് രണ്ടുമൂന്നു പതിററാണ്ടായി കേരളത്തിൽ നടന്നുവരുന്നത്. നാണ്യവിളകളിൽനിന്നു ലഭിക്കുന്ന വർദ്ധിച്ച വരുമാനവും നെല്ലിൻെറ വിലക്കുറവും, ഉയർന്ന കൂലിച്ചെലവും കർഷകരെ നെൽക്കൃഷിയിൽനിന്ന് അകററി നിർത്തുന്നു. കൃഷി ഒരു 'ഉപ'തൊഴിലായി മാറിയ കേരളത്തിൽ നിരന്തരമായ ശ്രദ്ധ ആവശ്യമായ നെൽക്കൃഷിയോട് കർഷകർക്ക് ആഭിമുഖ്യം തോന്നാത്തത് സ്വാഭാവികം. ഇതിനുപുറമെ ജനസംഖ്യയുടെ വർദ്ധനവിനനുസരിച്ച് നെൽപ്പാടങ്ങളുടെ വിസ്തൃതിയും കുറഞ്ഞു വരികയാണ്. വാസസ്ഥലങ്ങളായും തെങ്ങിൻതോപ്പുകളായും നെൽപ്പാടങ്ങൾ മാററിയെടുക്കുമ്പോൾ നാം നമ്മുടെ നിലനില്പിൻെറതന്നെ ആധാരശില ഇളക്കുകയാണ്. 1970-കളുടെ പകുതിയിൽ ഏതാണ്ട് 9 ലക്ഷം ഹെക്ടർ സ്ഥലത്ത് നെൽക്കൃഷിയുണ്ടായിരുന്നത് ഇന്ന് വെറും 5-6 ലക്ഷം ഹെക്ടർ ആയി കുറഞ്ഞിരിക്കുന്നു. ഈ സാഹചര്യത്തിൽ 'കുറച്ചു സ്ഥലത്തുനിന്ന് കൂടുതൽ ഉല്പാദനം' എന്ന ചിന്താഗതി കൂടുതൽ ആഴത്തിൽ വേരോടുകയും പുതുവിത്തുകൾ വ്യാപകമായി കൃഷിചെയ്യപ്പെടുകയും ചെയ്തു. കൃഷിസ്ഥലത്തിൻെറ വിസ്തൃതി ഗണ്യമായി കുറഞ്ഞിട്ടും മൊത്തം ഉല്പാദനം താഴാതെ പിടിച്ചുനിർത്തുന്നതിൽ പുതിയ ഇനങ്ങൾ കാര്യമായ







കെ.വി. ബേബി

# ഭൂതപഞ്ചകം

വളർന്നൊരെല്ലി, ലെല്ലിനാൽ നിവർന്ന
ഗോപുരങ്ങളിൽ,
തൊലിക്കുതാഴെ പാമ്പുപോൽ പുളഞ്ഞുപോം ഞരമ്പിലും,
പടർന്നു താഴെ വേരു, മോളിലേക്കുയർന്നു
നീണ്ടുപോയ്—
ത്തഴച്ച രോമരാജി ചൂഴ്ന്നു മണമിയന്ന മണ്ണുതാൻ.

മടയിടിച്ചു സങ്കടങ്ങൾ മിഴിനിറച്ച നീരിലും,
ജ്വലിച്ചുയർന്ന ചോരയിൽ, ക്കുതിച്ചു പാഞ്ഞ രേതസ്സിൽ,
ഉരുതെളിച്ചു മണ്ണൊരുക്കി വിത്തെറിഞ്ഞു മേനിമേ—
ലണിഞ്ഞ മുത്തുവേർപ്പു ചേർന്നു രസമിയന്ന നീരുതാൻ.

എരിപൊരിഞ്ഞു വയറുകാഞ്ഞു കൊററിനായിരപ്പതും
വരണ്ടു ദാഹനീരിനായുഴന്നു തൊണ്ടയഴുവതും [1]
ഉലഞ്ഞു വേലകൊണ്ടു, വെയിലുകൊണ്ടലഞ്ഞു,
ചൂടുകൊ—
ണ്ടുറച്ചൊരൊത്ത മേനി ചേർന്നു രൂപമിയലുമഗ്നിതാൻ.

പഠിക്കുവാൻ രചിക്കുവാൻ അശിക്കുവാനിരിപ്പിലും
ഉറങ്ങുവാൻ കിനാവിലൂരുചുററുവാൻ കിടപ്പിലും
കുളിർത്ത കാററുകൊള്ളുവാൻ പണിസ്ഥലത്തു
ചെല്ലുവാൻ
നടന്നുപോം നടപ്പുചേർന്നു സ്പർശമുള്ള വായുതാൻ.

വിടർന്നു വർണ്ണമേളമായ പുഷ്പ, മഷ്ടരാഗമാം
കടുത്ത മുള്ളുകൾ കലർന്ന മായകാട്ടി വിലസിയും
എടുത്തു വില്ലു, മുള്ളുപൂവു മുള്ളുപൂവു മാറി, ഹാ,
തൊടുത്തൊളിഞ്ഞു നില്പതാര്?—നാദമുള്ള
വിണ്ണുതാൻ.

വഹിച്ചു വീശി പഞ്ചഭൂത പഞ്ചചാമരത്തെ, ഹാ,
നിരന്നു വാഴ്വു നീങ്ങിടുന്നു ഭൂമിയിൽ മനോഹരം.
പിരിഞ്ഞു [2] പഞ്ചതയ്ക്കു പിമ്പിതഞ്ചു ചാലിലൂടൊലി—
ച്ചിയററുമഞ്ചിതൾ പ്രശോഭ പഞ്ചഭൂതമണ്ഡലേ.

* പഞ്ചഭൂതാദിമുക്തമായ ശരീരം:-
അസ്ഥി, മാംസം, ഞരമ്പ്, തൊലി, രോമം എന്നിവയ്ക്ക് ഗന്ധഗുണമുള്ള പൃഥിയും ശുക്ലം, രക്തം, മൂത്രം, കണ്ണുനീർ, വിയർപ്പ് എന്നിവയ്ക്ക് രസഗുണമുള്ള ജലവും വിശപ്പ്, ദാഹം, ക്ഷീണം, ഉഷ്ണം, കാന്തി എന്നിവയ്ക്ക് രൂപഗുണമുള്ള അഗ്നിയും എണീക്കൽ, കിടപ്പ്, ഇരിപ്പ്, നടപ്പ്, ഓട്ടം എന്നിവയ്ക്ക് സ്പർശഗുണമുള്ള വായുവും കാമം, ക്രോധം, ഭയം, ശോകം, മോഹം എന്നിവയ്ക്ക് ശബ്ദഗുണമുള്ള ആകാശവും ഹേതു.
[1] അഴുക = കരയുക.
[2] പഞ്ചത = മരണം.

പങ്കു വഹിച്ചു.

ഇങ്ങനെ പുതുവിത്തുകൾ കൃഷിചെയ്യേണ്ടിവന്ന സാഹചര്യത്തിൽ, സ്വാഭാവികമായും പഴയ ഇനങ്ങൾ കൃഷിയിടങ്ങളിൽനിന്നും പിൻവാങ്ങി. വർഷങ്ങളായി തുടർന്നുവന്ന ഈ പിൻവാങ്ങലിൻെറ അനന്തരഫലങ്ങൾ നാമത്ര ഗൗരവമായി വീക്ഷിച്ചിട്ടില്ല. തന്മൂലം നമ്മുടെ നാടനിനങ്ങൾ പലതും തിരിച്ചെടുക്കാനാവാത്തവിധം മറഞ്ഞുകഴിഞ്ഞു. നെൽക്കൃഷിയുടെ സാമ്പത്തികശാസ്ത്രവും, സാമൂഹ്യശാസ്ത്രവും വേണ്ടത്ര മനസ്സിലാക്കാതെ പുതുവിത്തുകളെ കുററം പറയുന്നതിൽ ശ്രദ്ധ കേന്ദ്രീകരിക്കെ പഴയ ഇനങ്ങളെ വേണ്ടവിധത്തിൽ സംരക്ഷിക്കാൻ നാം വേണ്ടത്ര താല്പര്യമെടുത്തില്ല. എന്നാൽ നമ്മുടെ ഇനങ്ങളുടെ മഹത്വം ശരിക്കും മനസ്സിലാക്കി, ഫിലിപ്പൈൻസിലെ അന്തർദ്ദേശീയ നെല്ലു ഗവേഷണകേന്ദ്രത്തിൽ കേരളത്തിൽനിന്നുള്ള ഒട്ടുവളരെ ഇനങ്ങൾ ശേഖരിച്ചു സൂക്ഷിക്കുന്നുണ്ട്. തന്മൂലം ഇന്ന് അവയൊക്കെ നിലനില്ക്കുന്നുവെന്ന് ആശ്വസിക്കേണ്ടതിനു പകരം നാം അവർക്കെതിരെ പലപ്പോഴും വാളെടുക്കുന്നു—നമ്മുടെ ജൈവസമ്പത്ത് കട്ടുകൊണ്ടുപോയെന്ന് ആരോപിക്കുന്നു. നാം ആവശ്യപ്പെടുമ്പോൾ ഈ ഇനങ്ങൾ തിരിച്ചുതരാൻ അവർ സന്നദ്ധത കാണിക്കെ ഇതിനെ കുററപ്പെടുത്തണമെന്ന് വിശേഷിപ്പിക്കാമോ? ഇന്ത്യയിൽത്തന്നെ ഒറീസയിലെ ദേശീയ നെല്ലു ഗവേഷണകേന്ദ്രത്തിലും, എൻ.ബി.പി.ജി.ആറിലും (നാഷണൽ ബ്യൂറോ ഓഫ് പ്ളാൻറ് ജനററിക് റിസോഴ്സസ്) കേരളത്തിലെ നെല്ലു ഗവേഷണകേന്ദ്രങ്ങളിലും നാടനിനങ്ങളുടെ ശേഖരങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്. അന്യംനിന്നു പോകുമായിരുന്ന പല ഇനങ്ങളും ഈ 'ജനിതക ശേഖരങ്ങ'ളിൽ നിലനില്ക്കുന്നു. പക്ഷേ, അതെല്ലാം നമ്മുടെ വൈവിധ്യമാർന്ന നാടനിനങ്ങളുടെ ചെറിയൊരു അംശം മാത്രം. ഇനിയും സംരക്ഷിക്കപ്പെടാത്ത ഇനങ്ങളുടെ വലിയൊരു ശേഖരം ഉണ്ടാക്കേണ്ടതിലേക്കായി നാം ഇപ്പോഴെങ്കിലും ഉണർന്നു പ്രവർത്തിക്കേണ്ടിയിരിക്കുന്നു. ലോകമെമ്പാടുമുള്ള ഗവേഷണകേന്ദ്രങ്ങളിൽ നടക്കുന്ന പഠനങ്ങളിൽ നമ്മുടെ ഇനങ്ങളുടെ 'ജനിതകഗുണങ്ങൾ' വെളിവായിട്ടുണ്ട്. എന്നിരിക്കിലും ഇനിയും അറിയപ്പെടാത്ത 'ജീനുകൾ' ഈ ഇനങ്ങളിൽ ഒളിച്ചിരിക്കുന്നുണ്ടാകാം. തിരിച്ചെടുക്കാനാകാത്തവിധം അവ നഷ്ടപ്പെട്ടുത്തിയാൽ അതു നമ്മുടെ ഭാവിതലമുറയോടു ചെയ്യുന്ന ഒരു വലിയ പാതകമായിരിക്കും.

ഉത്തരേന്ത്യയിലെ ജയ്പൂരിൽ നാടനിനങ്ങളുടെ വലിയൊരു ശേഖരം, ഏതാണ്ട് ഇരുപതിനായിരത്തോളം ഇനങ്ങൾ, അടുത്തയിടെ ഉണ്ടാക്കുകയുണ്ടായി. ജയ്പൂരിൻെറ മുക്കും മൂലയും അരിച്ചുപെറുക്കിയാണ് ഇത്തരമൊരു ശേഖരം ഉണ്ടാക്കിയത്. ഇങ്ങനെയൊരു സംരംഭം കേരളത്തിലും അനിവാര്യമാണ്. ഇക്കാര്യത്തിൽ സേവന സംഘടനകളും, ഗവൺമെൻറ് ഏജൻസികളും, കർഷകരും, പ്രകൃതിസ്നേഹികളും ഒത്തൊരുമിച്ച് പ്രവർത്തിക്കേണ്ടിയിരിക്കുന്നു. കാർഷികോല്പന്നങ്ങളുടെ ഗുണനിലവാരത്തിനും, പരിസ്ഥിതി സംരക്ഷണത്തിനും കൂടുതൽ പ്രാധാന്യം കല്പിക്കുന്ന ഭാവിയിൽ കീട രോഗപ്രതിരോധശേഷിയും, പ്രകൃതിയോട് ഇണങ്ങിച്ചേരാനുള്ള കഴിവും, ഗുണമേന്മയും ഒന്നുപോലെ ഇണങ്ങിച്ചേർന്ന നാടനിനങ്ങൾ സസ്യപ്രജനനരംഗത്ത് കൂടുതൽ കൂടുതൽ ഉപയോഗപ്പെടുത്തണമെന്ന ആശയം പരക്കെ അംഗീകരിക്കപ്പെടുമ്പോൾ, നാമിനിയും വൈകിക്കൂടാ. മററുള്ളവരുടെമേൽ പഴിചാരുന്നതിനു പകരം ക്രിയാത്മകമായി നാം പ്രവർത്തിച്ചേ പററൂ. ഇന്നും നിലനില്ക്കുന്ന നാടനിനങ്ങളുടെയും, കാട്ടുനെല്ലിനങ്ങളുടെയും വിത്തുകൾ ആകാവുന്നിടത്തോളം ശേഖരിച്ച് ഭാവിതലമുറയ്ക്കായി നമുക്ക് പഴമയുടെ ഒരു പത്തായം ഒരുക്കിവയ്ക്കാം—ജീവനുള്ളൊരു പത്തായം.

30-ാം പേജിൽ നിന്നും തുടർച്ച

പൊന്നാനിയിൽ ആദ്യമായാണ് അത്തരമൊരു സംഭവം അറിയുന്നത്.

സാന്ത്വനത്തിനുള്ള നിയോഗമായി ബീവിയുടെ തിരുപ്രവേശത്തെ ആ നിമിഷം മുസ്ളിയാർ മനസ്സാവരിച്ചു. മുത്തുകൾ തൂവുന്ന കണ്ണുകളോടെ പതറിക്കൊണ്ടയാൾ സന്ദേശവാഹകർക്കൊപ്പം നടന്നുനീങ്ങി.

ഇടയനില്ലാതെ വലയുന്ന കടപ്പുറത്തെ ജനപ്പറ്റത്തിന് മുസ്ളിയാരുടെ സാന്നിദ്ധ്യം ചിട്ട നൽകി. ഭക്തിനിർഭരനായി അയാൾ കബറിന് മുന്നിൽ മുട്ടുകുത്തിയപ്പോൾ ജനവും അനുകരിച്ചു. തന്നെ ദൈവത്തിലേക്കുയർത്തുന്ന സർവ്വംസഹയായൊരു മാതൃബിംബം മുസ്ളിയാരുടെ മനസ്സിൽ വഴിഞ്ഞു.

''ബീവീ..... എൻെറ ബീവീ.....''

അവറുമുസ്ളിയാർ കരഞ്ഞു. പള്ളിമച്ചിലെ ഭഗ്നവിഗ്രഹങ്ങളുടെ ഛായാലേശങ്ങൾ തോളിലും മാറിലുമെല്ലാം ബീവിക്ക് അടയാളം ചാർത്തിയെങ്കിലും ഭക്തിപാരവശ്യത്തിൽ അയാളൊന്നും തിരിച്ചറിഞ്ഞില്ല.

അന്നുമുതൽ ആണ്ടോടാണ്ട് മണപ്പുറത്തെ ബീവിക്കുള്ള നേർച്ച അവറുമുസ്ളിയാരുടെ നേതൃത്വത്തിൽ നടക്കാൻ തുടങ്ങി.

ആനയും അമ്പാരിയും പരിശമുട്ടും കളിയുമായി നീങ്ങുന്ന ഘോഷയാത്രയിൽ മുസ്ളീമും ഹിന്ദുവും ഒപ്പം അണിനിരന്നു. വെളിച്ചെണ്ണയും ചന്ദനത്തിരിയുമായി പൊന്നാനി മക്കൾ ജാറത്തിന് മുന്നിൽ സങ്കടങ്ങൾ പറഞ്ഞു. സങ്കീർത്തനങ്ങൾ ചൊല്ലി.

ദീനങ്ങൾ ഒഴിഞ്ഞു. വിളവുകൾ കൂടി. സൗഹൃദം വളർന്നു. വെടക്ക് കെട്ട ജിന്നുകൾ ബാധിച്ച് ചെക്കൻമാരേയും നോക്കി നടക്കുന്ന ഭക്തൻമാർക്ക് മനം മാറ്റം വന്ന് ഭാര്യമാരെ സംഗമിച്ച് സന്തോഷപ്പെട്ടു.

* * * *

''അതായിരുന്നു ആദ്യത്തെ ബീവി.''

കുടത്തിൽ നിന്നുയർന്ന ഭൂതത്തെപ്പോലെ കഥയുടെ കയത്തിൽ നിന്ന് കാഥികൻ എഴുന്നേറ്റു. വിസ്മയത്തോടെ ഞാൻ നോക്കിയപ്പോൾ സൂഫിയുടെ തടാകക്കണ്ണുകളിൽ മന്ദസ്മിതത്തിൻെറ ഓളങ്ങൾ.

''അപ്പോഴെന്തിനാ വീണ്ടും ബീവിമാർ ഉണ്ടായത്?''

ഞാൻ സംശയം ചോദിച്ചു.

''മോനേ, അത് എന്തിനാണെന്നോ? മനുഷ്യന് നല്ലവനാവാനുള്ള കഴിവ് വന്നിട്ടില്ല. പക്ഷെ നല്ലവനാവാനുള്ള ആശയുണ്ട്.''

ആ ആശയാണ് ബീവിമാരായും ഭഗവതിമാരായും ദേവൻമാരായും വരുന്നത്.

ഒരു ബീവിയെ മറക്കുമ്പോഴേക്ക് മറ്റൊരു ബീവി. ഇനി രണ്ടാമത്തെ ബീവിയുടെ കഥ കേൾക്കേണ്ടേ?! പറയാം.''

ഞാൻ ചെവിയോർത്തിരുന്നു.

(അവസാനിച്ചു)











തുളസി ഭാസ്കരൻ

# തീയിൽക്കൂടി നടന്നവർ

''അദ്ദേഹത്തിൻെറ ജീവിതത്തിൽ ഭാര്യയ്ക്കും മക്കൾക്കും എന്നും രണ്ടാംസ്ഥാനമേയുള്ളൂ; ആദ്യസ്ഥാനത്തിനവകാശി പാർട്ടിയാണ്. അതുകൊണ്ട് സ്നേഹക്കുറവാണെന്ന് ചിന്തിച്ചിട്ടേയില്ല. ധാരാളം തമാശകൾ പറയാറുള്ള അദ്ദേഹത്തിൻെറ ആ മനുഷ്യസ്നേഹം എന്നെ അത്ഭുതപ്പെടുത്തുന്നു.''—കേരളത്തിൻെറ സമരനായകനും ജനനായകനുമായ ഇ.കെ. നായനാരുടെ പത്നി ശാരദ പറയുന്നു.

പി. കൃഷ്ണപിള്ളയുടെ മടിയിലിരുന്ന് കഥകൾ കേട്ടും കൊഞ്ചിപ്പറഞ്ഞും നടന്ന ശാരദയെന്ന ബാലിക; കൂട്ടിന് ഇളയമ്മയുടെ മകൾ തങ്കവും. കേരളീയനും സർദാർ ചന്ദ്രോത്തും കാന്തലോട്ട് കുഞ്ഞമ്പുവുമൊക്കെ വീട്ടിലെ നിത്യസന്ദർശകർ. ബോൾഷെവിക് വീരനെന്ന് പി. കൃഷ്ണപിള്ള വിശേഷിപ്പിച്ച കെ.പി.ആർ. ഗോപാലൻെറ കൊച്ചനന്തിരവൾ ശാരദയ്ക്ക് കുട്ടിക്കാലത്തും കമ്മ്യൂണിസവും കമ്മ്യൂണിസ്റ്റുകാരും അന്യമായിരുന്നില്ല.

കാലം കടന്നുപോയി. ഇ.കെ. നായനാരുടെ പത്നിയായതോടെ ഒരു യഥാർത്ഥ കമ്മ്യൂണിസ്റ്റു നേതാവിൻെറ ജീവിതരീതിയും ശൈലിയുമായി യോജിച്ചുനീങ്ങാൻ പഠിച്ചുവെന്നൊരു വ്യത്യാസം മാത്രമേ ഉണ്ടായുള്ളൂ.

കല്യാശ്ശേരി സ്കൂളിൽനിന്ന് രണ്ടുവർഷം മുമ്പ് റിട്ടയർചെയ്ത ശാരദ ടീച്ചറെ സംബന്ധിച്ചിടത്തോളം പൊലീസും രാഷ്ട്രീയവുമൊന്നും പുത്തരിയല്ല. കുട്ടിക്കാലത്തെ അനുഭവങ്ങളാകാം ഒരിക്കലും രംഗത്തുവരാതെ ജനനായകൻെറ ജീവിതവിജയമാകാൻ ശാരദ ടീച്ചർക്ക് കരുത്തുനൽകിയതും.

പ്രമുഖ വിപ്ളവകാരിയായ കെ.പി.ആർ. ഗോപാലൻെറ മൂത്തസഹോദരി ശ്രീദേവിയമ്മയുടെയും കുഞ്ഞിരാമൻ നമ്പ്യാരുടെയും ഇളയമകൾ ശാരദയുടെ കുട്ടിക്കാലത്തെക്കുറിച്ച് പറയുമ്പോൾ അവർ വാചാലയാവുന്നു.

സജീവരാഷ്ട്രീയത്തിലൊന്നുമില്ലെങ്കിലും വടക്കെ മലബാറിലെ പാർട്ടിയുടെ പഴയകാല ചരിത്രം ഓർക്കുന്ന ശാരദടീച്ചർ പറയുന്നത് കണ്ണൂരിലെ ഓരോ മണൽത്തരിക്കും വിപ്ളവത്തിൻെറ കഥ പറയാനുണ്ടെന്നാണ്.

വർണ്ണപ്പകിട്ടാർന്ന കഥകളും നിറംപിടിപ്പിച്ച നുറുങ്ങുകളുമൊന്നുമല്ല ചെറുപ്രായത്തെക്കുറിച്ചോർക്കുമ്പോൾ ടീച്ചർക്കു പറയാനുള്ളത്. ഉള്ളതാവട്ടെ, പൊലീസ് വേട്ടയാടലുകളുടെ ചരിത്രം മാത്രം.

ഒരുദിവസം സ്കൂളിൽനിന്നു വിശന്നുപൊരിഞ്ഞ് വീട്ടിലെത്തുമ്പോൾ അമ്മയും അമ്മമ്മയും ദുഃഖിച്ച് മൗനമായിരിക്കുന്നു. എന്തോ പന്തികേടുണ്ടെന്ന് തോന്നി. അപ്പോഴാണ് പെട്ടെന്ന് കണ്ടത്; വീട്ടിലെ അടുക്കള സാധനങ്ങളുൾപ്പെടെയുള്ളവ പൊലീസ് ജപ്തിചെയ്തിരിക്കുന്നു. അരി അടുപ്പത്തിട്ടിരുന്ന കലം ഒഴികെ ബാക്കിയെല്ലാം വാരിക്കെട്ടി കോടതിയിലേക്കു കൊണ്ടുപോകാൻ വച്ചിരിക്കയാണ്. അമ്മാമൻ കോടതിയിൽ ഹാജരാകാത്തതിൻെറ ശിക്ഷയാണത്രെ. വെന്തുകിടന്ന കഞ്ഞി ഒഴിച്ചുകുടിക്കാനാവാത്ത സ്ഥിതി.

കൊച്ചുകുട്ടിയായിരുന്നപ്പോഴത്തെ ഒരനുഭവം ഇന്നും ശാരദ ടീച്ചറിൽ മധുരമായ ഓർമ്മകളുണർത്തുന്നു. തൻെറ ജീവിതത്തിലെ പ്രധാന സംഭവമായിത്തന്നെ അവരതു കണക്കാക്കുകയും ചെയ്യുന്നു.

1943 മാർച്ച്. കയ്യൂർ ഗ്രാമത്തെ മാത്രമല്ല ഇന്ത്യയിലെ കമ്മ്യൂണിസ്റ്റുകാരെ മുഴുവൻ കരയിച്ച കയ്യൂർ സഖാക്കളുടെ രക്തസാക്ഷിത്വം. വധശിക്ഷ നടപ്പാക്കുന്നതും കാത്ത് കണ്ണൂർ സെൻട്രൽ ജയിലിൽ കഴിഞ്ഞ കയ്യൂർ സഖാക്കളെ കാണാൻ കമ്മ്യൂണിസ്റ്റ് പാർട്ടി ജനറൽ സെക്രട്ടറി പി.സി. ജോഷിയും പി. സുന്ദരയ്യയും കണ്ണൂരിലെത്തി. ഒപ്പം കൃഷ്ണപിള്ളയും. കയ്യൂർ സഖാക്കളെ കണ്ടുമടങ്ങിയ ജോഷി കണ്ണൂരിലെ മോസ്കൊയായ കല്യാശ്ശേരിയിലെത്തി കെ.പി.ആർ. ഗോപാലൻെറ കുടുംബാംഗങ്ങളെ കണ്ടു. അന്ന് മൊറാഴ കേസിൽ വധശിക്ഷ വിധിക്കപ്പെട്ട് ജയിലിൽ കഴിയുകയായിരുന്നു കെ.പി.ആർ.

നാടിനുവേണ്ടി തൂക്കുമരത്തിലേറിയ കയ്യൂർ സഖാക്കളുടെ കുടുംബങ്ങളെ സഹായിക്കാൻ അന്ന് പണപ്പിരിവ് നടത്തിയിരുന്നു. എട്ടു വയസ്സുകാരിയായ ശാരദ അതിലേക്ക് നൽകിയ സംഭാവന കൂടിനിന്നവരുടെ കണ്ണുകൾ നിറച്ചു. തൻെറ കാതിൽ കിടന്ന കല്ലുവെച്ച ലോലാക്ക് ഊരിയെടുത്ത് ജോഷിയുടെ കൈകളിൽ വച്ചു. കയ്യൂർ സഖാക്കൾക്കുവേണ്ടി തൻെറ എളിയ സംഭാവന.

ഒളിവിലായിരുന്ന അമ്മാമനെ തിരക്കി വരുന്ന പൊലീസുകാരും കൂട്ടിനെത്തുന്ന കോൺഗ്രസ് ഗുണ്ടകളും മിക്കരാത്രികളിലും വീട്ടിൽ എല്ലാവരുടെയും ഉറക്കം കെടുത്തിയിരുന്നു. പൊലീസ് എത്തുന്നതോടെ ചോദ്യം ചെയ്യലായി, ബഹളമായി. പൊലീസ് വരുമ്പോൾ സുരക്ഷിതത്വത്തിനുവേണ്ടി അച്ചപ്പനു(അമ്മയുടെ അച്ഛൻ) ചുറ്റും കൂടിനിൽക്കും. കാരണം അന്നദ്ദേഹം മകൻെറ രാഷ്ട്രീയപ്രവർത്തനത്തിന് എതിരായിരുന്നു.

1948-ലെ ഏതോ ഒരർദ്ധരാത്രിയിൽ പൊലീസും ഗുണ്ടകളും ചേർന്ന് വീട് തച്ചുപൊളിക്കുമ്പോൾ നിസ്സഹായരായ അമ്മയോടും അമ്മമ്മയോടുമൊപ്പം ഞെട്ടിവിറച്ചുനിന്ന പെൺകുട്ടി. ഓടിപ്പോകാനൊരിടമില്ല; വീടിൻെറ ഓരോരോ ഭാഗമായി അവർ തകർക്കുകയാണ്; കിട്ടിയതെല്ലാം കൊള്ളയടിക്കുന്നുമുണ്ട്. പിറ്റേദിവസം പുലർന്നപ്പോൾ നാട്ടുകാർ കണ്ടത് ഇടിച്ചുനിരത്തിയിട്ട ഭവനമായിരുന്നു.

ജനിച്ചുവളർന്ന വീട് പൊലീസുകാരും ഗുണ്ടകളും തച്ചുതകർക്കുന്നത് കണ്ടുനിന്ന ആ മനസ്സിന് അന്നുണ്ടായ വേദനയാവാം സ്വന്തം വീടെന്ന യാഥാർത്ഥ്യത്തിന് അങ്ങേയറ്റം വിലകല്പിക്കാൻ ടീച്ചറെ പ്രേരിപ്പിക്കുന്നത്. വീടിനെക്കുറിച്ച് സംസാരിച്ചാൽ അവർ പറയും; ''എനക്കെൻെറ വീടേ നല്ലത്; ക്ളിഫ് ഹൗസും കൻേറാൺമെൻറ് ഹൗസുമൊന്നും എനക്കൊരു പ്രശ്നമേയല്ല. എൻെറ കല്യാശ്ശേരിയിലെ വീട്—''ശാരദാസ്''—അതാണെൻെറ സ്വർഗ്ഗം''. വീടിന് ഈ പേരിടാൻ നിർദ്ദേശിച്ചത് അദ്ദേഹമായിരുന്നു. ടീച്ചർ ഓർക്കുന്നു.

കമ്മ്യൂണിസ്റ്റുകാരൻെറ ജീവിതപ്പാത കല്ലും മുള്ളും നിറഞ്ഞതാണെന്ന് കൊച്ചുകുട്ടിയായിരിക്കുമ്പോൾ കണ്ടും അനുഭവിച്ചും അറിഞ്ഞതാണല്ലൊ. എന്നിട്ടും എന്തേ ഒരു കമ്മ്യൂണിസ്റ്റുകാരനെ വിവാഹം കഴിച്ചു എന്ന



ശാരദ ടീച്ചർ

ചോദ്യത്തിന് ടീച്ചർ ഒരു ചിരിയോടെ പറഞ്ഞു: അദ്ദേഹത്തിന്റെ ഭാര്യയായതാണ് എന്റെ ഏറ്റവും വലിയ ഭാഗ്യം. അദ്ദേഹം പാർട്ടി സെക്രട്ടറിയാവുമെന്നോ മുഖ്യമന്ത്രിയാവുമെന്നോ അന്നെനിക്കു സങ്കല്പിക്കാൻപോലും കഴിയില്ല. എത്ര ക്ലേശകരമാണെങ്കിലും ആ ജീവിതത്തോട് ഇഴുകിച്ചേരുക എന്നതുമാത്രമായിരുന്നു എന്റെ ആഗ്രഹം. അപ്പോൾ നേരത്തെ മനസ്സിൽ കണ്ടുവച്ചിരുന്നുവോ എന്ന ചോദ്യം മുഴുമിപ്പിക്കും മുമ്പ് ടീച്ചർ പറഞ്ഞു; ''ഏയ് അതൊന്നുമില്ല. ബന്ധുക്കളാണെങ്കിലും അധികം കാണാനുള്ള അവസരമൊന്നുമുണ്ടായിട്ടില്ലല്ലോ. അദ്ദേഹം ഒളിവിലായിരുന്നില്ലേ? ട്രെയിനിങ്ങ് കഴിഞ്ഞ ഉടനെതന്നെ എനിക്ക് സ്കൂളിൽ ജോലിയായി. നേരത്തെ വീട്ടുകാർക്ക് ആലോചനയുണ്ടായിരുന്നു. സമയമായപ്പോൾ എന്നോട് ചോദിച്ചു സമ്മതമാണോ എന്ന്. അദ്ദേഹത്തെപ്പോലൊരാളെ ഭർത്താവായി കിട്ടാൻ ഏതൊരു സ്ത്രീയാ ഇഷ്ടപ്പെടാത്തത്?'' അങ്ങനെയാണ് അച്ഛപ്പന്റെ പെങ്ങളുടെ മകളുടെ മകനെ ടീച്ചർക്ക് ജീവിതപങ്കാളിയായി കിട്ടിയത്.

ശാരദടീച്ചറിന്റെ കുട്ടിക്കാലത്തെക്കുറിച്ച് നായനാരും അനുസ്മരിക്കാതിരുന്നിട്ടില്ല. അദ്ദേഹം പറഞ്ഞിട്ടുണ്ട്; ''എന്നെ കാണാൻ കെ.പി.ആറിന്റെ വീട്ടിലെത്തിയ അമ്മയോട് കുട്ടിയായിരുന്ന ശാരദ പറഞ്ഞു ഏട്ടനെ ഞാൻ വീട്ടിലേക്കു കൊണ്ടുവരാമെന്ന്. നീ വിളിച്ചാൽ വരുമോ എന്ന അമ്മയുടെ ചോദ്യത്തിന് ഏട്ടൻ തീർച്ചയായും വരുമെന്നായിരുന്നു അവളുടെ മറുപടി.'' അതേക്കുറിച്ച് ഇപ്പോൾ പരാമർശിച്ചാൽ ടീച്ചർ നിർത്തില്ലാതെ ചിരിക്കും.

കൃഷ്ണനെ നിനക്ക് വിവാഹം കഴിക്കാമോ എന്ന അമ്മാമന്റെ ചോദ്യത്തിന് സമ്മതംമൂളി. ഒരു വിപ്ളവകാരിയെയാണ് കല്യാണം കഴിക്കുന്നതെങ്കിലും വിവാഹത്തെയും ആദ്യരാത്രിയെയും കുറിച്ചൊക്കെ ചില സുന്ദര സങ്കല്പങ്ങളും മോഹങ്ങളുമൊന്നുമില്ലാത്ത വധു ഉണ്ടാവില്ലല്ലോ. പക്ഷെ ശാരദ ടീച്ചറിന്റെ വിവാഹത്തിന് ആചാരപരമായ ചടങ്ങുകളൊന്നുമുണ്ടായില്ല. നോട്ടീസടിച്ച് സഖാക്കളെ ക്ഷണിച്ചു.

1958 ഏപ്രിൽ 28. കല്യാശ്ശേരി വായനശാലയിൽ വച്ച് പരസ്പരം മാലയിട്ടു. വൈകുന്നേരം കല്യാണം കഴിഞ്ഞ ഉടനെ തന്നെ സംസ്ഥാന കമ്മറ്റിയോഗത്തിൽ പങ്കെടുക്കാൻ തിരുവനന്തപുരത്തേക്കു പോന്ന അദ്ദേഹത്തോടൊപ്പം താനും പോന്നു.

കല്യാണത്തിനു വേണ്ടതെല്ലാം ചെയ്തത് ചാത്തുണ്ണിമാസ്റ്ററും പി.സി. രാഘവൻ നായരുമായിരുന്നു. രണ്ടാളും ഇന്ന് ജീവിച്ചിരിപ്പില്ലെങ്കിലും അവരെക്കുറിച്ചുപറയുമ്പോൾ ടീച്ചറിന്റെ മുഖത്ത് വിഷാദം.

വിവാഹദിവസം രാത്രി തീവണ്ടിയിൽ കഴിച്ചുകൂട്ടിയ ആ യുവതിക്ക് അന്ന് സംസ്ഥാന കമ്മറ്റി എന്താണെന്നൊന്നും അറിയില്ല. അന്നദ്ദേഹം കോഴിക്കോട് ജില്ലാസെക്രട്ടറിയായിരുന്നു.

ഒളിവുജീവിതവും ജയിൽജീവിതവുമൊക്കെ ഉണ്ടാകുമെന്ന പ്രതീക്ഷയിൽത്തന്നെയാണ് വിവാഹജീവിതത്തിലേക്കു കടന്നത്. അതിനുശേഷം അദ്ദേഹത്തിന് ഒളിവിൽ പോകേണ്ടി വന്നിട്ടില്ല. 64-ൽ പാർട്ടി രണ്ടായപ്പോൾ ജയിലിൽ കഴിയേണ്ടിവന്നു.

ഒന്നും പറഞ്ഞ് ഒരിക്കലും അദ്ദേഹത്തെ ഞാൻ അലട്ടിയിട്ടില്ല; ഒറ്റക്കാര്യത്തിലേ എനിക്കു പരാതിയുള്ളൂ; സ്വകാര്യജീവിതത്തിന്, കുട്ടികളോടും എന്നോടും സംസാരിക്കുന്നതിന് അൽപ്പംകൂടി സമയം കണ്ടെത്താമായിരുന്നു എന്നതിൽ മാത്രം.

പാർട്ടിക്കാര്യങ്ങളുമായി എന്നും വീട്ടിൽ നിന്നും വിട്ടുനിൽക്കുന്ന ഭർത്താവ്. ഉദ്യോഗവും വീട്ടുകാര്യവുമായി വീട്ടിലൊതുങ്ങുന്ന ഭാര്യ— ഇതായിരുന്നു ചെറുപ്പനാളുകളിലെല്ലാം ശാരദ ടീച്ചറിന്റെ ജീവിതം. ഒന്നിച്ചൊരു വീട്ടിൽ ഭർത്താവിനോടൊപ്പം സ്ഥിരതാമസമാക്കാൻ അവസരം ലഭിക്കാതിരുന്ന ശാരദടീച്ചർക്ക് അദ്ദേഹം മുഖ്യമന്ത്രിയായശേഷമാണ് അങ്ങനെയൊരവസരം ലഭിക്കുന്നത്. അക്കാര്യം നായനാർ തന്നെ പറഞ്ഞിട്ടുണ്ട്. ''ശാരദയും ഞാനുംകൂടി ആദ്യമായി വീട്ടിൽ ഒരുമാസം താമസിച്ചത് 1973-ൽ കാസർകോഡ് വെച്ച് ജീപ്പുമറിഞ്ഞ് എന്റെ കാൽ ഒടിഞ്ഞപ്പോഴാണ്. അന്ന് പ്ളാസ്റ്ററിട്ട് വീട്ടിൽ ഒരുമാസം കിടന്നു ചികിത്സിക്കേണ്ടിവന്നു. പിന്നെ 80-81ൽ മുഖ്യമന്ത്രിയായിരുന്നപ്പോൾ. ആരോഗ്യം തീരെ മോശമായപ്പോഴും ശാരദ വന്നു താമസിച്ചു. കോഴിക്കോട് മെഡിക്കൽ കോളേജിൽ ഒരു മാസത്തോളം കിടന്നപ്പോഴും ശാരദ എന്നോടൊത്തു കഴിഞ്ഞു.''—ഇതാണ് ഭാര്യയുമായി ഒന്നിച്ചുതാമസിച്ചതിനെക്കുറിച്ച് അദ്ദേഹത്തിന്റെ വാക്കുകൾ.

രണ്ടാമത് 1987-ൽ മുഖ്യമന്ത്രിയായപ്പോൾ നീണ്ട അവധിയെടുത്ത് അദ്ദേഹത്തോടൊപ്പം താമസമാക്കി. അദ്ദേഹം മുഖ്യമന്ത്രിയായതിൽ തന്റെ സ്വകാര്യജീവിതത്തിലെ നേട്ടവും അതുമാത്രമാണെന്ന് ടീച്ചർ ഓർക്കുന്നു.

ഭാരതീയനിയമമനുസരിച്ച് പുരുഷന്റെ പകുതിയാണ് സ്ത്രീയെന്നാണല്ലോ പ്രമാണം. അപ്പോൾ ശാരദയും എന്നോടൊത്തു രാഷ്ട്രീയത്തിൽ വരേണ്ടതല്ലേ? നായനാരുടെ ഈ ചോദ്യത്തിന് ഏറെ പ്രസക്തിയുണ്ട്. പക്ഷെ ഒരു കാര്യം; 365 ദിവസത്തിലെ മുഴുവൻ മണിക്കൂറും പാർട്ടികാര്യത്തെക്കുറിച്ചു മാത്രം ചിന്തിക്കുന്ന ഒരു കമ്മ്യൂണിസ്റ്റുകാരന്റെ ഭാര്യയും കൂടി അങ്ങനെയായാൽ കുടുംബത്തിന്റെ കാര്യം ആരാ നോക്കാ?— ടീച്ചറിന്റെ മറുചോദ്യം. ഉദ്യോഗവും വീട്ടിലെ കാര്യങ്ങളും കുട്ടികളുടെ വിദ്യാഭ്യാസത്തിന്റെ ചുമതലയുമെല്ലാം ഒറ്റയ്ക്കു നോക്കിനടത്തിയ ടീച്ചർ ഇപ്പോഴാണ് അൽപ്പം വിശ്രമിക്കുന്നത്.

വീട് എന്ന സെക്ഷൻ ഭാര്യയുടെ ചുമതലയിലേക്കു മാറ്റിയ നായനാർ ഒരിക്കലും വീട്ടിലേക്കു മാത്രമായി കണ്ണൂരിലെത്തിയ സംഭവം ടീച്ചർക്ക് ഓർമ്മയില്ല. കണ്ണൂരിൽ പാർട്ടിപരിപാടിയുണ്ടെങ്കിൽ വീട്ടിലെത്തും. ഒന്നോ രണ്ടോ ദിവസം താമസിച്ചാൽത്തന്നെ എഴുത്തും വായനയും കഴിഞ്ഞുള്ള അൽപ്പം സമയമായിരിക്കും കുട്ടികളോട് എന്തെങ്കിലും പറയാൻ കണ്ടെത്തുക. അതുതന്നെ ഒത്തിരി നേരം സംസാരിച്ചാൽ പിന്നെ 'എന്റെ സമയമെത്രയും പോയി'' എന്ന നിലവിളിയാണ്—ടീച്ചറിന്റെ പരാതി.

വീട്ടിലെത്തിയാൽ സ്വന്തം ലൈബ്രറിയാണ് അദ്ദേഹത്തിന്റെ ലോകം. 1975 വരെ കല്യാശ്ശേരിയിലെ കുടുംബവീട്ടിലും നായനാരുടെ വീട്ടിലുമായി താമസിച്ചശേഷമാണ് സ്വന്തമായൊരു വീടുണ്ടാക്കിയത്. വീടുണ്ടാക്കുമ്പോൾ അദ്ദേഹം ആകെ പറഞ്ഞത് ഇത്രയുമായിരുന്നു; എനിക്കൊരു മുറിവേണം; എഴുതാനും വായിക്കാനും.

നാല് കൂറ്റൻ അലമാരകൾ പിടിപ്പിച്ച മുറിതന്നെ പണിതു. ഭർത്താവിന്റെ അമൂല്യമായ ഗ്രന്ഥശേഖരത്തിൽ അഭിമാനിക്കുന്ന ആ ഭാര്യയ്ക്ക് പക്ഷെ, അതൊന്നു തൊടാൻ ഒരാളെയും സമ്മതിക്കാത്തതിലുള്ള പരിഭവം ചില്ലറയൊന്നുമല്ല. പുസ്തകം മാത്രമല്ല പത്രങ്ങൾപോലും താൻ വായിക്കുന്നതിനുമുമ്പ് മറ്റാരും കൈയ്ക്കലാക്കുന്നത് അദ്ദേഹത്തിനിഷ്ടമല്ല. വല്ലാത്തൊരു സ്വഭാവവൈശിഷ്ട്യമെന്നാണ് ടീച്ചർ ഇതിനെക്കുറിച്ചുപറയുന്നത്.

പത്രങ്ങളുടെ കൂട്ടത്തിൽ 'ദേശാഭിമാനി'യുടെ കാര്യം പറയുകയും വേണ്ട. അതിനെ ഓമനിക്കുകയോ താലോലിക്കുകയോ ഒക്കെയാണെന്നാണ് അവർ പറയുക. കമ്പോടുകമ്പ് വായിച്ചുകഴിഞ്ഞ് രാത്രിയായിരിക്കും അത് ടീച്ചർക്കൊന്നു വായിക്കാൻ കൊടുക്കുക. ഒരുദിവസത്തിൽ എത്രമണിക്കൂർ വായിച്ചാലും സംതൃപ്തനാവാത്ത ഭർത്താവിനെക്കുറിച്ചു പറയുമ്പോൾ അക്ഷരത്തെ സ്നേഹിക്കുന്ന ആ ഭാര്യയ്ക്ക് അങ്ങേയറ്റം അഭിമാനം.

ഒരേ പാർട്ടിയിൽ നിന്ന അമ്മാമനും ഭർത്താവും രണ്ടുവഴിക്കായപ്പോൾ വല്ലാതെയേറെ വേദന തോന്നി. ആ പിരിയൽ ഏറെ വേദനിപ്പിച്ചത് ഒരു തിരഞ്ഞെടുപ്പുകാലത്തായിരുന്നു. നായനാർ പാലമെന്റ് സ്ഥാനാർത്ഥി. കെ.പി.ആർ. ഗോപാലൻ മാടായി നിയമസഭാ സ്ഥാനാർത്ഥി. ഭർത്താവ് വിശ്വസിക്കുന്ന പ്രത്യയശാസ്ത്രത്തിനെതിരെ മത്സരിക്കുന്ന അമ്മാമൻ. പാർട്ടിയോടുള്ള കൂറ് ഒരുവശത്ത്; അമ്മാമനോടുള്ള സ്നേഹം മറുവശത്ത്. അവസാനം അമ്മാമനെതിരെ വോട്ടുചെയ്തു.

ജീവിതത്തിലെ മറക്കാനാവാത്ത സംഭവമേതാ എന്ന ചോദ്യത്തിന് കോഴിക്കോട് മെഡിക്കൽ കോളേജിൽ നായനാർ കിടക്കുമ്പോൾ വളരെ പ്രായംചെന്ന ഒരു കർഷകതൊഴിലാളി സ്ത്രീ അദ്ദേഹത്തെ കാണാൻ വന്ന രംഗം ടീച്ചർ വിവരിച്ചു. ജില്ലയുടെ വിവിധഭാഗങ്ങളിൽ നിന്ന് ധാരാളം പാർട്ടി സഖാക്കൾ ആശുപത്രിയിൽ വരുമായിരുന്നു. കൂട്ടത്തിൽ വയസ്സായ അമ്മമാരുമുണ്ടാവും. ഞങ്ങൾക്ക് പെൻഷൻ അനുവദിച്ച ദൈവമാണ് ഈ കിടക്കുന്നതെന്നു പറഞ്ഞ് അവർ പൊട്ടിക്കരയും. ഒരു ദിവസം ഒരമ്മ ചോദിച്ചു; 'മോളേ ഞാനദ്ദേഹത്തെ ഒന്നു തൊട്ടോട്ടെ' എന്ന്. അദ്ദേഹത്തെ ഒന്നു തൊട്ടപ്പോഴുള്ള അവരുടെ സന്തോഷവും കണ്ണീരും കണ്ട് ഞാനെന്നെത്തന്നെ മറന്നുപോയി.

പഴയ സഖാക്കളുടെ സ്നേഹവും വികാരവായ്പും വിങ്ങിപ്പൊട്ടിയിട്ടുണ്ട്. അദ്ദേഹത്തിൽ നിന്ന് അവരൊന്നും പ്രതീക്ഷിക്കുന്നില്ല; ആ സ്നേഹം മാത്രം മതി അവർക്ക്. 'അവരുടെ സ്നേഹം എനിക്കേ അറിയൂ; നിനക്കത് മനസ്സിലാവില്ല'—അദ്ദേഹം പറയും.

തനിക്കത് പൂർണ്ണമായി മനസ്സിലാക്കാൻ കഴിഞ്ഞത് കോഴിക്കോട് ആശുപത്രിയിലെ രംഗങ്ങളിൽനിന്നാണെന്ന് ടീച്ചർ പറയുന്നു. ജീവിതത്തിലെ ഏറ്റവും വലിയ നേട്ടവും ഇതുതന്നെയെന്നവർ തുറന്ന മനസ്സോടെ സമ്മതിക്കുന്നു.

നായനാരും പത്നി ശാരദ ടീച്ചറും

ഭർത്താവിനോടൊപ്പം വിദേശപര്യടനത്തിനൊന്നും പോയിട്ടില്ലാത്ത ശാരദടീച്ചർക്ക് ആവക കാര്യങ്ങളിലൊന്നും ഒരു താൽപ്പര്യവുമില്ല. ഒരു കാര്യത്തിൽ വലിയൊരാഗ്രഹമുണ്ടായിരുന്നു; 87-ൽ മുഖ്യമന്ത്രിയായപ്പോൾ സത്യപ്രതിജ്ഞ ഒന്നുകാണണമെന്ന്. രണ്ടാമത്തെ മകൾ ഉഷയുടെയും വലിയൊരാഗ്രഹമായിരുന്നു അത്. വരണമെന്ന് തീരുമാനിച്ചിരുന്നു. പക്ഷെ, സത്യപ്രതിജ്ഞയെക്കുറിച്ചറിയുന്നത് തലേദിവസം രാത്രി 9.30ന്റെ വാർത്തയിൽ നിന്ന്. പിന്നെങ്ങനെ വരാനാ?

ഒരു സാധാരണകുടുംബിനിയായ ശാരദ ടീച്ചർ വ്യക്തിബന്ധങ്ങൾക്ക് അങ്ങേയറ്റം വിലകല്പിക്കുന്നു. മനുഷ്യസ്നേഹിയായ ഭർത്താവിൽനിന്നു കിട്ടിയ അനുഭവസമ്പത്തും പിറന്നുവളർന്ന കുടുംബസാഹചര്യവും രണ്ടുംകൂടിയാവാം ഇങ്ങനെയൊരു മഹത്വം അവർക്കു നൽകിയത്.

ഒരു ചേച്ചിയും ഒരേട്ടനും ടീച്ചറുമടക്കം മൂന്നുമക്കളാണ് ശ്രീദേവിയമ്മയ്ക്ക്. സ്വന്തം മക്കളെക്കാൾ ചേച്ചിയുടെ മക്കളെ സ്നേഹിക്കുന്ന ഇളയമ്മ.

കല്യാശ്ശേരിയിലെ വീട്ടിൽ കഴിയുന്ന വൃദ്ധയായ അമ്മയെയും അമ്മാമൻ കെ.പി.ആർ. രയരപ്പനെയും ഓർത്ത് വേവലാതിപ്പെടുന്ന മനസ്സ്.

ഇന്നും ഗോവിന്ദപുരത്തുള്ള വീട്ടിൽപ്പോയി കേരളീയനെ കാണാൻ ടീച്ചർ മറക്കാറില്ല. കേരളീയനും കൃഷ്ണപിള്ളയും കുഞ്ഞുനാളിലേ മനസ്സിൽ പതിഞ്ഞ ചിത്രങ്ങളാണവർക്ക്. 1946-ൽ കോൺഗ്രസ് ഗുണ്ടകളുടെ മർദ്ദനമേറ്റ് തലയിലെ മുറിവും കെട്ടിവെച്ചുവന്ന കൃഷ്ണപിള്ളയുടെ ചിത്രം അവർ വരച്ചു കാണിക്കയാണോ എന്നു തോന്നിപ്പോകും. കേരളീയന്റെ മുമ്പിലെത്തുമ്പോൾ താനിന്നും ഒരു കൊച്ചുകുട്ടിയാണെന്നു തോന്നിപ്പോകാറുണ്ട്.

ഭാര്യ, അമ്മ ഈ നിലകളിലെല്ലാം ചെയ്യേണ്ട ചുമതലകൾ ഭംഗിയായി നിർവഹിക്കാൻ തനിക്ക് കരുത്തുനൽകുന്നത് അദ്ദേഹത്തിന്റെ സ്നേഹം ഒന്നുമാത്രമാണെന്ന് ടീച്ചർ പറയുന്നു. പക്ഷെ, ചെയ്യേണ്ട കാര്യങ്ങൾ അപ്പപ്പോൾത്തന്നെ ചെയ്തുതീർക്കണമെന്ന് അദ്ദേഹത്തിനു വലിയ നിർബന്ധമാണ്. ഉദാഹരണത്തിന്, യാത്ര കഴിഞ്ഞുവന്നാൽ അടുത്തയാത്രയ്ക്കുള്ള പെട്ടി കഴുകോടെ ഒരുക്കിവയ്ക്കുക എന്നത് വളരെ നിർബന്ധമാണ്. അത് പിന്നത്തേക്കു മാറ്റിവെക്കാൻ ഒരു കാരണവശാലും അദ്ദേഹം തയ്യാറാവില്ല. കൂടെയുള്ളപ്പോൾ അത് ഒരുക്കിക്കൊടുക്കേണ്ട ചുമതലയും ടീച്ചർക്കാണ്. ഒരുദിവസം യാത്രകഴിഞ്ഞുവരുമ്പോൾ എവിടെനിന്നോ ഒരു ചെടി കൊണ്ടുവന്നു. അത് പാതിരാത്രിതന്നെ ടീച്ചറിനെക്കൊണ്ട് നടീച്ച സംഭവം അവർ ഓർക്കുന്നു.

നാലു മക്കളാണ് നായനാർ-ശാരദ ദമ്പതികൾക്ക്. മൂത്ത രണ്ട് പെൺകുട്ടികളും വിവാഹിതരായി. മൂത്തമകൾ സുധയ്ക്ക് കുട്ടികൾ മൂന്ന്. ഇളയമകൾ ഉഷയ്ക്ക് ഒരു കുട്ടി. ആൺമക്കൾ കൃഷ്ണകുമാറും വിനോദും. കൃഷ്ണകുമാർ അച്ഛനമ്മമാരോടൊപ്പം തിരുവനന്തപുരത്തുതന്നെയാണ് താമസം. ഇളയമകൻ വിനോദ് എറണാകുളത്തും.

പൊതുരംഗത്തൊന്നും വരാതെ എന്നും ഒതുങ്ങിക്കഴിയാനാണ് എന്റെ ആഗ്രഹം. നായനാരുടെ ഭാര്യ എന്ന പ്രതിച്ഛായ എന്നും എവിടെയും എനിക്കുണ്ട്. എനിക്കതു മാത്രം മതി—ടീച്ചർ പറഞ്ഞുനിർത്തി.

13 ാം പേജിൽ നിന്നും തുടർച്ച

യിച്ചാണ്, മറിച്ച് എഴുത്തുകാരെക്കൊണ്ടല്ലെന്ന മെയ്ൻ കാംഫിലെ ഹിറ്റ്ലറുടെ തിരിച്ചറിവ് എല്ലാ ഫാസിസ്റ്റുകളുടെയും മാസ് അപ്പീലിങ്ങിനുള്ള പ്രാഥമിക പാഠമാണ്.

ഉച്ചരിക്കപ്പെടുന്ന വാക്കുകളുടെ മാസ്മരിക ശക്തി ഹിറ്റ്ലർ രുചിച്ചറിഞ്ഞിരുന്നുവെന്നതിന്റെ നിദർശനമാണീ വാക്കുകൾ. ഹിറ്റ്ലറുടെ ജീവചരിത്രകാരിലൊരാളായ ജോചിം സിഫെസ്റ്റ് പറഞ്ഞത്, ഹിറ്റ്ലർ ശ്രോതാക്കളെ വികാരപാരവശ്യത്തിനടിപ്പെടുത്തുമെന്നാണ്. സുപ്രസിദ്ധ ഫാസിസ്റ്റ് വിരുദ്ധ എഴുത്തുകാരൻ റെനെ ഷിക്കൽ ഹിറ്റ്ലറുടെ വാക്ചാതുരിയെ ഒന്നുകൂടി കടന്ന് 'ലൈംഗികവധം' എന്നാണ് വിശേഷിപ്പിച്ചത്.

ആർ.എസ്.എസ് പ്രത്യയശാസ്ത്രകാരന്മാർ ഉദ്ബോധിപ്പിക്കുന്ന അച്ചടക്കം കീഴടങ്ങലിന്റേതാണ്. മുടിമുറിച്ച് വെടിപ്പാക്കി പട്ടാളച്ചിട്ടയിൽ അനുയായികളെ അണിനിരത്തുന്നതിൽ രാഷ്ട്രീയഷണ്ഡീകരണത്തിന്റെ ആശയത്തോടൊപ്പം മാനസിക ദാസ്യത്തിന്റെ അർത്ഥങ്ങളുമുണ്ട്. 1934 മുതൽ ഹിറ്റ്ലർ ഫ്യൂറർ എന്ന പേരിലാണറിയപ്പെടാനാഗ്രഹിച്ചത്. ആർ.എസ്.എസ് പരിവാരത്തിലെ സംഘചാലക്, ഗുരുജി, തുടങ്ങി കർസേവകർ വരെയുള്ള വിളിപ്പേരുകളെല്ലാം ഫാസിസ്റ്റ് ചുവയുള്ളവയാണ്. വിധേയത്വത്തിന്റെ പ്രത്യയശാസ്ത്രദൗത്യമാണ് ഈ സംബോധനാരൂപങ്ങളിലൂടെ സാധിച്ചെടുക്കുന്നത്.

ഹിറ്റ്ലറുടെ ആത്മകഥയും ഫാസിസ്റ്റുകളുടെ പ്രായോഗിക പദ്ധതികളുടെ രൂപരേഖയുമായ മെയ്ൻകാംഫും ആർ.എസ്.എസ് നേതാവ് എം.എസ്. ഗോൾവാൾക്കറുടെ വിചാരധാരയും ഒരേ രീതിശാസ്ത്രമാണ് പങ്കിടുന്നത്. ഹിറ്റ്ലറുടെ ഫാസിസ്റ്റ് ജർമ്മനിയെ പ്രകീർത്തിക്കാൻ ടോജോയും മുസോളിനിയും മാത്രമായിരുന്നില്ല ആവേശഭരിതരായത്. നാസി മാതൃക ഗോൾവാൾക്കറെ ആവേശപരവശനാക്കുന്നുണ്ട്. ഗോൾവാൾക്കറുടെയും ആർ.എസ്.എസ്സിന്റെയും ഹിന്ദുത്വ പ്രത്യയശാസ്ത്രത്തിന്റെ അടിത്തറ പോലും ഒരുപക്ഷെ, അതായിരിക്കാം. ഗോൾവാൾക്കർ പറയുന്നു: ''.....ഇന്ന് ലോകം ശ്രദ്ധിക്കുന്ന രാഷ്ട്രമാണ് ജർമ്മനി. ഈ രാഷ്ട്രം ലക്ഷണമൊത്ത ദൃഷ്ടാന്തമാണ്.... വംശത്തിന്റെയും സംസ്കാരത്തിന്റെയും വിശുദ്ധി നിലനിർത്താൻ ലോകത്തെ ഞെട്ടിച്ചുകൊണ്ട്, ജർമ്മനി സെമറ്റിക് വിഭാഗക്കാരെ-ജൂതന്മാരെ-പുറത്താക്കി. വംശാഭിമാനം അതിന്റെ ഉച്ചകോടിയിൽ എത്തുന്ന കാഴ്ചയാണ് ഇവിടെ ദൃശ്യമാകുന്നത്. അടിസ്ഥാനപരമായി തന്നെ വ്യത്യസ്തമായ വംശങ്ങൾക്കും സംസ്കാരങ്ങൾക്കും ഒന്നായി വർത്തിക്കാൻ കഴിയില്ലെന്ന വസ്തുതയാണ് ജർമ്മനി കാണിച്ചുതരുന്നത്. ഹിന്ദുസ്ഥാന് ഇതിൽ നിന്ന് നല്ലൊരു പാഠം പഠിക്കാനുണ്ട്.....''

(തുടരും)



# സി. അച്യുതമേനോന്റെ ഡയറിക്കുറിപ്പുകൾ

# പരിസരപ്രശ്നത്തെപ്പറ്റി പുതിയ കാഴ്ചപ്പാടു വേണം

## 1980 ജൂൺ

**ജൂൺ 1, ഞായർ**

സ്റ്റേറ്റ് കൗൺസിലിനു പോയില്ല.

'നവയുഗ'ത്തിനു 3 ചെറിയ ലേഖനങ്ങൾ. രണ്ടെണ്ണം പഠിച്ചെഴുതി-തെരഞ്ഞെടുപ്പു ക്രമങ്ങളെപ്പറ്റിയും ദക്ഷിണകൊറിയൻ കലാപത്തെപ്പറ്റിയും. നമ്മുടെ ദിനപത്രങ്ങളിൽ വേണ്ടത്ര വിവരങ്ങൾ വരുന്നില്ല. കൊടുക്കാൻ സ്ഥലമില്ലാത്തതുകൊണ്ടാവാം.

ഇന്നു കാലവർഷം തുടങ്ങി. കാലത്തു നല്ല മഴ പെയ്തു.

തെരഞ്ഞെടുപ്പു ഫലങ്ങൾ വന്നു തുടങ്ങി. എല്ലായിടത്തും കോൺ(ഐ) മുന്നേറ്റം. തമിഴ്നാട്ടിൽ ഒഴികെ. തമിഴ്നാട്ടിൽ AIADMK മുന്നണിവിജയം നേടുന്നു.

**ജൂൺ 2, തിങ്കൾ**

D.C Booksവാർഷികം.

ഐലൻറ് എക്സ്പ്രസ്സിനു കോട്ടയത്തേക്കു പുറപ്പെട്ടു. വണ്ടി ഒരു മണിക്കൂർ വൈകി എത്തി. ഡി.സിയുടെ വീട്ടിൽ ഊണുകഴിച്ചു വിശ്രമിച്ചു. D.C തനി സസ്യഭുക്കാണെന്ന് അപ്പോളാണു മനസ്സിലാകുന്നത്. അയ്യപ്പപ്പണിക്കരും കൂടെ ഉണ്ടായിരുന്നു. ഇഷ്ടനു 'fun' വളരെ ഇഷ്ടമാണെന്നു തോന്നുന്നു. ഒരുദാഹരണം N.V. എന്നുപറഞ്ഞാൽ നോൺ വെജിറ്റേറിയൻ എന്നു കൃഷ്ണവാരിയരെപ്പറ്റി പറഞ്ഞത്. ഇങ്ങനെ പലതും. Ecologyയെപ്പറ്റി ഒരു സന്ദേശം ഞാൻ എഴുതിക്കൊടുത്തു. D.C Books യോഗം നന്നായി. കടമ്മനിട്ടയുടെ കവിതാപാരായണം നന്നായി. അത്ര കേമമൊന്നുമല്ല. ശബ്ദം വേണ്ടതിലധികം ഉയർത്തുന്നു. രാത്രി ശങ്കുണ്ണി മേനോന്റെ വീട്ടിൽ കൂടി.

**ജൂൺ 3, ചൊവ്വ**

വേണാട് എക്സ്പ്രസ്സിനു കോട്ടയത്തുനിന്ന് എറണാകുളത്തേക്കും അവിടെ നിന്നു ജയന്തി ജനതയിൽ തൃശൂരും എത്തി. തൃശൂർ കലശലായ മഴ. കുടിശ്ശിക വായന തീർത്തു. AIPSO ലഘുലേഖ എഴുതാനിരുന്നു. കുറെയൊക്കെ എഴുതി. അപ്പോഴേക്കും കരുണനും പരമനും കൂടി എത്തി. പി.എസ്. നമ്പൂതിരിയുടെ ചരമദിനം കൊണ്ടാടുന്നതിനെപ്പറ്റി സംസാരിച്ചു ജൂലായ് 5, 6നു പരിപാടികൾ ആവിഷ്ക്കരിച്ചു. പിന്നെ ക്ളാസ്സുകളുടേയും ജനറൽ ബോഡികളുടേയും കാര്യം കൂടി നിശ്ചയിച്ചു പിരിഞ്ഞു.

**ജൂൺ 4, ബുധൻ**

ക്ഷേമാവതിയുടെ കല്യാണം. 4നും 6നും മധ്യേ (പാർവ്വതി ശങ്കര കല്യാണമണ്ഡപം)

സമാധാന ലഘുലേഖ എഴുതിത്തീർത്തു. വിചാരിച്ചതിലും കൂടുതൽ സമയമായി. വെട്ടിത്തിരുത്തും മാറ്റിയെഴുതലും മറ്റും കുറച്ചു വേണ്ടിവന്നു. അതുകൊണ്ട് ഇന്ന് അയയ്ക്കാൻ കഴിഞ്ഞില്ല. മറ്റൊന്നും വായിക്കാനും കഴിഞ്ഞില്ല.

വൈകുന്നേരം ക്ഷേമാവതിയുടെ കല്യാണസ്വീകരണത്തിനുപോയി. വെറുതെ കാപ്പികുടിച്ചു പോന്നതിൽ കുറച്ചൊരു നാണക്കേടു തോന്നി. എന്നാലും വല്ലതും കൊടുക്കാൻ എനിക്കു ത്രാണിയില്ല. മടങ്ങും വഴി കാർത്ത്യായിനി അമ്മയുടെ വീട്ടിൽ കയറി. അവർ മാസിക നിർത്താൻപോകയാണെന്നു പറഞ്ഞു. കണ്ണിനു തിമിരം ബാധിച്ചിരിക്കുന്നു. എറണാകുളത്തുപോയി ഓപ്പറേറ്റു ചെയ്യണം. മടങ്ങുമ്പോൾ പൊതിരേ മഴ. ഒരു മാതിരി നനഞ്ഞു.

**ജൂൺ 5, വ്യാഴം**

കോഴിക്കോട്-പരിസരമലിനീകരണയോഗം.

10 മണിക്കു പുറപ്പെട്ടു. കോഴിക്കോട്ടെത്തി ഊണുകഴിച്ചു വിശ്രമിച്ചു. 3½ മണിമുതൽ സിംപോസിയത്തിൽ പങ്കെടുത്തു. വി.കെ. ദാമോദരനും കെ. ഭാസ്ക്കരൻ നായരും സംസാരിക്കുന്നതു കേട്ടു. എം. കണാരനും സംസാരിച്ചു.

പത്മാലയത്തിൽ പോയി. മാമ്പഴം കുട്ടികൾക്കു കൊടുത്തു. ഭാസ്ക്കരമേനോനെ കണ്ടു. കിടപ്പു തന്നെയാണ്.

വൈകുന്നേരത്തെ യോഗത്തിൽ പ്രസംഗിച്ചു. അതുകഴിഞ്ഞ ഉടനെ Indian Coffee Houseൽ കയറി ആഹാരം കഴിച്ചു. കാറിൽ മടങ്ങി. 11 മണിയോടുകൂടി തിരിച്ചെത്തി.

**ജൂൺ 6, വെള്ളി**

10 മണിക്ക് ഉള്ളൂർ സ്റ്റാമ്പ്. സാഹിത്യ അക്കാദമി.

ചടങ്ങു ഭംഗിയായി. വൈലോപ്പിള്ളിയുടെ പ്രസംഗം അസ്സലായി. ഞാൻ പ്രസംഗിച്ചില്ല. എന്നാൽ കവിയുടെ സ്മരണയ്ക്ക് ആദരാഞ്ജലി അർപ്പിക്കുവാൻ മറന്നുപോയതു അനുചിതമായി. അതാരെങ്കിലും ശ്രദ്ധിച്ചുവോ എന്തോ!

വൈകീട്ടു ശങ്കരപ്പിള്ളയും എം.ആർ.ബിയും കൂടി വന്നു. ഉപദേശകസമിതിയെപ്പറ്റി സംസാരിച്ചു. എനിക്കു വലിയ താൽപ്പര്യമില്ലെന്നു സൂചിപ്പിച്ചു. എന്നാൽ 13-ാം തെ യോഗത്തിനുചെല്ലാമെന്നു സമ്മതിച്ചു. Campus Developmentsനുവേണ്ടിയുള്ള ഉപദേശക സമിതിയായതുകൊണ്ട് അതിൽ ഇരിക്കുന്നതിൽ കുഴപ്പമൊന്നുമില്ല. പക്ഷെ എന്തു പ്രയോജനം? ചെയ്യേണ്ടതു വൈസ്-ചാൻസലറും മറ്റുമാണ്.

ഇരിങ്ങാലക്കുട കരുണാകരൻ മരിച്ചു. ബോംബെയിൽ വച്ച് ഓപ്പറേഷനുശേഷമാണ്. രാത്രി ജനാർദ്ദനനെ അറിയിക്കാൻ കഴിഞ്ഞില്ല. രാവിലെ ജനാർദ്ദനൻ വേണ്ടതൊക്കെ ചെയ്തു.

**ജൂൺ 7 വെള്ളി**

2p.m. ഇരിങ്ങാലക്കുട ജനറൽ ബോഡി.

പുറപ്പെട്ടപ്പോൾ തന്നെ 3 മണിയുടെ അടുത്തായി. 3.30നു ജനറൽ ബോഡി തുടങ്ങി 50 ഓളംപേർ ഉണ്ടായിരുന്നു. ഞാൻ റിപ്പോർട്ടു ചെയ്തു. അധികം ചോദ്യങ്ങളൊന്നുമുണ്ടായിരുന്നില്ല. കരുണന്റെ സംസാരവും കഴിഞ്ഞുമടങ്ങി.

6.45നു YMCAയിൽ എത്തി. Blind Federationന്റെ സ്വാഗതസംഘത്തിൽ. റിപ്പോർട്ടും കണക്കും പാസ്സാക്കി. 4000കയോളം deficit Federationന്റെ തന്നെ അഡ്വാൻസ് 800കയും അവർ വിട്ടുതന്ന 575കയും കൂടി 1375ക കിട്ടി. അവിടെയുള്ളവർ വരിയെടുത്തതിന്റെ ചില്വാനം രൂപ. ഇനി രണ്ടായിരത്തോളം പിരിക്കണം. അതിനു തീരുമാനമെടുത്തു പിരിഞ്ഞു.

**ജൂൺ 8 ഞായർ**

ചേർപ്പു ജനറൽ ബോഡി.

ദാമോദരമേനോന്റെ മകളുടെ കല്യാണത്തിനു പോയി. അദ്ദേഹം കാർ അയച്ചിരുന്നു. മായയുടെ കുട്ടികളോടും സത്യവും ഒന്നിച്ചുപോയി. കല്യാണത്തിലും സദ്യയിലും പങ്കുകൊണ്ടു തിരിച്ചുവന്നു കിടന്നുറങ്ങി. എണീറ്റു ഒരു ലേഖനം എഴുതി. തിരഞ്ഞെടുപ്പു ഫലങ്ങളെപ്പറ്റി. നല്ലവണ്ണം പഠിച്ചെഴുതി. അതുകൊണ്ടു സമയം കുറച്ചെടുത്തു. ലേഖനവും നന്നായി. ഉച്ചതിരിഞ്ഞു റിപ്പോർട്ടിംഗിനു ചിറയ്ക്കൽ ബോധനന്ദ സ്കൂളിൽ പോയി. എ.വി. കുഞ്ഞമ്പു പെട്ടെന്നു നിര്യാതനായ വിവരം അറിഞ്ഞു.

**ജൂൺ 9 തിങ്കൾ**

തെരഞ്ഞെടുപ്പു ഫലങ്ങളെപ്പറ്റി സാമാന്യം ദീർഘമായ നല്ലൊരു ലേഖനമെഴുതി. മറ്റു കുറിപ്പുകൾ വേണ്ടെന്നുവച്ചു. എ.വി. കുഞ്ഞമ്പുവിനെപ്പറ്റി ഒരു ചരമക്കുറിപ്പും എഴുതി. പിന്നെ പണം പിരിക്കാനിറങ്ങി. ദിവാകരനും നാരായണസ്വാമിയും ഉണ്ടായിരുന്നു. ഇന്നു നല്ല ദിവസമായിരുന്നു. ട്രിനിറ്റി കുറിപ്പ് 1000കയും എഴുത്തച്ഛൻ 200കയും തന്നു. എല്ലാം കൂടി 1650ക കിട്ടി. പി.കെ. കുമാരൻ പൂത്തൻചിറ നിന്നു ഒരു കുട്ടിയെ കൊണ്ടുവന്നു. സുധാകരൻ. കുറച്ചു പ്രായം കൂടി എങ്കിലും നിർത്തിനോക്കാൻ തീരുമാനിച്ചു.

**ജൂൺ 10 ചൊവ്വ**

വിശേഷിച്ചൊന്നും കുറിക്കാനില്ല.

**ജൂൺ 11 ബുധൻ**

കോട്ടയം P.P. ജോർജ്ജ് കുടുംബസഹായനിധി.

കാലത്ത് ഐലൻഡു എക്സ്പ്രസ്സിനു പുറപ്പെട്ടു. ടാക്സിക്കാരൻ 10ക മേടിച്ചു. വലിയ അക്രമം തന്നെ. പെട്രോൾ വില കൂടിയതായിരിക്കാം കാരണം. എന്നാലും ലിറ്ററിനും 75 പ.യിൽ കൂടുകയില്ലല്ലൊ. വാടക ഇത്രയും കൂട്ടാമോ?

വണ്ടി വളരെ വൈകി. 1.30നാണ് എത്തിയത്. ഭക്ഷണവും വിശ്രമവും കഴിഞ്ഞ് 3.30ന് മാമ്മൻ മാപ്പിളഹാളിൽ ജനറൽ ബോഡിക്കു പോയി. ഗോവിന്ദപ്പിള്ളയാണു റിപ്പോർട്ടുചെയ്തിരുന്നത്. അതുകഴിഞ്ഞു ഞാനും സംസാരിച്ചു. ആ യോഗം കഴിഞ്ഞ ഉടനെ പി.പി. ജോർജ്ജിന്റെ തുടങ്ങി. യോഗം നന്നായി. 1 ലക്ഷം രൂപയുടെ ചെക്കു പി.പി. ജോർജ്ജിന്റെ ഭാര്യക്കു കൊടുത്തു. ജോർജ്ജിന്റെ കുട്ടികളെ കണ്ടു. മൂത്തതു പെണ്ണും ഇളയത് ആണും. മിടുക്കത്തി. സ്കൂൾ ഫൈനൽ ഒന്നാം ക്ളാസ്സിൽ ജയിച്ചു.

**ജൂൺ 12 വ്യാഴം**

കീരൻ അനുസ്മരണം.

9 മണിക്കു കോട്ടയത്തുനിന്നു പുറപ്പെട്ടു. ഒരുമണിക്കു തൃശൂർ എത്തി. കണ്ണിൽ നിന്നും വെള്ളം ചാടി ഒരു വസ്തുവും ചെയ്യാൻ പാടില്ലായിരുന്നു. സമയമുണ്ടായിട്ടും ഒന്നും വായിക്കാൻ കഴിഞ്ഞില്ല.

വൈകുന്നേരം കീരൻ അനുസ്മരണയോഗത്തിനുപോയി. പാർട്ടി കൗൺസിൽ ഹാൾനിറയെ ആളുകൾ ഉണ്ടായിരുന്നു. കെ.പി. അരവിന്ദാക്ഷൻ, സി.ജി. ജനാർദ്ദനൻ, ജോസ് ശാസ്താംപടിക്കൽ, ആർ. കൃഷ്ണൻകുട്ടിനായർ എന്നിവർ പ്രസംഗിച്ചു. ഞാനും പ്രസംഗിച്ചു. കീരന്റെ ഒരു എണ്ണച്ഛായാപടം ആർട്ടിസ്റ്റ് മാധവൻ വരച്ചതു സമ്മാനിക്കപ്പെട്ടു.

സുരയുടെ കല്യാണം ഉറപ്പിക്കപ്പെട്ടു. 26-ാനു.

**ജൂൺ 13 വെള്ളി**

ചാലക്കുടി ക്ളാസ്സ്.

10 മണിക്കു പുറപ്പെട്ടു. പരിയാരത്ത് കൂട്ടുകൃഷി ആപ്പീസിൽ വച്ചായിരുന്നു ക്ളാസ്സ്. നല്ല സ്ഥലം. ഉണ്ണികൃഷ്ണനും ഉണ്ടായിരുന്നു. പാർട്ടി പ്രോഗ്രാമിനെപ്പറ്റി ഞാൻ ക്ളാസ്സെടുത്തു. 10.30 മുതൽ 1 മണിവരെ സംശയങ്ങൾക്കു മറുപടിയും കൊടുത്തു. എന്നാൽ എന്റെ ക്ളാസ്സിനെപ്പറ്റി എനിക്കു തന്നെ തൃപ്തിയില്ല. വേണ്ടത്ര ലളിതമായും രസകരമായും ക്ളാസ്സെടുക്കാൻ എനിക്കു കഴിഞ്ഞിട്ടില്ല. ഉച്ചതിരിഞ്ഞു 'പാർട്ടിയും ബഹുജനസംഘടനയും' എന്ന ക്ളാസ്സ് ഉണ്ണികൃഷ്ണൻ എടുത്തു. അതും മേൽപ്രകാരം തന്നെ. എല്ലാം കഴിഞ്ഞു കൂട്ടുകൃഷി ജീപ്പിൽ ഞങ്ങൾ തൃശൂർക്കു മടങ്ങി. ഉണ്ണികൃഷ്ണൻ അവിടെനിന്നു പാലക്കാട്ടു വീട്ടിലേക്കുപോയി. മിശ്രവിവാഹത്തിനു കൃഷ്ണൻകുട്ടിനായരും ജോസും കൂടി ക്ഷണിച്ചു. മോഹൻദാസിന്റെ.

**ജൂൺ 14 ശനി**

'നവയുഗ'ത്തിനു വേണ്ടി കുറെ എഴുതി. Economic Review സംഗ്രഹിച്ചു. ബീഹാർ ഇലക്ഷൻ റിപ്പോർട്ടും. ത്രിപുരയെപ്പറ്റി ഒരു കമെൻറും. ബാക്കിയൊന്നിനും സമയം കിട്ടിയില്ല. ഇങ്ങനെയായാൽ വായിക്കാൻ എവിടെ സമയം.

രത്നമ്മ വന്നിരുന്നു. അവർക്ക് പൂങ്കുന്നത്തു കമ്പനിയുടെ അടുത്ത് 52000 കയ്ക്കു ഒരു ചെറിയ വീടുകിട്ടി എന്നുപറഞ്ഞു. നന്നായി.

**ജൂൺ 15 ഞായർ**

LIC Agent's send of to A.C. George.

വിശ്വകർമ്മ സൊസൈറ്റിയുടെ യോഗം.

'നവയുഗ'ത്തിനു കുറെയധികം എഴുതിവെച്ചു. വൈകുന്നേരത്തെ പരിപാടികൾ നിർവ്വഹിച്ചു. എ.സി. ജോർജ്ജിന്റെ അനുമോദനയോഗം ഭയങ്കര ബോറായി. ഒരു ഔചിത്യബോധവുമില്ലാതെ ഇങ്ങനെ പ്രസംഗിച്ചാലോ?

**ജൂൺ 16 തിങ്കൾ**

മദ്രാസ് തിരുവനന്തപുരം മെയിലിനു പുറപ്പെട്ടു. KJF ഉം ദിവാകരൻ മുതലായി മെഡിക്കൽ കോളേജ് നിവേദകസംഘവും ഉണ്ടായിരുന്നു. തിരുവനന്തപുരത്തെത്തിയപ്പോൾ മുഖ്യമന്ത്രി സർക്കീട്ടിലാണ്; നാളെയേ എത്തുകയുള്ളു എന്നറിഞ്ഞു.

കൃഷ്ണപിള്ളച്ചേട്ടനു സുഖക്കേടാണെന്നു ബോംബെയിൽ നിന്നു ഫോൺവന്നു ശശി പോയിരിക്കുന്നു. വൈകീട്ടു രാമൻകുട്ടിയുടെ താമസസ്ഥലത്തുപോയി. ചെറിയ വീട്. ഒരു വലിയ വളപ്പും. അവിടെ നിന്നു മെഡിക്കൽ കോളേജിൽ പോയി. ഗോപാലകൃഷ്ണൻ ഓപ്പറേറ്റു ചെയ്തു കിടക്കുന്നതു കണ്ടു. രാത്രി മടങ്ങിയെത്തി ഗലിലേയൻ കുറച്ചു വായിച്ചു. നല്ല style. പക്ഷെ ബൈബിൾ കഥകൾ അതേമട്ടിൽ പറഞ്ഞിരിക്കുകയാണ്.

**ജൂൺ 17 ചൊവ്വ**

സ്റ്റേറ്റ് എക്സിക്യൂട്ടീവ്.

10 മണിക്കു എക്സിക്യൂട്ടീവ് യോഗത്തിനു ചെന്നു. റിപ്പോർട്ടുകേട്ടു. ഉച്ചതിരിഞ്ഞു 3.15നു നായനാരെ കണ്ടു. മെഡിക്കൽ കോളേജിന്റെ കാര്യം സംസാരിച്ചു. നിവേദകസംഘവും ഉണ്ടായിരുന്നു.

കാലത്ത് അയ്യപ്പപ്പണിക്കരും മറ്റും കൂടി പ്രേംചന്ദ് കൃതികൾ മലയാളത്തിൽ കൊണ്ടുവരുന്നതിനെപ്പറ്റി ആലോചിച്ചു. രക്ഷാധികാരിയായി നായനാരെ ഇരുത്താൻ സമ്മതം ചോദിച്ചു. അദ്ദേഹം സമ്മതിച്ചു. ഇനി proceed ചെയ്യാം.

ഉച്ചതിരിഞ്ഞു യോഗത്തിൽ നിയമസഭാ പാർട്ടി സെക്രട്ടറിആര് എന്ന പ്രശ്നം വന്നു. ഒരുവിധത്തിൽ കെ.വി. സുരേന്ദ്രനെ കെട്ടിയേല്പിച്ചു.

**ജൂൺ 18 ബുധൻ**

സ്റ്റേറ്റ് എക്സിക്യൂട്ടീവ്.

ഇന്നത്തോടുകൂടി സമാപിച്ചു. ക്യാമ്പെയിൻസ് പ്ളാൻ ചെയ്തു. 22-29 വരെ വിലക്കയറ്റ വിരുദ്ധവാരം. CPMമായി യോജിച്ച പ്രക്ഷോഭ സമരങ്ങൾ പ്ളാൻ ചെയ്യാം. Fisheries Welfare Society കളെപ്പറ്റിയുള്ള പ്ളാൻ ശ്രീനിവാസൻ വിവരിച്ചു. Phased out ആയിരിക്കണം എന്ന നിർദ്ദേശം വന്നു. അതാണു ശരി. പട്ടയമേള

> **ഐലൻറ് എക്സ്പ്രസ്സിനു കോട്ടയത്തേക്കു പുറപ്പെട്ടു. വണ്ടി ഒരു മണിക്കൂർ വൈകി എത്തി. ഡി.സിയുടെ വീട്ടിൽ ഊണുകഴിച്ചു വിശ്രമിച്ചു. D.C തനി സസ്യഭുക്കാണെന്ന് അപ്പോളാണ് മനസ്സിലാകുന്നത്. അയ്യപ്പപ്പണിക്കരും കൂടെ ഉണ്ടായിരുന്നു. ഇഷ്ടനു 'pun' വളരെ ഇഷ്ടമാണെന്നു തോന്നുന്നു. ഒരുദാഹരണം N.V എന്നുപറഞ്ഞാൽ നോൺ വെജിറ്റേറിയൻ എന്നു കൃഷ്ണവാരിയരെപ്പറ്റി പറഞ്ഞത്. ഇങ്ങനെ പലതും.**

പിന്നെ ക്യാമ്പെയിൻ ചെയ്തു. മുഴുവനും തീരുംമുമ്പു ഞാൻ പോന്നു. പി. രവീന്ദ്രന്റെ വീട്ടിൽ പോയി. മകളുടെ കല്യാണമാണല്ലൊ. പിന്നെ രാമുവിന്റെ വീട്ടിലും. അവിടെ വിജയരാഘവനും സതിയും വന്നിട്ടുണ്ടായിരുന്നു. അവരെ കണ്ടു കുറച്ചുനേരം സംസാരിച്ചിരുന്നു മടങ്ങിപ്പോന്നു.

**ജൂൺ 19 വ്യാഴം**

ശ്രീചിത്രാ മെഡിക്കൽ സെൻററിൽ പോയി. പ്രൊ. സപ്രു എന്ന പുതിയ Cardiology Prof. പരിശോധിച്ചു. കുഴപ്പമൊന്നുമില്ല. എല്ലാം ശരിയായിരിക്കുന്നു എന്നാണ് അഭിപ്രായം. രക്തം പരിശോധനയ്ക്കായി എടുത്തു. അമ്മിണി ഡോ. രാമചന്ദ്രന്റെ ലാബിൽ പോയി രക്തം പരിശോധനയ്ക്കു കൊടുത്തു. രാമൻകുട്ടിയെ കണ്ടില്ല.

ഞാൻ ആപ്പീസിൽ വന്നു ബാലരാമനുമായി ഓണക്കാലത്തെ ക്യാമ്പിന്റെ കാര്യം സംസാരിച്ചു. ജനാർദ്ദനന്റെ പ്രത്യേക പ്രശ്നം സംസാരിച്ചു. ചാലക്കുടി പോട്ടനീസിന്റെ പ്രശ്നം പി.സി. ചാക്കോയുമായി സംസാരിക്കാം എന്നുപറഞ്ഞു.

വൈകുന്നേരം രാമൻകുട്ടിയും മീനയും വീട്ടിൽ വന്നു. നല്ല മഴ. എങ്ങും പോകാൻ ഒത്തില്ല. രാത്രി ആഹാരം കഴിഞ്ഞ് അവർ ജനാർദ്ദനന്റെ കാറിൽ കുമാരപുരത്തേക്കുപോയി.

**ജൂൺ 20 വെള്ളി**

12 മണിക്കു മദ്രാസ് മെയിലിനു മടങ്ങി. അമ്മിണിയമ്മ തൃശൂർക്കും ഞാൻ എറണാകുളത്തേക്കും. എറണാകുളത്ത് അച്ചുവുമൊന്നിച്ചിറങ്ങി. ടി.സി.എൻ. മേനോന്റെ വീട്ടിൽവന്നു. രാത്രി അവിടെ താമസിച്ചു. Man in Nature എന്ന Progress Publicationsന്റെ പുസ്തകം വായിച്ചുകൊണ്ടിരുന്നു. രാത്രി 11 മണിവരെ. നല്ല രസകരമായ പുസ്തകം. പരിസരപ്രശ്നങ്ങളെപ്പറ്റി പുതിയൊരു കാഴ്ചപ്പാടു കിട്ടുന്നുണ്ട്. അതു വളരെ ആവശ്യമാണ്.

**ജൂൺ 21 ശനി**

YF മട്ടാഞ്ചേരി.

രാവിലെ 11 മണിക്കു ഫോർട്ടു കൊച്ചിക്കു പുറപ്പെട്ടു. പന്നിയൻ രവീന്ദ്രനും സത്യൻ മൊകേരിയും കൂടെയുണ്ടായിരുന്നു. അവിടെച്ചെന്നു ഉദ്ഘാടനപ്രസംഗം നടത്തി മടങ്ങിപ്പോന്നു. ഒരൊറ്റ പോയിൻറിൽ മാത്രം ഊന്നിനിന്നു പ്രസംഗിച്ചതിനാൽ പ്രസംഗം നന്നായി.

ഇത്തവണത്തെ 'ജനയുഗം' വാരിക നോക്കി. എന്റെ പംക്തി കണ്ടില്ല. ഇതോടെ നിർത്താമോ? Blind Federationന്റെ സമ്മേളനത്തെപ്പറ്റിയുള്ള write-up നന്നായിരുന്നു. കവിത-എം.ബി. രാജേന്ദ്രന്റെ-ഗുണമില്ല. നാരായണഗുരുവിന്റെ-കണ്ണാടി പ്രതിഷ്ഠ അരുവിപ്പുറത്തായിരുന്നു വെന്ന അക്ഷന്തവ്യമായതെറ്റും. കഴിഞ്ഞലക്കത്തിലെ 'ഊർമ്മിള' വേണ്ടില്ല.

വൈകീട്ടു ശിവരാമന്റെ അടുത്തുപോയി. 'ദേവീസദ'ന്റെ പ്രശ്നം ചർച്ച ചെയ്തു.

**ജൂൺ 22 ഞായർ**

കണ്ണേമ്പിള്ളി സ്മാരകം.

രാവിലെതന്നെ തൃപ്പൂണിത്തുറയ്ക്കു പോയി. ഹരിയുടെ വീട്ടിൽ താമസിച്ചു. ഊണുകഴിച്ചു കിടന്നപ്പോൾ palpitation ഉണ്ടായി. Valium കഴിച്ചു. മുഴുവൻ മാറാതെ തന്നെ അവഗണിച്ചു പരിപാടി നടത്തി. CIPLAR കൂടി കഴിച്ചപ്പോൾ മാറി. ബാലന്റെ വീട്ടിൽ പോയി. മൂപ്പർ സുഖക്കേടായി ഇരിക്കുകയായിരുന്നു.

കണ്ണേമ്പിള്ളി സ്മാരകയോഗത്തിൽ ആവേശകരമായി പ്രസംഗിച്ചു. ടി.കെ. രാമകൃഷ്ണനായിരുന്നു അധ്യക്ഷൻ. രാത്രി കാറിൽ തൃശൂർ വന്നെത്തി.

**ജൂൺ 23 തിങ്കൾ**

സഞ്ജയ്ഗാന്ധി വിമാനാപകടത്തിൽ മരിച്ച വാർത്ത ഉച്ചയ്ക്കു കേട്ടു.

ബജറ്റ് നിർദ്ദേശങ്ങളുടെ ഒരു സംഗ്രഹം (വിശദമായി) തയ്യാറാക്കി. 'നവയുഗം' last pageൽ അതു കൊടുക്കാം. Comments നാളെ എഴുതാം.

രക്തപരിശോധനയുടെ ഫലം. Cholestrol 294 ആണ് Gartlic Pearls പോരാ. Atromid തന്നെ വേണം. വൈകുന്നേരം പോയി അതു വാങ്ങിച്ചു.

**ജൂൺ 24 ചൊവ്വ**

ബജറ്റിനെപ്പറ്റി നല്ലപോലെ പഠിച്ച് ഒന്നാംതരം ഒരു ലേഖനമെഴുതി. 'നവയുഗം' വായിക്കുന്നവരുടെ എണ്ണം ഇത്ര കുറവാകയാൽ ഇത്ര പണിപ്പെട്ട് അതിൽ എഴുതേണ്ടതുണ്ടോ? എന്തു ചെയ്യുന്നതും നന്നായിചെയ്യണം. 'നവയുഗം' ഉദ്ദേശിക്കുന്നതു പാർട്ടി സഖാക്കളുടെ വിദ്യാഭ്യാസത്തിനാണ്. അങ്ങനെയെങ്കിൽ അവർക്കു പ്രയോജനപ്പെടത്തക്കരീതിയിൽ എഴുതണമല്ലൊ.

കെ.വി. സുരേന്ദ്രനാഥ് വന്നു. മാസികയ്ക്കു സോവിയറ്റ് പാർലമെൻറ് കമ്മിറ്റികളുടെ പ്രവർത്തനത്തെപ്പറ്റി എഴുതാമെന്നു പറഞ്ഞു. ഉച്ചതിരിഞ്ഞു മെഡിക്കൽ കോളേജ് കമ്മിറ്റിക്കാർ വന്നു. സംസാരിച്ചു പിരിഞ്ഞു.

ഇന്നു മുൻ രാഷ്ട്രപതി വി.വി. ഗിരി മരിച്ചു. ആകാശവാണിക്കാർ ഒരു സന്ദേശം റെക്കോർഡു ചെയ്തുകൊണ്ടുപോയി.

ജൂൺ 25 ബുധൻ

പരിസ്ഥിതി പ്രശ്നത്തെപ്പറ്റി 'ജനയുഗ'(കോഴിക്കോട്)ത്തിനുവേണ്ടി ഒരു ലേഖനമെഴുതി. തിടുക്കത്തിലാണെങ്കിലും നന്നായി.

കാലത്ത് ആരതിയുടെ വീട്ടിൽപോയി. സുരയുടെ കല്യാണത്തിനു 50 രൂപാകൊടുത്തു. വൈകിട്ടു പവനനും കരുണനും വാസുദേവനും ഞാനും കൂടി ഓണക്കാലത്തെ ക്യാമ്പിനെപ്പറ്റി ചർച്ചചെയ്തു വിശദാംശങ്ങൾ രൂപപ്പെടുത്തി.

രാത്രി രാധവന്നു. നാളെ സുരയുടെ കല്യാണത്തിൽ പങ്കെടുക്കാൻ.

ജൂൺ 26 വ്യാഴം

സുരയുടെ വിവാഹം.

4 P.M. Budjet discussion. Chamber of Commerce Hall.

9.30നു വിവാഹത്തിനു ശങ്കരൻകുളങ്ങരയ്ക്കു പോയി. 11 മണിയായി വധൂവരൻമാർ ഗുരുവായൂരിൽനിന്നു മടങ്ങിവന്നപ്പോൾ. വധു കണ്ടാൽ കൊള്ളാവുന്ന പെൺകുട്ടി. സുരയ്ക്കൊപ്പമുണ്ട്. ഊണു കഴിച്ചു 12 മണിക്കു മടങ്ങിയെത്തി കിടന്നുറങ്ങി. പിന്നെ കുറച്ചു എഴുത്തും വായനയും.

ഉള്ളൂരിനെപ്പറ്റി ഒരു piece എഴുതി. മുഴുമിപ്പിക്കാൻ കഴിഞ്ഞില്ല. സംശയങ്ങൾ, ഒന്നിനുപുറകെ മറ്റൊന്നായി വന്നു. രാത്രി കുറച്ചെഴുതി. ഒരുപാടുനേരം വെറുതേ പോയി.

ജൂൺ 27 വെള്ളി

കാൻഫെഡിൻെറ പ്രവർത്തകർ (പണിക്കർ അടക്കം), കലാമണ്ഡലം ഭാരവാഹികൾ(ഒളപ്പമണ്ണ, ചിത്രൻ, വാസുദേവൻ) എന്നിവർ വന്നതിനാൽ ഉച്ചതിരിഞ്ഞുള്ള സമയം മുഴുവൻ പോയി. 7 മണിയായി. പിന്നെ നടക്കാൻ കഴിഞ്ഞില്ല.

കാലത്തു ജനാർദ്ദനനും കരുണനും വന്നിരുന്നു. വായിക്കാനും എഴുതാനും സമയം കഷ്ടി. മഹാകവി ഉള്ളൂരിനെപ്പറ്റി 'ജനയുഗം' പംക്തിയിലേക്കു ഒരു ചെറിയ piece എഴുതി. പംക്തി നിറുത്തിയോ എന്തോ! കത്തിനുപോലും മറുപടിയില്ല. പണവുമില്ല. പംക്തി എഴുതുന്നത് ഒരു രസമായി തോന്നിത്തുടങ്ങി. അതുകൊണ്ടു നിറുത്താൻ മനസ്സു വരുന്നില്ല.

ജൂൺ 28 ശനി

പുന്നൂസ് സ്മാരകത്തിന് തറക്കല്ലിടാൻ തിരുവല്ലയ്ക്കു പുറപ്പെട്ടു. വണ്ടി തിരുവല്ലയിൽ 1 മണിക്കു എത്തി. റോസമ്മയുടെ വീട്ടിൽ താമസിച്ചു. ഉച്ചതിരിഞ്ഞു 3½യ്ക്കു ടൗണിൽ വന്നു. പാർട്ടി ആപ്പീസിൽ ജനറൽ ബോഡി കൂടിയിരിക്കുന്നസ്ഥലത്തു കയറിച്ചെന്നു കുറച്ചു സംസാരിച്ചു.

പിന്നെ ടി.ബിയിൽ പോയി ഇരുന്നു. മഴ കാരണം പി.കെ.വി. വരാൻ താമസിച്ചു. യോഗം തുടങ്ങി. എല്ലാ പാർട്ടിയിൽ പെട്ടവരും സംസാരിക്കാനുണ്ടായിരുന്നു. ചടങ്ങു വളരെ നന്നായി. രാത്രി വീണ്ടും റോസമ്മയുടെ വീട്ടിൽ തന്നെ കഴിച്ചുകൂട്ടി. മനോഹരമായ പരിസരങ്ങളും നല്ല കൊച്ചു വീടും. ഗീത ഇന്ന് DGO പരീക്ഷയെഴുതുന്നു. മംഗലാപുരത്താണു ജോലി ചെയ്യുന്നത്.

ജൂൺ 29 ഞായർ

തിരുവല്ലായിൽ നിന്നു വേണാടിനു കയറി ജയന്തി ജനതവഴി 1 മണിക്കു തൃശൂർ എത്തി. വഴിക്കു സുകുമാർ അഴീക്കോടിൻെറ ഇംഗ്ലീഷിലുള്ള 'മഹാകവി ഉള്ളൂർ' വായിച്ചു. അസ്സലായിട്ടുണ്ട്. ഒരു അഭിനന്ദനം എഴുതണം. വീട്ടിൽ വന്നതിനുശേഷം കത്തുകൾക്കു മറുപടി എഴുതാനും പത്രങ്ങൾ വായിക്കാനും മാത്രമേ സമയം കിട്ടിയുള്ളൂ.

'നവയുഗ'ത്തിൽ എന്താണെഴുതണം? അതും ഒരു ചിന്താവിഷയമാണ്.

ജൂൺ 30 തിങ്കൾ

കത്തുകൾ ഒരുപാടെഴുതാനുണ്ടായിരുന്നു. എല്ലാം തീർത്തു. 'നവയുഗ'ത്തിനു 3 കുറിപ്പുകൾ എഴുതിക്കൊടുത്തു. 'ജനയുഗ'ത്തിലേക്കു ആർ.ആർ. തിരുപ്പാടിനെപ്പറ്റി ഒരു കൊച്ചു അനുസ്മരണം എഴുതി.

(തുടരും)



അലക്സ് വള്ളികുന്നം

# ഒരു ഓർമ്മ പുതുക്കൽ

നാടകത്തിനുവേണ്ടി മാത്രം ഒരുപാട് കാര്യങ്ങൾ ചെയ്യുകയും വീണ്ടുമെത്രയോ വലിയ കാര്യങ്ങൾ ആലോചിച്ചുറച്ചത് സാക്ഷാത്കരിക്കാനാവാതെ ഈ ഭൗതിക സാഹചര്യത്തിൽനിന്ന് എന്നെന്നേക്കുമായി പിൻവാങ്ങുകയും ചെയ്ത മഹാനായ ഒരു നാടകക്കാരൻെറ സ്മരണ കേരളത്തിനകത്തും പുറത്തുമുള്ള നിരവധി നാടകപ്രവർത്തകരുടെ കൂടിച്ചേരലിനും, സരളവും ഒപ്പം നവ്യവുമായ ഒരുതരം നാടകസംഘാതത്തിൻെറ അന്തരീക്ഷമുണർത്തുന്നതിനും ഉപകരിച്ചു എന്നത്, മലയാള നാടകവേദിക്കുമേൽ വീശിയടിച്ച ഒരിളംകാററുപോലെ സുഖദമായ ഏതോ അനുഭവമായിട്ടാണ് ഓർക്കുവാനുള്ളത്.

അർത്ഥപൂർണ്ണമായ നാടകവേദി എന്ന സമസ്യയെ അതിൻെറ സൂക്ഷ്മസ്വഭാവത്തിൽ അന്വേഷിച്ചു നടക്കുമ്പോഴും, അതുമാത്രമായ പ്രവർത്തനങ്ങളിലും പരീക്ഷണങ്ങളിലും മുഴുകിക്കഴിയുമ്പോഴും, നിലവിലുള്ള നാടകവേദിയുടെ അനാരോഗ്യ അവസ്ഥയെ ഓർത്ത് വ്യാകുലമോ അസംതൃപ്തമോ ആയ മനസ്സുമായിക്കഴിഞ്ഞ നാടകാചാര്യൻ ജി. ശങ്കരപ്പിള്ളയെ സ്മരിച്ചുകൊണ്ട് അദ്ദേഹത്തിൻെറ ശിഷ്യന്മാരുൾപ്പെട്ട കുറെ നാടകപ്രവർത്തകർ ആസൂത്രണംചെയ്ത നാടകോത്സവം എല്ലാ അർത്ഥത്തിലും ശ്ലാഘനീയമായ ഒരു തുടങ്ങിവയ്ക്കൽതന്നെ ആയിരുന്നുവെന്ന് പറയാം.

അവതരണ സമ്പ്രദായങ്ങളിലെ സംപുഷ്ടതകൊണ്ടും, രചനയിലും സംവിധാനത്തിലും തിരിച്ചറിയാൻ കഴിഞ്ഞ വ്യത്യസ്തതകൊണ്ടും, എല്ലാററിലുമുപരി പ്രമേയങ്ങളിലെ സാർവ്വകാലികത്വംകൊണ്ടും, 1993 ജനുവരിയിലെ ആദ്യവാരം തിരുവനന്തപുരത്തെ ഒരു അമേചർ സംഘമായ 'അഭിനയ' ആതിഥ്യമരുളിയ നാടകമേള ഇവിടുത്തെ സഹൃദയന് തൃപ്തിയുടെ ദിനങ്ങളാകുകയായിരുന്നു.

തമിഴ് യൂണിവേഴ്സിററി സ്ക്കൂൾ ഓഫ് ഡ്രാമാ ഡയറക്ടർ എസ്. രാമാനുജം സംവിധാനം ചെയ്തു മുത്തുസ്വാമിയുടെ



ജി. ശങ്കരപ്പിള്ളയെ സ്മരിക്കാൻ— കാവാലം ചടങ്ങ് ഉദ്ഘാടനം ചെയ്യുന്നു,

നേതൃത്വത്തിലുള്ള മദ്രാസിലെ 'കൂത്തുപ്പട്ടറൈ' നാടക സമിതി അവതരിപ്പിച്ച "അൻഡോറ" (ജർമ്മൻ നാടകകൃത്ത് 'മാക്സ് ഫ്രിഷി'ൻെറ രചനയുടെ തമിഴ് രൂപാന്തരം), എറണാകുളം ലിവിംഗ് തീയേറ്റേഴ്സിനുവേണ്ടി ശ്യാമപ്രസാദ് സംവിധാനം ചെയ്ത "ഡെത്ത്" (അമേരിക്കൻ എഴുത്തുകാരനായ 'വൂഡി അല്ല'ൻെറ രചനയുടെ ഇംഗ്ളീഷ് അവതരണം), പി. ബാലചന്ദ്രൻ എഴുതി സംവിധാനം ചെയ്തു കോട്ടയം സ്ക്കൂൾ ഓഫ് ലെറേറഴ്സ് അവതരിപ്പിച്ച "മാറാമറയാട്ടം നേരമ്പോക്ക്", ഡോ. വയലാ വാസുദേവൻപിള്ളയുടെ രചന, ഡോ. അച്യുതൻെറ സംവിധാനത്തിൽ കോഴിക്കോട് യൂണിവേഴ്സിററി കാമ്പസ് തിയേററർ ഗ്രൂപ്പ് അവതരിപ്പിച്ച "കുചേല ഗാഥ", ശ്രീ ജനാർദ്ദനൻ രചനയും സംവിധാനവും നിർവ്വഹിച്ച തിരുവനന്തപുരം കളിക്കൂട്ടത്തിൻെറ "അക്ഷയഹൃദയം", സുവീരൻ സംവിധാനം ചെയ്തു തൃശൂർ ജനാക്ട് അവതരിപ്പിച്ച—ജി. ശങ്കരപ്പിള്ളയുടെ "ഭരതവാക്യം", ആതിഥേയരായ 'അഭിനയ'യ്ക്കുവേണ്ടി 'അഭിനയ'യുടെയും ഈ ഫെസ്ററിവലിൻെറയുംതന്നെ സംഘാടകനായ രഘൂത്തമൻ രംഗഭാഷ്യം നല്കിയ ശ്രീ ജനാർദ്ദനൻെറ "വിരൽപ്പാട്" എന്നീ നാടകങ്ങളും സാമുവൽ ബെക്കററിൻെറ "ആക്ട് വിത്തൗട്ട് വേഡ്സ്" എന്ന (വി.കെ. പ്രകാശ് സംവിധാനം ചെയ്തു മുകുന്ദൻ കാഴ്ചവച്ചത്) ഏകാംഗാഭിനയവുമായിരുന്നു ഈ ഫെസ്ററിവലിലെ ഇനങ്ങൾ. രംഗവേദിയുടെ സാദ്ധ്യതകൾ പരമാവധി ഉപയോഗിച്ചും കഥാപാത്രങ്ങളെ രംഗത്തിൻെറ വിവിധതലങ്ങളിലൂടെ നിവേശിപ്പിച്ചും നിർഗ്ഗമിപ്പിച്ചും വളരെ വ്യത്യസ്തങ്ങളായ കാലവും അന്തരീക്ഷവും ജനിപ്പിക്കുകയും ആസ്വാദകനിൽ അങ്ങനൊരു അനുഭവം ബോദ്ധ്യപ്പെടുത്തുകയും ചെയ്ത നാടകങ്ങളായിരുന്നു 'ഡെത്തും' 'അൻഡോറ'യും.

ഉറക്കറയിൽനിന്ന് ബലാല്ക്കാരമായി വിളിച്ചുകൊണ്ടു പോവുകയും രാത്രി നിരത്തിൻെറ നിഗൂഢതകളിൽ തനിച്ചാക്കപ്പെടുകയും ചെയ്യുന്നു 'ഡെത്തി'ലെ പ്രധാന കഥാപാത്രം. തികച്ചും സാന്ദർഭികമായി വന്നുവീഴുന്ന മററു ചില കഥാപാത്രങ്ങളിലൂടെ അസാധാരണമായ അനുഭവമേഖലകളിലേക്കു നയിക്കപ്പെടുകയുമാണ് പിന്നീട്, ഡെത്തിലെ നായകൻ. കുത്തേററു പിടഞ്ഞുകൊണ്ടു ഈ നിരാശ്രയനോട് സഹായം ആവശ്യപ്പെടുന്ന "ഡയിംഗ് ഡോക്ട"റും, തന്നോട് ലോഹ്യം സ്ഥാപിച്ച് ഒടുവിൽ ഒരു ചുംബനത്തിൻെറ പ്രതിഫലമായി ആറു ഡോളർ ആവശ്യപ്പെടുന്ന സ്ത്രീയും അങ്ങനെ ചില കഥാപാത്രങ്ങളാണ്. ഏററവുമൊടുവിൽ നിരപരാധിയും സരസനുമായ ഇദ്ദേഹം, താനുമായി ഉറച്ച ചങ്ങാത്തത്തിലാവുന്ന 'യഥാർത്ഥ മിത്ര'ത്താൽ നിർദ്ദോഷമായി കൊലചെയ്യപ്പെടുന്നതോടുകൂടി നാടകം അപ്രതീക്ഷിതമായ ഒരു നിർവ്വഹണത്തിലാവുകയാണ്. സാന്ദ്രവും അതേസമയംതന്നെ സ്നിഗ്ദ്ധവുമായ ഒരു ബോധവിചാരം പ്രേക്ഷകനിലുണ്ടാകുന്നു എന്നതിനാൽ ഡെത്തിൻെറ അവതരണ കർത്താക്കൾ പ്രശംസയർഹിക്കുന്നു. പ്രത്യേകിച്ച് സംവിധായകൻ.

അൻഡോറ ഗ്രാമത്തിൽ ജീവിക്കുന്ന ആൻഡ്രി എന്ന ജൂതയുവാവ് ഗ്രാമവാസികളാൽ തെററിദ്ധരിക്കപ്പെടുകയും തുടർന്നു അവനിൽ ധാരാളം കുററങ്ങളാരോപിക്കപ്പെടുകയുമാകയാൽ നിലവിലുള്ള നിയമം അവന് മരണശിക്ഷ നല്കുന്നതാണ് 1945-ൽ എഴുതിയ 'അൻഡോറ'യുടെ കഥ. ബാർബ്ളിൻ എന്ന അവിവാഹിതയായ പെൺകുട്ടി അച്ചൻെറ മരണദിവസം ആചരിക്കുന്നതിൻെറ ഭാഗമായി വീടിന് വെള്ള പൂശുന്നതാണ് തുടക്കം. ആൻഡ്രിയുടെ മരണമുണ്ടാക്കിയ ആഘാതത്താൽ മാനസികനില തെററി



ഡെത്ത് എന്ന നാടകത്തിൽനിന്ന്

അവിവാഹിതയായിത്തന്നെ കഴിയുന്ന ബാർബ്ളിൻ— "വെള്ള അടിക്കിറേൻ... വെള്ള വെള്ള എൻ അൻഡോറയ്ക്ക് നാൻ വെള്ള അടിക്കിറേൻ..." എന്ന് ക്രമമില്ലാതെ പുലമ്പിക്കൊണ്ട് ആചാരാനുഷ്ഠാനത്തിൻെറ പുതിയ മാതൃക സൃഷ്ടിക്കുന്നിടത്ത് നാടകമവസാനിക്കുന്നു. ഒരു കുടുംബ സാഹചര്യത്തിൽനിന്ന് സാമൂഹികവും വ്യവസ്ഥാപിതവുമായ തലത്തിലേക്ക് വികസിക്കുന്ന ഒട്ടനവധി നാടകീയ മുഹൂർത്തങ്ങളുള്ള ഈ നാടകം മൊത്തത്തിലുള്ള വ്യത്യസ്തതകൊണ്ടുതന്നെ മനോഹരമാവുകയാണ്. കൂടാതെ ബൻസി കൗൾ ഡിസൈൻ ചെയ്ത അൻഡോറ ഗ്രാമം ഈ നാടകത്തിന് പശ്ചാത്തലമാവുന്നതും, വിഭാഗീയ ജാതിചിന്തകൾ മനുഷ്യസമൂഹത്തിൽ എന്നും 'കരട്' ആണെന്ന് ബോദ്ധ്യപ്പെടുത്തുന്നതും, നിഷ്കളങ്കമായ സ്നേഹത്തെ മരണംകൊണ്ടുപോലും മുറിച്ചുമാററാനാവാത്തതാണെന്നു കാണിച്ചു തരുന്നതും, ഏതു രാജ്യത്തെയും സംസ്കാരം വേറെ ഏതു ജനതയെയും നിർദ്ദോഷമായി സ്വാധീനിക്കാൻ പോരുന്നതാണെന്ന് അറിയുന്നതുമൊക്കെ നാടകമെന്ന നിലയിൽ ഈ അവതരണത്തിൻെറ വിജയഘടകങ്ങളാകുകയാണ്, ഭാഷ പലപ്പോഴും ഒരു തടസ്സമായിരുന്നിട്ടുകൂടി.

ആക്ഷേപഹാസ്യത്തിൻെറ പുത്തൻശീലുകൾ നളചരിതം കഥയുടെ മോടിയിൽ രംഗത്താടുകയും മറയാട്ടം ആടിക്കുന്ന മനുഷ്യനെ വാഗ്‌വിലാസ നേരമ്പോക്കിലൂടെ അധിക്ഷേപിക്കുകയും ചെയ്യുന്ന ലളിതസുന്ദരമായ ഒരവതരണമായിരുന്നു 'മാറാമറയാട്ടം നേരമ്പോക്ക്'. ഒരു നാടകത്തിന് അവശ്യം വേണ്ടുന്ന ഘട്ടങ്ങൾ ഇതിൽ കുറവാണെന്ന് സൂചിപ്പിക്കുമ്പോൾത്തന്നെ ഈ അവതരണം കണ്ടിരിക്കാൻ ഒരു പ്രേക്ഷകന് പ്രേരണയാകുന്നുണ്ട് ഇതിൻെറ രീതി എന്നത് മികവാണെന്നും പറയേണ്ടതുണ്ട്.

മനുഷ്യൻ മനുഷ്യനെത്തന്നെ വർഗ്ഗത്തിൻെറ പേരിൽ നിയന്ത്രിക്കുകയും നിഷേധിക്കുകയും ചെയ്യുന്നു എന്ന സത്യത്തെ വളച്ചുകെട്ടില്ലാത്ത പുതിയ രംഗഭാഷ്യത്തിലൂടെ അവതരിപ്പിക്കുന്നതാണ് വിരൽപ്പാട്. കറുമ്പനെന്ന കാട്ടുചെക്കൻ നാട്ടുകുമാരനെ തോല്പിക്കാൻ പോന്ന ശേഷിയുള്ളവനാണെന്നറിയുമ്പോൾ, അധികാരത്തിൻെറ ഹുങ്കുപയോഗിച്ച് ആ ശേഷി തകർക്കപ്പെടുകയാണ്. ഗുരുദക്ഷിണയായി നല്കുകയായിരുന്നില്ല, മറിച്ച്, വിരൽ മുറിച്ചു മാററപ്പെടുകയായിരുന്നു ഏകലവ്യന്മാരുടെ വംശാനുഭവമെന്ന് രചയിതാവ് കണ്ടെത്തുന്ന പുത്തൻ വ്യാഖ്യാനവും; നന്മയുടെയും തിന്മയുടെയും, ആക്രമിക്കുവാനും പോരാടുവാനും, ദാനം ചെയ്യുവാനും നശിപ്പിക്കുവാനും കഴിയുന്ന ഊർജ്ജമാണ് ആയുധമെന്ന് ശക്തമായ ആഖ്യാനം നല്കിയ സംവിധായകനും—വെളുത്ത നടനെ കറുമ്പനും കറുത്ത നടനെ രാജകുമാരനും ആക്കി ഒരു വൈരുദ്ധ്യത്തിലൂടെ പ്രേക്ഷകനെ ചരടിട്ടു പിടിക്കുന്ന സംവിധാന പ്രതിഭയും വിരൽപ്പാടിന് മനസ്സിലൊരു സ്ഥാനം നല്കുകയാണ്. വയലിൻ, മിഴാവ് എന്നിവ ഉപയോഗിച്ചുള്ള ഇതിൻെറ സംഗീതവും അപൂർവ്വമായ അനുഭവമായിരുന്നു.

ശാന്തസുന്ദരമാണ് 'അക്ഷയഹൃദയം'. അമിതമായ ശാന്തി ഈ നാടകത്തിലിഴച്ചിലുണ്ടാക്കുന്നുണ്ട് എന്നും കാണുക. ഹൃദയം എന്ന വിവക്ഷയാണീ നാടകത്തിൻെറയും ഹൃദയം. എന്നാൽ ഹൃദയമില്ലാത്ത രാജാവിനുവേണ്ടി പുതിയൊരു ഹൃദയത്തെ തേടുന്ന വഴി അത്രകണ്ടു യുക്തിഭദ്രമല്ലെന്നുതന്നെയാണ് പറയാനുള്ളത്. അതുകൊണ്ടുതന്നെ ആ വഴിക്കു നീങ്ങുന്നു ഇതിൻെറ കഥാരചനയും. ആരാച്ചാർ, വൃദ്ധൻ തുടങ്ങി ചില ജീവിക്കുന്ന കഥാപാത്രങ്ങളെ അക്ഷയഹൃദയത്തിൽ കണ്ടു എന്നതും സാന്ദ്രമായ ഇതിലെ സംഗീതവും സന്തോഷകരവും

സജീവവുമായ ഓർമ്മയാണ്.

ഗ്രാമസൗന്ദര്യത്തിന്റെ വർണ്ണാഭമായ തുടക്കവും ജീവിതത്തിന്റെ ദൈനംദിന കാര്യങ്ങളിൽ തട്ടിത്തകരുന്ന—വിട്ടുവീഴ്ചയില്ലാത്ത സർഗ്ഗബോധത്തിന്റെ ദുരന്തവും, ഐതിഹ്യകഥയിലെ കുചേലവൃത്തവുമായി ചേർത്തു വായിച്ചാൽ ഇവിടെ അവതരിപ്പിച്ച 'കുചേലഗാഥ'യാവും. രചനയിലും അവതരണത്തിൽ അങ്ങിങ്ങും ചില പുതുമകളുണ്ട്. പക്ഷേ, നിശാഗന്ധിപോലൊരു തുറസ്സായ വേദിയിൽ അഴിഞ്ഞു വീണതുപോലെയായി അവതരണം. വേണ്ടത്ര ജ്വലിച്ചുകണ്ടില്ല ഇതിലെ കേന്ദ്രകഥാപാത്രം എന്നിരിക്കലും നാടകാന്ത്യത്തിൽ കണ്ട ഊർജ്ജ്വസ്വലമായ ചില സന്ദർഭങ്ങളും ഗ്രൂപ്പിംഗുകളും മൊത്തത്തിലുള്ള ലളിതവത്കരണവും കുചേലഗാഥയെക്കുറിച്ചുള്ള ജീവത്തായ ഓർമ്മയുടെ ഭാഗമാകുകയാണ്.

നാടകകൃതിയുടെ ധ്വനിപാഠം ഗ്രഹിക്കുന്നതിലൂടെ നാടകത്തിന്റെ ആത്മാംശത്തെയും അതിന്റെ സ്ഥായിഘടനയിലുള്ള അന്തരീക്ഷത്തെയും അതുവഴി ആ നാടകകർത്താവിന്റെയുംതന്നെ താളം ഗ്രഹിക്കാൻ ആ കൃതിയെ രംഗത്തെത്തിക്കാൻ ശ്രമിക്കുന്ന ആളിന് അഥവാ സംവിധായകന് കഴിയണമെന്നുണ്ട്. ജി. ശങ്കരപ്പിള്ള എഴുതിയ 'ഭരതവാക്യം' അദ്ദേഹത്തെ അനുസ്മരിക്കുന്ന വേദിയിൽ അരങ്ങേറിയതു കണ്ടപ്പോൾ പൊരുത്തപ്പെടാനാവാത്ത ഒരന്തരീക്ഷമുടലെടുക്കുകയായിരുന്നു പ്രേക്ഷകരിൽ. കഥയുടെ പൊലിമയ്ക്കുവേണ്ടി ചില സന്ദർഭങ്ങളിൽ ചില വിഷ്വൽസ് ചേർത്തത് നന്നായി എന്നതൊഴിച്ചാൽ—ഒരു നടൻ തന്റെ സർവ്വസ്വാസ്ഥ്യങ്ങളും തകരുന്നതിലൂടെ വെളിവാകുന്ന വിഭ്രാന്തവും അശാന്തവുമായ അവസ്ഥ സൂക്ഷ്മമായി വികസിക്കുകയും മനശാസ്ത്രപരമായ ഉൾക്കാഴ്ചയോടുകൂടി അവതരിപ്പിച്ച് ബോദ്ധ്യപ്പെടുത്തുന്നതിനു പകരം ചടുലമായ ചലനങ്ങളും അന്തരീക്ഷത്തെ ഇളക്കിമറിക്കുന്ന ലൈററ് മ്യൂസിക് പ്രയോഗങ്ങളും ഒക്കെക്കൂടി കണ്ടപ്പോൾ നിരാശ തോന്നി എന്നു പറഞ്ഞാൽ എല്ലാമായി. മാത്രവുമല്ല 1992 ഡിസംബർ 25–ന് കുത്താട്ടുകുളത്തു കണ്ട സ്ത്രീനാടകത്തിലും ഭരതവാക്യത്തിലുപയോഗിച്ച ആദ്യരംഗം അതേപടി ഈ സംവിധായകൻ ഉപയോഗിച്ചു എന്നുകൂടി അറിയുമ്പോൾ, പൊറുക്കാനാവാത്ത ആ അപരാധത്തോട് ജി. ശങ്കരപ്പിള്ളയുടെ ആത്മാവ് പൊറുക്കട്ടെ എന്നല്ലാതെ എന്തു പറയാൻ!

'93 ജനുവരി ഒന്നിന് നിശാഗന്ധിയിൽവച്ച് കാവാലമാണ് മേള ഉദ്ഘാടനം ചെയ്തത്. പി.കെ. വേണുക്കുട്ടൻനായർ, കെ.എസ്. നാരായണപിള്ള, ടി.എൻ. ഗോപിനാഥൻ നായർ, മുത്തുസ്വാമി, അയ്യപ്പപ്പണിക്കർ, എസ്. രാമാനുജം എന്നിവർ മേളയിൽ പങ്കെടുത്ത പ്രഗല്ഭമതികളാണ്.

ധാരാളം അറിവുകളും ഓർമ്മകളും സമ്മാനിച്ചു കടന്നുപോയ ഈ മേള രണ്ടായിരത്തിലേക്കു കുതിക്കുന്ന അമേച്വർ നാടകവേദിക്ക് പ്രത്യേക ആവേഗം നല്കുമെന്നുതന്നെ കരുതാം.

---

15-ാം പേജിൽ നിന്നും തുടർച്ച

തയുമാണ് രചനയുടെ ധർമ്മ മർമ്മങ്ങളായ ആ ഗുണങ്ങൾ. ആർത്ഥികവും സാമുദായികവുമായ അഹന്തകളുടെ കുമിളകൾ ഉടയുമ്പോൾ ചിരിക്കാനും, ഉടയ്ക്കുന്നതിൽ രസിക്കാനും കഴിയുന്ന വലിയ മനസ്സിന്റെ തേജഃസ്ഫുരണങ്ങൾ വക്താവിന്റെ ബാല്യം മുതല്ക്കേ ചിന്തകളിലും ചെയ്തികളിലും വാക്കുകളിലും നെയ്ത്തിരിയുടെ നറുമണവും വിശുദ്ധിയും പരത്തുന്നുണ്ട്. ഗ്രാമത്തിന്റെ കഥ പറയുമ്പോൾ ഗ്രാമത്തിന്റെ ഭാഷയ്ക്കുള്ള തനിമ പ്രതിപാദനത്തിലലിയിച്ചു ചേർക്കുന്നതിലുള്ള ഔചിത്യഭംഗിയെപ്പററി ആർക്കും തർക്കമുണ്ടാവില്ല. അതങ്ങനെതന്നെയാക്കണമെന്ന ആസൂത്രിത പദ്ധതിയായിരുന്നെങ്കിൽ, കൃത്രിമതയുടെ ഇഴകൾ പൊങ്ങിനില്ക്കുന്നതായി അനുഭവപ്പെടുമായിരുന്നു. ഇവിടെ അങ്ങനെയല്ല; കഥകൾ അവയ്ക്കൊത്ത വള്ളുവനാടൻ മൊഴിയുടെ തനിമയോടെ വാർന്നുവീഴുകയാണ്. ഊടും പാവുമായിച്ചേർന്ന അവയെ വേർതിരിക്കാനാവില്ല. അതുപോലെതന്നെയാണ് 'ഞാനും' 'എന്നോട്' ഇണങ്ങിച്ചേർന്ന കഥാപാത്രങ്ങളും അന്യോന്യം ബലപ്പെടുത്തുന്ന ഇഴകളായി വർത്തിക്കുന്നത്. ''എന്നെ'' പിന്നിൽ നിർത്തി ''എന്നോടു'' ചേർന്നവരെ മുന്നിൽ നിർത്തുന്ന തന്ത്രം ഈ സ്മൃതിശൃംഖലയുടെ കണ്ണികൾക്ക് ഇണക്കവും ഉറപ്പും നല്കിയിരിക്കുന്നു. 'എന്നെ' പ്രദർശനവസ്തുവാക്കാതെ, 'എന്റെ'യും 'എന്റെ' ഗ്രാമത്തിന്റെയും 'എന്റെ' പ്രിയ ജനങ്ങളുടെയും കഥ പറയുന്നു–'പുതിരിമുത്തി'യുടെ സർവാഭീഷ്ടദായക വിഗ്രഹത്തിന്റെ പിളർപ്പിൽ ഉണ്ടായി വളർന്ന ശിലപോലെ സ്വയംഭൂത്വത്തിന്റെ ചൈതന്യവും വികസ്വരതയുമുള്ള കഥകൾ.

പ്രസിദ്ധങ്ങളായ കവിതകളിലെ ചില പ്രയോഗങ്ങൾ സന്ദർഭോചിതമായി വാക്യത്തിൽ കലർത്തി രംഗവും ആശയവും പ്രകാശവത്താക്കുന്ന വിദ്യ ഈ പുസ്തകത്തിലെ ഗദ്യശൈലിക്ക് ആകർഷകത്വം വർധിപ്പിച്ചിട്ടുണ്ട്. പാലക്കാട്ടുനിന്ന് മൂത്താന്മാർ ''ഇത്തിരി ഭൂവിലേക്ക്'' പൊരിയും കടലയും കൊണ്ടു വരുന്നത് വായിക്കുമ്പോൾ ''എത്തീ കിഴക്കൻ മലകടന്നിന്നലെയിത്തിരി ഭൂവിൽ കറുത്ത ചെട്ടിച്ചികൾ'' എന്ന ഇടശ്ശേരിയുടെ കല്പന ഓർമ്മയിലെത്തുന്നു. പണ്ടാരങ്ങൾ, ''കാക്കയോരു ഭയോർമധ്യേ'' ജീവിക്കാൻ പഠിച്ചത്, ഗീതയിലെ ''സേനയോരു ഭയോർ മധ്യേ''യെ ഓർമ്മിപ്പിക്കുമ്പോൾ, ലഘുതയെ ഗുരുതയോടിണക്കി വൈരുദ്ധ്യം സ്ഫുടീകരിക്കുമ്പോഴുളവാകുന്ന ഹാസ്യത്തിന്റെ വെളിച്ചം ചിതറുന്നു–സ്വയംഭൂവായ ശില ''ക്രൂരയല്ല കുപിതയല്ല'' എന്നാണ് 'ചൊവ്വാത്തോൾ' സ്വയം വിശ്വസിക്കാൻ ശ്രമച്ചിത്. ''ക്രൂരയാണ് കുപിതയാണ് ഞങ്ങളുടെ ദേവി'' എന്ന 'കാവിലെ പാട്ട്' ഇവിടെ അനുരണനം ചെയ്യുന്നു. കുട്ടിമാളുവിനെ കൊണ്ടുപോകാൻ കൊട്ടാരം കാര്യസ്ഥൻ എത്തിയതിൽ ഒരു ഉസ്മാൻ ഛായ ആരോപിക്കുന്നു,''കൊട്ടാരം ചിന്തയിൽ ജാഗരം കൊളളുന്നു'' എന്ന കവിവാക്യത്തിന്റെ ഉദ്ധരണം–'ഗൗളിക്കറിയില്ല മാനവാത്മാവിൻ വേദനകൾ' എന്നു കേൾക്കുമ്പോൾ ''മാവുകളറിയുമോ മാനവാത്മാവിൻ വേവും നോവുകൾ'', എന്ന ജിയുടെ വാക്യം ഉള്ളിലുണരുന്നു. മീൻകറി കൂട്ടിയുണ്ട് കൈ മുഖത്തു മണപ്പിക്കുന്ന കഥാപാത്രം. ''കള്ളക്കുട്ടികളുണ്ടു കഴിഞ്ഞൊരു കൈ മുഖത്തു മണപ്പിക്കും'' എന്ന 'കടൽ കാക്കകളി'ലെ *പരിദേവനം കേട്ടവനല്ലെങ്കിലും അതു കേട്ടിട്ടുള്ള വക്താവും ശ്രോതാവും ഓർമ്മ പുതുക്കും.

ഗ്രാമം വിട്ടിറങ്ങിപ്പോയി, യന്ത്രവത്കൃത യുഗത്തിന്റെ നാഗരിക ധൂസരതകളിൽ ചിരകാലം കഴിച്ച ഒരാൾക്ക്, ബാല്യകൗമാരങ്ങളുടെ പശ്ചാത്തലമായ തറയും തറവാടും ഉള്ളിൽ ശേഷിപ്പിച്ചിട്ടുള്ളത് ആർദ്രവും മസൃണവുമായ സ്മൃതികളാണെങ്കിൽ അവ ഗൃഹാതുരതയായി, അദമ്യമായ ബാഷ്പം പോലെ ഉള്ളിലുരുണ്ടുകൂടുന്നതനിവാര്യമാണ്. ആ നീരാവി തുറന്നു പുറത്തുവിടാതെ സ്വസ്ഥത കിട്ടുകയില്ല. അതു വെളിച്ചത്തിന്റെ കതിരായി നാമ്പു നീട്ടും. കൊന്നപ്പൂവിന്റെ പൊന്നൊളിയായി പരക്കും; മാമ്പൂവിന്റെ മണമായി നിറയും, മമതയുടെ ഉറവായി ഒഴുകും. ഇവയെല്ലാം ചേർന്നതുകൊണ്ട് ഈ കൃതി സുകൃതിയത്രെ.

*ഡി.സി.ബുക്ക്സ് അടുത്തുതന്നെ പുറത്തിറക്കുന്ന വി.കെ.മാധവൻകുട്ടിയുടെ ''ഓർമ്മകളുടെ വിരുന്ന്'' (കലാകൗമുദിയിൽ ഖണ്ഡശ പ്രസിദ്ധീകരിച്ചിരുന്ന) എന്ന പുസ്തകത്തിന് എഴുതിയ അവതാരിക.





ശരിയായി നടക്കാൻ കഴിയുമായിരുന്നില്ല എനിക്ക്.''

ഏകാകിയാണ് താനെന്ന ചിന്ത, ഈയിടെ വളരെയധികമാണ് മലയാറ്റൂരിൽ. മകൻ ബാങ്കുദ്യോഗസ്ഥൻ കണ്ണൻ, മദ്രാസിൽ. മകൾ ശോഭ ഭർത്താവിനോടൊപ്പം ബോംബെയിൽ. സമീപത്തുള്ള ചെറുപ്പക്കാരായ മോഹനനും, ഹരിയും ഇടയ്ക്കിടെ വരാറുണ്ട്. സാഹിത്യേതരവും സാഹിതീയവുമായ കാര്യങ്ങൾ അവർ ചർച്ചചെയ്യുന്നു.

പകൽ മലയാറ്റൂരും, വേണിയും ഈ വീട്ടിൽ ഒറ്റയ്ക്കാണ്. അപ്പോഴാണ് ഈ വീട് ഏറെ നിശബ്ദം.

എല്ലാ സന്ധ്യകളെയും മലയാറ്റൂർ സന്ധ്യകൾ എന്ന് വിശേഷിപ്പിക്കാം. അദ്ദേഹത്തിന്റെ തന്നെ ഭാഷയിൽ സുഗന്ധവും ദുർഗന്ധവും അറിയാത്ത സന്ധ്യകൾ. ഏറെ, സംസാരിക്കാനും, പരിഭവം പറയാനും ഈ സന്ധ്യകൾ, അദ്ദേഹം പ്രയോജനപ്പെടുത്തുന്നു. അങ്ങനെ 'വൈദേഹി' ശബ്ദായമാനമാവുന്നു.

ഒരുകൊല്ലം കൂടി മറവിയിലേക്ക്. എങ്ങനെയാവും ഈ എഴുത്തുകാരൻ, പുതുവത്സരത്തെ സ്വാഗതം ചെയ്തത്. ''പതിവായി ചൂടുവെള്ളത്തിൽ കുളിക്കുന്ന ഞാൻ ഡിസംബർ 31ന്, ന്യൂ ഇയർ ഈവിന്, പച്ചവെള്ളത്തിൽ സമൃദ്ധമായി കുളിച്ചു. തണുപ്പ് തലയിൽ തട്ടിയപ്പോൾ നല്ല സുഖം തോന്നി. കുപ്പായം മാറി. പുറത്തേക്കൊന്ന് പോയാലോ എന്ന് ചിന്തിച്ചു. പക്ഷേ പോയില്ല. കേരളത്തിന് വെളിയിലുള്ള മക്കൾ വിളിക്കും. ഞാൻ ഫോണിനടുത്ത് തന്നെയിരുന്നു.''

ഇത് മലയാറ്റൂരിന്റെ ഓഫീസ്മുറി. വരാന്ത കടന്ന് നാം എത്തുക ഈ കുടുസ്സുമുറിയിലേക്കാണ്. ഷെൽഫുനിറയെ പുസ്തകങ്ങൾ.

''ഞാനന്ന് ക്ളബ്ബിലും പോയില്ല. ഇവിടെയല്പം ഉല്ലാസവാനായി ഇരുന്നു.''

മലയാറ്റൂരിന്റെ വീടിനടുത്ത് രണ്ടു യൂറോപ്യൻ വനിതകളാണ് താമസിക്കുന്നത്. യോഗ പഠിക്കാൻ, ഇന്ത്യയെന്ന മഹാദ്ഭുതത്തെ കാണാൻ കടൽതാണ്ടി എത്തിയിരിക്കയാണവർ.

''ഡിസംബർ 31ന് കൈനീട്ടിയാൽ പരസ്പരം ഗ്രഹിക്കാവുന്ന ഈ കുറഞ്ഞ അകലത്തിൽ നിന്നുമവർ 'ഹായ്' വിളിച്ചപ്പോഴും ഞാൻ പോയില്ല. കാരണം മസ്ജിദ് പൊളിച്ച ഡിസംബറിന്റെ കറുത്ത നാമവും, എനിക്ക് വേണ്ടപ്പെട്ടവനായ തോപ്പിൽഭാസിയുടെ മരണവും, എന്നെ ഈ കസേരയിൽ തന്നെ പിടിച്ചിരുത്തി.''

''പച്ചവെള്ളത്തിലെ കുളി, പനിവരുത്തി. ഹരിയുടെ വീട്ടിൽ നിന്നു വിക്സ് വേപ്പൊറപ്പും, അതുൾക്കൊള്ളാനുള്ള പ്ളാസ്റ്റിക് പാത്രവും വരുത്തി. ഇതെല്ലാം ഒതുക്കി, അതുൾക്കൊള്ളാൻ തലയിൽ തുണിയിട്ട് ഞാനിരുന്നപ്പോൾ, ദേശീയ ദുഃഖവും ലജ്ജയും കൊണ്ട് നമ്മളോരോരുത്തരും ഇങ്ങനെ തന്നെയിരിക്കണമെന്ന് തോന്നി'' വളരെ വേഗം, ദൈനംദിന ജീവിതത്തിന്റെ സുഖദുഃഖങ്ങളെപ്പറ്റി പറഞ്ഞ് ദേശീയ ദുരന്തത്തിലേക്ക് ഈ എഴുത്തുകാരൻ മടങ്ങുകയായിരുന്നു.''

''വിൽഡ്യൂറന്റെ സ്റ്റോറി ഓഫ് സിവിലിസേഷൻ വായിച്ചിട്ടില്ല, നിങ്ങളും ഞാനും നമ്മുടെ കാഴ്ചപ്പാടുകൾക്ക് രൂപംകൊടുക്കുന്നത്. അന്ധകാരവും അജ്ഞതയും ലോകജനതയെ എക്കാലത്തും വേട്ടയാടിപോന്നിട്ടുണ്ട്. മഹായുദ്ധങ്ങളുടെ ഇടവേളകളിൽ മാത്രം തിളങ്ങിവരുന്നതാണ് നാം സ്നേഹിക്കുന്ന സംസ്കാരവും സംസ്കൃതിയും.

മനുഷ്യസംസ്കാരത്തിന് എണ്ണായിരം കൊല്ലത്തെ പഴക്കമേ ഞാൻ കാണുന്നുള്ളു. കാർബൺഡേറ്റിംഗ് മുതലായ ആധുനിക, സാങ്കേതികവിദ്യകൾ വഴി, പ്രശസ്ത നരവംശശാസ്ത്രജ്ഞർ അവരിൽ പ്രമുഖൻ, ഡോ: ലീക്കി കണ്ടുപിടിച്ചിട്ടുള്ളത് നരവംശത്തിന് 35 ലക്ഷം കൊല്ലത്തെ പഴക്കം മാത്രമേ ഉള്ളുവെന്നാണ്. ഇതോർത്താൽ നാം പള്ളിപൊളിക്കുകയില്ല. എന്തിന് പ്രാർത്ഥിക്കാൻ കൂടി കൂട്ടാക്കുകയില്ല.

അയ്യായിരം കൊല്ലത്തെ മേന്മപറയുന്ന ഹിന്ദുമതം, രണ്ടായിരത്തിന്റെ പഴക്കം പറയുന്ന ക്രിസ്തുമതം, ആയിരത്തിയഞ്ഞൂറോളം വർഷങ്ങളുടെ ചരിത്രമുള്ള ഇസ്ലാം– പിന്നെ ബുദ്ധമതം, ജൈനമതം, ഇങ്ങനെ എത്ര എത്ര. ആത്മാവിന്റെ നന്മയ്ക്കു വേണ്ടിയാണല്ലോ നാം മതഭക്തൻമാരായത്. ദേവാലയങ്ങളിൽ പോകുന്നത്. ബലികളർപ്പിക്കുന്നത്. വെട്ടിയും കുത്തിയും നശിക്കുന്നത്.

ഇവിടെ ആത്മാക്കൾക്ക് എന്തു സംഭവിച്ചു? ആത്മാവുണ്ടോ?

കമ്പ്യൂട്ടർ എനിക്ക് ദൈവമാണ്. അതിനു കാരണം, എനിക്കത് അറിയില്ല. അറിവില്ലാത്തതത്രയും ദൈവങ്ങളാണ് നമുക്ക്. അതിനെ നാം ഭയപ്പെടുന്നു.

ഭരണകൂട പ്രത്യയശാസ്ത്ര ഉപകരണങ്ങൾ നിർദ്ദേശിക്കുന്ന ചുറ്റളവിൽ നിന്ന് പുറത്തു പോകാൻ നമുക്കു കഴിയില്ല. അഥവാ കഴിയുമെങ്കിൽ തന്നെ, അത് നടത്താനും നാം തയ്യാറാവില്ല–

''ദാസ്ക്യാപ്പിറ്റൽ വായിച്ചിട്ടല്ല ഇടതുപക്ഷ പ്രേമം ജനിച്ചത്. ഇന്ന് എല്ലാം തകർന്നിരിക്കുന്നു. തള്ളയും തന്തയും ചത്തുപോയ തലമുറയാണ് ഞങ്ങളുടേത്. ഈ അന്ധകാരത്തിൽപ്പോലും കമ്മ്യൂണിസമാവാം അവസാനത്തെ ഉത്തരം എന്ന വിശ്വാസവും എനിക്കുണ്ട്. വൈരുദ്ധ്യമായിത്തോന്നാം.''

മലയാറ്റൂരിന്റെ വാക്കുകൾ– ''ഒന്നു നോക്കിയാൽ അവസാനിക്കുന്ന ഈ നൂറ്റാണ്ടിലും, വരാൻ പോവുന്ന നൂറ്റാണ്ടിലും വലിയ അടുക്കും ചിട്ടയും കാണില്ല. നമ്മളിപ്പോൾ തിരിഞ്ഞു നോക്കുകയാണ്. നമുക്കു വള്ളത്തോളിന്റെ വായുവിമാനത്തിൽ കയറി ഒത്തിരി പിറകോട്ട് പോവാം. അരവിന്ദനോ, നമ്പൂതിരിക്കോ, എനിക്കോ വരയ്ക്കാൻ കഴിയുന്ന ഒരു ചിത്രമപ്പോൾ തെളിയുന്നു. ആദിമനുഷ്യൻ, അദ്ധ്വാനിച്ച്, പടുത്തുയർത്തിയ ഒരു ചെറ്റക്കുര. വന്യമൃഗങ്ങളെ ഭയന്ന്, അതിന് പുറത്ത് അഗ്നി.

അപ്പോൾ എവിടെനിന്നോ, ഒരു വാലാട്ടിപ്പട്ടിവരും. ഗുഹയിലെ ആദി കുടുംബം, അതിന് എല്ലെറിഞ്ഞ് കൊടുക്കും. നമ്മുടെ ഭരണകർത്താക്കൾ നമുക്കു എറിഞ്ഞുതരുന്ന അതേ എല്ല്. പട്ടിക്കൊന്നേ അറിയൂ.

പട്ടി ഹാപ്പി, യജമാനസ്നേഹം. അതിന് അറിയുന്നത്, വാലാട്ടാൻ മാത്രം.''

തമ്മിലടി ഇവിടെ പുത്തരിയല്ലെന്നാണ്, ഈ എഴുത്തുകാരന്റെ വാദം. ''കാനഡയിൽ ഇംഗ്ളീഷ് സംസാരിക്കുന്നവരും ഫ്രെഞ്ച് സംസാരിക്കുന്നവരും തമ്മിൽ, അയർലൻറിൽ കത്തോലിക്കാക്കാരും പ്രൊട്ടസ്റ്റൻറുകളും തമ്മിൽ. ഇങ്ങനെ തമ്മിലടിയുടെ എഞ്ചുവടിപട്ടികയ്ക്ക് കനംകൂടുകയാണ്. ഹിറ്റ്ലർ എത്രയോ ആളുകളെ കൊന്നു. എന്റെ തലമുറ സിൻദാബാദ് വിളിച്ചു നടന്ന സ്റ്റാലിൻ കൊന്നവരുടെ എണ്ണമെത്ര?

സമൂഹത്തിൽ മുരിപക്ഷത്തിനെ നിയന്ത്രിക്കുന്നത് ചിന്തയല്ല, വികാരമാണ്. നീതിക്ക് തുല്യമായ അവസ്ഥ കണ്ടെത്താൻ നമുക്കു കഴിഞ്ഞിട്ടില്ലല്ലോ.''

പൂണുനൂൽ ധരിക്കാത്ത ബ്രാഹ്മണനാണ് മലയാററൂർ. ജാതി–മത നിഷേധത്തിന്റെ ഭാഗമാണോ, ഇത്.

''എക്കാലത്തും മനുഷ്യരെ വിഡ്ഢികളാക്കുകയായിരുന്നു ഗോത്ര തലവൻമാർ. ഞാൻ ദുർബലനാണ്. എന്റെ അച്ഛൻ അമ്പലങ്ങളിൽ പോയിരുന്നില്ല. എഴുപത്തിയഞ്ചുരൂപ ശമ്പളവും അതിനുശേഷം മുപ്പത്തിയഞ്ചു രൂപ പെൻഷനും മേടിച്ച് ജീവിച്ചവരാണ് ഞങ്ങൾ. ഇന്ന് വൈകുന്നേരം എന്റെ സഹോദരി മീന, വന്നപ്പോൾ പറഞ്ഞു, നാട്ടിൽ ഞങ്ങളുടെ ബ്രാഹ്മണരുടെ പ്രൈവററ് അമ്പലമായ ധന്വന്തരി ക്ഷേത്രത്തിൽ ഒരുത്തൻ ഉറഞ്ഞ് തുള്ളിയത്രേ.

മലയാററൂരിന്റെ പതിനാറാം വയസ്സിൽ ഈ അമ്പലത്തിലാണ് അദ്ദേഹം, താഴ്ന്ന ജാതിയിൽപ്പെട്ടവരെ, ക്ഷേത്രപ്രവേശനം നടത്തി, വിപ്ളവം സൃഷ്ടിച്ചത്.

''അവിടെയൊരുത്തൻ തുള്ളി ഇപ്പോൾ വിപ്ളവം ഉണ്ടാക്കിയിരിക്കുന്നു. താൻ ധന്വന്തരി മൂർത്തിയാണ്, ചികിത്സിക്കാൻ പിറന്നവനാണ് എന്നൊക്കെ തട്ടിവിട്ടത്രേ. ദൈവം പറഞ്ഞതല്ലേ, നാട്ടുകാർ കുറെ കണക്കിന് രൂപ കൊണ്ടിടണം. മനുഷ്യ ദൈവത്തിന് മുന്നിൽ വണങ്ങിനിന്നു. ഞാൻ മീനയോട് പറഞ്ഞു–കാൽക്കാശ് കൊടുക്കില്ല പകരം

ഞാൻ വേണമെങ്കിൽ ദൈവമാകാം. ഇപ്പോൾ ജീവിക്കാൻ വലിയ ബുദ്ധിമുട്ടാണ്. ആളുകൾ, കാശൊക്കെ എനിക്കു കൊണ്ടുവരട്ടെ, ദൈവത്തിനോട് എനിക്കൊരു പ്രതിപത്തിയുമില്ല. പിന്നെ അമ്മയെ തല്ലുന്നവൻവരെ മരിക്കുമ്പോൾ, 'എന്റെ അമ്മേ' എന്നാണല്ലോ, വിളിക്കാറ്. 450 കൊല്ലത്തിലേറെയായി ഞങ്ങൾ കേരളത്തിൽ വന്നിട്ട്. മാതൃഭാഷയും മലയാളം തന്നെ. പക്ഷേ സർക്കാർ സെൻസസ് റിപ്പോർട്ടിൽ ഞാനിന്നും പരദേശി ബ്രാഹ്മണൻ.''–അദ്ദേഹത്തിന് വാക്കുകൾ കിട്ടാതായി.

മലയാറ്റൂരിന്റെ സഹധർമ്മിണി, ഈശ്വരഭക്തയാണ്. അതിലദ്ദേഹം ഇടപെടാറുമില്ല. പക്ഷേ, ഈശ്വരഭക്തനല്ലാതിരുന്നിട്ടും എന്തിനാണ് ഗുരുവായൂര് അദ്ദേഹം പോയത്. പഴയ ഗുരുവായൂർ സംഭവത്തിലേക്ക്–''പറയാം, ഭാര്യയുടെ നിർബന്ധം സഹിക്കവയ്യാതെയാണ് ഞാൻ ഗുരുവായൂര്, ബിംബത്തെ തേടിപ്പോയത്. ഞാനവിടെയും ദുർബ്ബലനായി. എന്നെ അങ്ങോട്ട് പറഞ്ഞയച്ച മാന്യൻമാരോട് ഏതായാലും ഇന്നെനിക്ക് വിരോധമില്ല.''

വെളിച്ചം, മലയാറ്റൂർ രാമകൃഷ്ണന് പ്രിയപ്പെട്ടതാണ്. 1927–ൽ പാലക്കാട്ടെ, കല്പാത്തിയിൽ രാമകൃഷ്ണൻ ജനിക്കുന്നതും, ഇടവത്തിലെ കാർത്തികയിലായിരുന്നു. ''കാർത്തികയും ക്രിസ്തുമസ്സും എനിക്കിഷ്ടമാണ്. പക്ഷേ തീവ്രദേശബോധവും മതബോധവും കൂടിക്കലർന്നാൽ ഇവിടെ ഒരായിരം കുതിരവട്ടങ്ങൾ ഉണ്ടാക്കേണ്ടിവരും''–അദ്ദേഹം പറഞ്ഞു.

മതേതരത്വത്തിനെപ്പററി പറയുമ്പോൾ, മലയാററൂർ തിരുവല്ലയിൽ താമസിക്കുമ്പോൾ എന്നും കണ്ടുകൊണ്ടിരുന്ന ഒരു ധർമ്മക്കാരന്റെ പാട്ടാണ്, തനിക്ക് പഥ്യമെന്ന് അദ്ദേഹം പറഞ്ഞു. ആ പാട്ട് ഇങ്ങനെയത്രേ.

ദൈബം രണ്ടില്ലാ
സഹോദരാ ആരും അന്യരല്ല.
റഹ്മാൻ റഹ്മാനെന്ന്
മുസ്ലീം ബിളിക്കും.
ഭഗവാൻ ഭഗവാനെന്ന്
ഹിന്ദു ബിളിക്കും
ദൈബം രണ്ടില്ല–

അക്ഷരശുദ്ധിയില്ലാതെ അന്നയാൾ പാടിയ പാട്ട് തന്റെ ജീവിതത്തിൽ ഉടനീളം സഞ്ചരിച്ചിട്ടുണ്ടെന്ന് മലയാററൂർ സ്മരിക്കുന്നു.

●

യന്ത്രത്തിലൂടെ ആവിഷ്കരിക്കുന്ന ബ്യൂറോക്രസി, ഇന്ന് നിലവിലുള്ള ഉദ്യോഗമേധാവിത്തത്തിന്റെ സങ്കീർണ്ണതകളെ ധ്വനിപ്പിക്കാൻ പര്യാപ്തമാണോ? യന്ത്രം ഭരണകൂടത്തെ ഏകപക്ഷീയമായ ബ്യൂറോക്രസിയിലൂടെ അനാവരണം ചെയ്യുന്ന രചനയായതുകൊണ്ടല്ലേ, ക്ളാസിക്കുകളുടെ കൂട്ടത്തിലേക്ക് അതുയരാതിരുന്നത്? മലയാററൂരിന്റെ ശ്രദ്ധ സാഹിത്യത്തിലേക്ക് തിരിക്കാം.

''രാഷ്ട്രീയക്കാരും, ഐ.എ.എസ്സുകാരും സാമാന്യ മര്യാദകൾ പുലർത്തിയിരുന്ന കാലത്താണ്, ഞാൻ സർവ്വീസിലുണ്ടായിരുന്നത്.'' എന്റെ പ്രിയങ്കരനായ ശ്രീ.സി. അച്ചുതമേനോൻ സാർ, കോട്ടയത്ത്, എനിക്ക് വയലാർ അവാർഡ് സമ്മാനിക്കുന്ന വേളയിൽ പറഞ്ഞതാണ് ഓർമ്മ വരുന്നത്–''മലയാററൂർ ഐസ്ബർഗിന്റെ തുമ്പേ കണ്ടിട്ടുള്ളു. ഡെൽഹിയിൽ ജോലി ചെയ്തിട്ടില്ലല്ലോ. 'യന്ത്ര'ത്തിൽ ചിത്രമുണ്ട്. പക്ഷേ കൊഴുപ്പ് കുട്ടാമായിരുന്നു''–ഇത് സത്യമാണെന്ന് ഇപ്പോൾ തോന്നുന്നു.

ഒരു കമ്പനിയുടെ ഷെയർ വില്പനയ്ക്ക് കൂട്ടു നില്ക്കാത്തതുകൊണ്ട്, ഒരു ഐ.എ.എസ് ഓഫീസറുടെ മുഖത്ത് ആസിഡൊഴിച്ച കുടിപ്പക രാഷ്ട്രീയം. ഇന്നലെ വായിച്ച ഇംഗ്ളീഷ് പത്രത്തിൽ രാജസ്ഥാൻ ഗവർണർ, ഒരു ഐ.എ.എസ്സുകാരനെ ചീത്ത വിളിച്ച് കരയിപ്പിച്ച രംഗം. ഇതെല്ലാം ഉൾക്കൊള്ളുമ്പോൾ, കേരളത്തിൽ പണ്ട്, (താരതമ്യേന ഇന്നും) ഐ.എ.എസ്സിന് കുറെയെങ്കിലും മാന്യതയുണ്ട്. ഇന്നത്തെ അവസ്ഥയിൽ സ്ഥിരം സിവിൽ സർവ്വീസ്, അതിൽ കടന്നുകൂടാൻ ആഗ്രഹിക്കുന്നവർക്കും, അവരെ തുപ്പിയാട്ടുന്ന രാഷ്ട്രീയ കുരങ്ങൻമാർക്കും അപമാനമാണ്, മൊത്തത്തിൽ.

ജീവിച്ചിരിക്കുന്ന പലരും കഥാപാത്രങ്ങളാവുന്ന അജ്ഞൂസെൻറോ?

''ശ്രീ.പൊന്നറ ശ്രീധറിന്റെ നിഴലാട്ടം അതിലുണ്ട്. കൗമുദി ബാലന്റെയും. ബാലകൃഷ്ണൻ എന്റെ തലമുറയിലെ തീപ്പന്തമായിരുന്നു. ഇന്ന് തെക്കൻ കേരളത്തിൽ മേനി ചമഞ്ഞുകിടക്കുന്ന പലരെയും, വെളിച്ചത്തിന്റെ പാതയിലേക്ക് നയിച്ചത്, പേട്ടയിൽ കുത്തിയിരുന്ന നശിച്ച ബാലകൃഷ്ണനാണ് എന്നത് അവർ മറന്നിരിക്കുന്നു.''

വേരുകൾ, നെട്ടൂർമഠം?

ഞാൻ നേരത്തെ പറഞ്ഞപോലെ, ഞാൻ നേരിട്ട ജീവിതം പരദേശി ബ്രാഹ്മണന്റേതാണ്, നിരൂപകർ പറയുന്നപോലെ. വേരുകളിൽ ആത്മകഥാംശം ഉണ്ട്. നെട്ടൂർമഠത്തിൽ ലേശവുമില്ല.

കടന്നുവന്ന വഴികളെപ്പററി എന്തു തോന്നുന്നു?

എനിക്കെന്നെപ്പററി അഹങ്കാരമില്ല. മലയാററൂർ കുഴൽ വിളിച്ചിട്ടില്ല, പലരും വിളിച്ചപ്പോഴും. എഴുതിയും പറഞ്ഞും ഞാനിവിടെ ഒതുങ്ങിക്കഴിയുന്നു. കൊല്ലങ്ങൾക്കു ശേഷം ആരെങ്കിലും ഓർത്താൽ മതി–''ഇങ്ങനെയും ഒരു തെമ്മാടി ഇതുവഴി കടന്നുപോയി.'' പിന്നെ തകഴിച്ചേട്ടൻ പറയുന്നപോലെ എല്ലാം കാലം നിർണ്ണയിക്കും.

അന്ധവിശ്വാസങ്ങളുണ്ട് മലയാററൂരിന്. ''ശകുനത്തിൽ ഒററ പട്ടർ മോശമാണ്. രണ്ടുപേർ ഉഗ്രൻ. അതുപോലെ എനിക്ക് പതിനെട്ടിനോട് വല്ലാത്ത താല്പര്യമാണ്. എന്റെ മകൻ ജനിച്ചതുതൊട്ട്, ഞാൻ ജോലിക്ക് ചേർന്നതുവരെ പതിനെട്ടിനാണ്.''

അധികാരത്തിനെതിരെ ശബ്ദിച്ചിട്ട് ഭരണകൂടങ്ങൾ മാററിമറിച്ചവർ, ഭരണനേതൃത്വത്തിൽ എത്തിയപ്പോഴും അവരൊക്കെ സ്വേച്ഛാധിപതികളായി മാറുന്ന കാഴ്ചയാണ് നാം കണ്ടത്, കമ്മ്യൂണിസ്ററ് രാജ്യങ്ങളിൽ. ഒരു കമ്മ്യൂണിസ്ററുകാരനായ താങ്കൾ എങ്ങനെ ഇതിനെ സമീപിക്കുന്നു?

ഒരർത്ഥത്തിൽ ഈ പ്രപഞ്ചം ഒന്നുമല്ല. ഗാന്ധി മരിച്ചാലും, സ്ററാലിൻ മരിച്ചാലും ചാമ്പൽ. ഒട്ടേറെ പ്രതീക്ഷയോടെ, അർത്ഥശുദ്ധിയോടെ, ഇവിടെ എല്ലാം നന്നാക്കാം എന്നു കരുതി നെഹ്റു, ജയപ്രകാശ്, ലോഹ്യ എന്നിവരുടെ പിറകെ നടന്ന കുരുന്നുപിള്ളേരായ ഞങ്ങൾ ഒരു ഘട്ടത്തിൽ കമ്മ്യൂണിസ്ററു പക്ഷത്തിൽ നിലയുറപ്പിക്കാൻ തയ്യാറായി. ദാസ് ക്യാപ്പിററൽ വായിച്ചിട്ടല്ല ഇടതുപക്ഷപ്രേമം ജനിച്ചത്. ഇന്ന് എല്ലാം തകർന്നിരിക്കുന്നു. തള്ളയും തന്തയും ചത്തുപോയ തലമുറയാണ് ഞങ്ങളുടേത്. ഈ അന്ധകാരത്തിൽപ്പോലും കമ്മ്യൂണിസമാവാം അവസാനത്തെ ഉത്തരം എന്ന വിശ്വാസവും എനിക്കുണ്ട്. വൈരുദ്ധ്യമായിത്തോന്നാം.''

പഴയതുപോലെ മലയാററൂർ കാർട്ടൂണുകൾ വരയ്ക്കുന്നില്ല, ഉടനെ മലയാററൂരും ദത്തനും ചേർന്നൊരു പെയിൻറിംഗ് പ്രദർശനം നടത്തുന്നുണ്ട്. പഴയതുപോലെ, ഇന്ത്യൻ റെവ്യൂ ബുക്സിൽ തുടർച്ചയായി അദ്ദേഹം കാർട്ടൂണുകൾ വരയ്ക്കുന്നുണ്ട്.

ആറാംവിരൽ നല്ല നോവലാണോ, ഇല്ലയോ എന്നറിയില്ല എന്നായിരുന്നു നോവലിസ്ററിന്റെ മറുപടി.

---

17ാം പേജിൽ നിന്നും തുടർച്ച

പെൻഡുലത്തിന്റെ ദോലകപഥം പ്രവചിക്കുവാൻ സൂപ്പർ കമ്പ്യൂട്ടറുകൾക്കുപോലും അസാധ്യമായ നില വരുന്നു. ഇത്തരം ദുർഗ്രാഹ്യവും പ്രചവനാതീതങ്ങളുമായ ദോലകങ്ങളിലൂടെയാണ് പ്രപഞ്ചവും മനുഷ്യജീവനുമൊക്കെ ഉരുത്തിരിഞ്ഞത്. പ്രപഞ്ചനിയമങ്ങൾ a + b = c എന്നതുപോലെ ലളിതമായ സമവാക്യങ്ങളിൽ ഒതുക്കാനാവില്ല. അവ അതിസങ്കീർണ്ണവും അതുകൊണ്ട് പ്രവചനം സാധ്യമല്ലാത്തതുമാണ്. ശാസ്ത്രജ്ഞൻമാർ പ്രപഞ്ചസത്യം കണ്ടെത്താത്തതിൽ അദ്ഭുതപ്പെടേണ്ടകാര്യമില്ല.

നോബൽ സമ്മാനാർഹനായ ഒരു എക്കണോമിസ്റ്റിനോട് ഒരു പത്രപ്രവർത്തകൻ ചോദിച്ചു: അങ്ങയെപ്പോലെയുള്ള വിദഗ്ദ്ധർ നിരവധിയുള്ള രാജ്യത്ത് സമ്പദ്വ്യവസ്ഥ തകരുന്നസ്ഥിതി എന്തുകൊണ്ട് ഉണ്ടാകുന്നു? ''ഒരു രാജ്യത്തിലെയും സമ്പദ്വ്യവസ്ഥ നിർണ്ണയിക്കാനും നിയന്ത്രിക്കാനുമുള്ള അവകാശം എക്കണോമിസ്റ്റിനില്ല. അയാളുടെ റോൾ ഉപദേശിയുടേതുമാത്രം'' ഈ അവകാശവാദം ശരിയാണോ? സമ്പദ്വ്യവസ്ഥയും പെൻഡുലത്തിന്റെ സങ്കീർണ്ണമായ ദോലകം പോലെയാണ്.

നിങ്ങൾ കണ്ണടച്ച് ഏഴാംചിത്രത്തിൽ ഒരു മൊട്ടുസൂചി കൊണ്ട് തൊടുക. ഭാഗ്യമുണ്ടെങ്കിൽ പെൻഡുലം ആ സമയത്ത് മൊട്ടുസൂചിക്കടുത്താവും. ഭാവിപ്രവചനത്തിന്റെ സൂക്ഷ്മതയും ആ ഭാഗ്യത്തിൽ അടങ്ങിയിരിക്കുന്നു.







# സാഹിത്യവാരഫലം

## പി.ഭാസ്കരൻ



തിരുവനന്തപുരത്തു മഴ പെയ്താൽ കിഴക്കേക്കോട്ടയ്ക്കു മുൻവശമുള്ള സ്ഥലത്തു മുട്ടോളം വെള്ളമുയരും. തുടർന്നു മഴ പെയ്തില്ലെങ്കിൽ വെള്ളം വേഗത്തിൽ ഒലിച്ചുപോകും. കീലിട്ട റോഡ് വീണ്ടും മിന്നിത്തിളങ്ങും. ശ്രീ.പി.ഭാസ്കരന്റെ, കലാമൂല്യങ്ങൾ കുറഞ്ഞ ചില കാവ്യങ്ങളുടെ ആവിർഭാവം ഈ നഗരത്തിൽ വിചാരിച്ചിരിക്കാത്ത സന്ദർഭത്തിൽ ഉണ്ടാകുന്ന മഴപോലെയാണ്. രാജരഥ്യയിൽനിന്ന് മലിനജലം ഒഴുകിപ്പോകുന്നതുപോലെ അത്തരം കാവ്യങ്ങൾ പൊടുന്നനേ അപ്രത്യക്ഷമാകുന്നു. റോഡ് സൂര്യപ്രകാശത്തിൽ മിന്നിത്തിളങ്ങുന്ന മട്ടിൽ കലാമൂല്യമുള്ള കാവ്യങ്ങൾ പ്രത്യക്ഷങ്ങളാകുന്നു. രാജവീഥിയുടെ മിനുക്കം കാണുമ്പോൾ അവിടെ മുൻപുണ്ടായിരുന്ന മലിനജലത്തെ നമ്മൾ മറക്കുന്നതുപോലെ നല്ല കവിതയുടെ തിളക്കം കണ്ട് ഒന്നോ രണ്ടോ ആഴ്ചയ്ക്കു മുൻപുണ്ടായ ചീത്തക്കവിതയുടെ അനാകർഷകത്വം നമ്മൾ വിസ്മരിക്കുന്നു 'കളിക്കോപ്പുകൾ' എന്ന നല്ല കാവ്യം മാതൃഭൂമി ആഴ്ചപ്പതിപ്പിൽ വായിച്ച ഞാൻ അദ്ദേഹത്തിന്റെ മററു പല കാവ്യങ്ങളെയും മറന്നുപോയിരിക്കുന്നു. ഇപ്പോൾ എന്റെ മുൻപിലുള്ള ശോഭയിൽ മാത്രമാണ് കണ്ണ് പതിഞ്ഞിരിക്കുന്നത്.

ആകാരവൈപുല്യമുള്ള വസ്തുക്കളും വ്യക്തികളും നമ്മെ ആകർഷിച്ചെന്നുവരില്ല. മാത്രമല്ല, ചിലപ്പോൾ അവയെ വെറുപ്പോടെ നോക്കിയെന്നും വരും. തിരുവനന്തപുരത്തെ മ്യൂസിയത്തിന് എതിർവശത്തു 'നെടുനെടാ' നിർമ്മിച്ചുവച്ചിരിക്കുന്ന പബ്ളിക് ഓഫീസ് കെട്ടിടം കാഴ്ചയ്ക്കു ജുഗുപ്സാവഹമാണ്. എന്നാൽ അതിന്റെ ഒരു ചെറിയ രൂപം സോപ്പ് കൊണ്ടോ മാർബിൾ കൊണ്ടോ ഉണ്ടാക്കി പ്രദർശനത്തിനു വച്ചാൽ നമ്മൾ അതു നോക്കിക്കൊണ്ടു വളരെ നേരം നില്ക്കും. സാക്ഷാൽ തീവണ്ടി ഓടുന്നതു കണ്ടാൽ നമുക്കു പേടി. ചുററുകമ്പി മുറുക്കിവച്ച് കമ്പിപ്പാളത്തിലൂടെ ഓടിക്കുന്ന കളിപ്പാട്ടമായ തീവണ്ടി കൗതുകപ്രദമാണ് പലർക്കും.

ഭാസ്കരന്റെ 'കളിക്കോപ്പുകൾ' എന്ന കാവ്യത്തിൽ ഇതിൽനിന്ന് അല്പം വിഭിന്നമായ മാനസിക നിലയാണ് പ്രതിപാദിച്ചിരിക്കുന്നത്. ഭീമാകാരമാർന്നവയുടെ ഹ്രസ്വാകാരങ്ങളല്ല ഈ കാവ്യത്തിലെ കളിക്കോപ്പുകൾ. അവ പേരക്കുട്ടികളുടെ കളിപ്പാട്ടങ്ങളാണ്. അവർ അമേരിക്കയിൽ താമസിക്കുന്ന അച്ഛനമ്മമാരോടൊരുമിച്ചു പൊയ്ക്കഴിഞ്ഞു.

ഈ വയസ്സനും പത്നിയും വീടിനു
കാവൽനായായ് മേവുന്ന മൃത്യുവും

എന്നാണ് മുത്തച്ഛൻ പറയുന്നത്. അയാൾ കുഞ്ഞുങ്ങളുടെ കളിപ്പാട്ടങ്ങൾ കണ്ട് വികാരപാരവശ്യത്തിൽ വീഴുന്നു.' കാമുകി നല്കിയ റോസാപ്പൂ പുസ്തകത്തിലെ താളുകൾക്കിടയിൽ വച്ച കാമുകൻ വാർദ്ധക്യത്തിലെത്തിയതിനു ശേഷം അവയെ കാണാനിട വന്നാൽ? ആ ഉണങ്ങിയ ഇതളുകൾ അയാളെ ഉത്കട വികാരത്തിലേക്കു കൊണ്ടുചെല്ലും. ഇതിനെയാണു ഭാവനാപരമായ സാക്ഷാത്കാരം എന്നു വിളിക്കുന്നത്. അപ്രത്യക്ഷരായ കുഞ്ഞുങ്ങളോടുള്ള സ്നേഹത്തെ കളിപ്പാട്ടങ്ങളിലൂടെ സാക്ഷാത്കരിക്കുന്ന ഈ കാവ്യത്തിനു ഹൃദയസ്പർശകത്വമുണ്ട്.



ഞാൻ തീവണ്ടിയിൽ വടക്കോട്ടു പോവുകയായിരുന്നു. എറണാകുളം നോർത്ത് സ്റെറയ്ഷൻ കഴിഞ്ഞു. ഇടപ്പള്ളിയായി. തീവണ്ടിച്ചക്രങ്ങളുടെ 'കടകട' ശബ്ദംപോലെ ഭൂതകാലത്തിന്റെ ശബ്ദം ഞാൻ കേട്ടു. ആ അസഹനീയ ശബ്ദത്തിലൂടെ ഒരു മധുരശബ്ദം. ഓർമ്മിച്ചു നോക്കി ''അഴകിന്റെ തൂവെള്ളിക്കിണ്ണമെല്ലാം അഴലു നിറഞ്ഞവയായിരുന്നു'' ദുഃഖസാന്ദ്രമാണ് ഈ വരികളെങ്കിലും എന്തൊരു മനോഹരിത. മഹാകവിക്കല്ലാതെ ഇതെഴുതാൻ കഴിയുമോ? എഴുതിയ ആൾ മഹാകവിയല്ലെങ്കിലും ഞാൻ ആ ചോദ്യം ചോദിച്ചു. ഇടപ്പള്ളി രാഘവൻപിള്ള എന്ന ഹതഭാഗ്യൻ എനിക്ക് ഉത്തരം തരാൻ ഇല്ല.

ഒരുണങ്ങിയ റെയിൽവേ സ്റ്റെയ്ഷനാണ് ഇടപ്പള്ളി എന്ന സ്ഥലത്തിനു അധികാരികൾ നല്കിയത്. ചുററുപാടുകളും ശുഷ്കങ്ങൾ

ഒരു കൈലേസ് താഴെയിട്ട് ഒരു മഹാൻ ട്രാജഡിയുണ്ടാക്കി. ഒരു മോതിരം നഷ്ടപ്പെടുത്തി വേറൊരു മഹാൻ ലൗകിക പ്രേമത്തെ ആധ്യാത്മിക പ്രേമമാക്കി മാററി. നമ്മുടെ പ്രതിഭാദരിദ്രൻമാർ നിരന്തരം കഥാപാത്രങ്ങളെ കൊന്നു കലാകൊലപാതകം നടത്തുന്നു.



പി. ഭാസ്കരൻ

"പ്രഭാതത്തിൽ നേർത്ത ചന്ദ്രക്കലയെ ആകാശത്തു കാണുമ്പോൾ നിങ്ങൾക്ക് എന്തു തോന്നും?"
"ചന്ദ്രക്കല ഏതാനും നിമിഷംകൊണ്ടു മാഞ്ഞുപോകുന്നതുപോലെ നമ്മുടെ അഹങ്കാരികളായ ചില കവികളും മാഞ്ഞുപോകുമല്ലോ എന്നു തോന്നും."

തന്നെ. ആ പ്രദേശത്തിനടുത്താണല്ലോ ഒരു വാടാത്ത പനിനീർപ്പൂ വിരിഞ്ഞത്. മണൽക്കാട്ടിലും റോസാപ്പൂ വിരിയുമെന്നു ഞാൻ ഗ്രഹിച്ചു. മലയാള സാഹിത്യാരാമത്തിൻെറ രോമാഞ്ചമായ പനിനീർപ്പൂ. നമ്മളിന്ന് അതെടുത്തു കൈയിൽ വച്ച് 'ആരുവാങ്ങുമിന്നാരുവാങ്ങുമീയാരാമത്തിൻെറ രോമാഞ്ചം?' എന്നു ചോദിക്കുന്നു. ആരും വാങ്ങുന്നില്ല. പക്ഷേ അതു വാങ്ങാൻ ഒരാട്ടിടയ കുമാരൻ വരും ഒരുകാലത്ത്. തീവണ്ടി ആലുവയിലേക്കു കുതിക്കുകയാണ്. കടകട ശബ്ദം മാത്രം. നവീന കവിതയുടെ ആ ശബ്ദം വർത്തമാനകാലത്തിൻെറ ശബ്ദമായി ഞാൻ കേട്ടു.

## മന്ത്രിമാർ ഞെട്ടുന്നു; ഞാനും

ആരു മരിച്ചാലും മന്ത്രിമാർ ഞെട്ടും. തൊണ്ണൂറു വയസ്സുകഴിഞ്ഞ ആരോ ഒരാൾ മരിച്ചപ്പോൾ കേന്ദ്ര സർക്കാരിലെ ഒരാൾക്കു ഡീപ്പ് ഷോക്ക് ഉണ്ടായതായി ഞാനറിഞ്ഞു. മന്ത്രിമാർക്കു ഷോക്ക് ഉണ്ടാകുന്നപോലെയല്ല, യഥാർത്ഥത്തിലുള്ള ഷോക്ക് തന്നെ എനിക്കുണ്ടായി ശ്രീ.ശ്രീവരാഹം ബാലകൃഷ്ണൻെറ 'രാത്രിയായിക്കോട്ടെ രാജപ്പാ' എന്ന ചെറുകഥ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ വായിച്ചപ്പോൾ. ഇംഗ്ളീഷ് സാഹിത്യത്തിൽ അവഗാഹമുള്ള ഒരാൾ–വെറും ഒരാളാണോ? അല്ല ഇംഗ്ളീഷ് പ്രഫെസർ ആയിരുന്ന ഒരാൾ–മോപസാങ്, ചെക്കോവ്, റേറാമസ്മൻ ഇവരുടെയെല്ലാം കഥകൾ വായിച്ച് ചെറുകഥ എന്തെന്നു മനസ്സിലാക്കിയ ഒരാൾ ഇതുപോലെ ഒരു പറട്ടക്കഥ എഴുതിയല്ലോ എന്നു വിചാരിച്ചപ്പോഴാണ് എനിക്കു ഷോക്ക് ഉണ്ടായത്. രണ്ടു തെണ്ടികൾ. ഒരു തെണ്ടി എവിടെയോ പോയി ജോലി നേടി ജീവിക്കുന്നു. അപ്പോൾ മറേറത്തെണ്ടി കാലു തല്ലിച്ചതച്ച് അത് ബഹുജനത്തെ കാണിച്ച് പണം നേടുന്നു. ജോലി കിട്ടിയ തെണ്ടി അതു നഷ്ടപ്പെടുത്തി. പിന്നീട് സ്വന്തം കാലു കരുതിക്കൂട്ടി മുറിച്ചുകളഞ്ഞിട്ട് ആദ്യത്തെ തെണ്ടി തെണ്ടുന്ന സ്ഥലത്തുവന്ന് ഇരിക്കുന്നു. അതോടെ അയാൾ പൂർവ സുഹൃത്തിൻെറ ശത്രുവായി മാറുന്നു. കാലു മുറിച്ചവനെ കൊല്ലാൻ മററവൻ തീരുമാനിക്കുമ്പോൾ കഥ അവസാനിക്കുന്നു. റിവോൾട്ടിങ് എന്നല്ലാതെ എന്തു പറയാൻ? എൻെറ വീട്ടിൻെറ മുൻവശത്തു വയലുകളാണ്. മഴ പെയ്ത് അവയാകെ കായൽപോലെയാകുമ്പോൾ ചൂണ്ടയിട്ടു മത്സ്യം പിടിക്കാൻ ആളുകളെത്തും. പെട്ടെന്നു വെട്ടി വലിക്കുമ്പോൾ ചൂണ്ടയിൽ കുരുങ്ങിയത് നീർക്കോലിയാണെന്നു കാണും. ശ്രീവരാഹം ബാലകൃഷ്ണൻെറ സാഹിത്യച്ചൂണ്ടയിൽ കുരുങ്ങിയ ഈ നീർക്കോലി എന്നിൽ വെറുപ്പ് എന്ന വികാരം ഉളവാക്കുന്നു. ഒരു വാക്കു കൂടി ശ്രീവരാഹം ബാലകൃഷ്ണൻ എൻെറ അഭ്യുദയത്തിൽ താൽപര്യമുള്ളയാളാണ്. എൻെറ അഭിവന്ദ്യ സുഹൃത്തുമാണ്. പക്ഷേ സൗഹൃദം സത്യത്തിൻെറ കണ്ണു മൂടരുതല്ലോ.

★ ★ ★

ഒരു കൈലേസ് താഴെയിട്ട് ഒരു മഹാൻ ട്രാജഡിയുണ്ടാക്കി. ഒരു മോതിരം നഷ്ടപ്പെടുത്തി വേറൊരു മഹാൻ ലൗകിക പ്രേമത്തെ ആധ്യാത്മിക പ്രേമമാക്കി മാററി. നമ്മുടെ പ്രതിഭാദരിദ്രൻമാർ നിരന്തരം കഥാപാത്രങ്ങളെ കൊന്നു കലാകൊലപാതകം നടത്തുന്നു.

## ചോദ്യം, ഉത്തരം

"കെ.പി.ശങ്കരൻെറ നിരൂപണങ്ങൾ ഒന്നാന്തരമല്ലേ? നിങ്ങളുടെ ഇരുപത്തിമൂന്നുകൊല്ലത്തെ ഈ വൈകൃതത്തെ അദ്ദേഹത്തിൻെറ ഒററ ലേഖനവുമായി തട്ടിച്ചുനോക്കാനുള്ള ധൈര്യമുണ്ടോ നിങ്ങൾക്ക്?"
"ധൈര്യമില്ല എനിക്ക്. ശ്രീ.കെ.പി.ശങ്കരൻെറ രണ്ടുമൂന്നു ലേഖനങ്ങളേ ഞാൻ വായിച്ചിട്ടുള്ളു. എല്ലാം ഒരുപോലെയിരിക്കും. ഭേദമേയില്ല. അദ്ദേഹം ഗ്രന്ഥകാരൻെറ പേരും ഗ്രന്ഥത്തിൻെറ പേരും 'ബ്ളാങ്ക്' ആയി ഇട്ട് (blank) നൂറോളം പ്രതികൾ അച്ചടിച്ചു വച്ചാൽ മതി. പുസ്തകങ്ങൾ പത്രാധിപൻമാർ അയച്ചുകൊടുക്കുമ്പോൾ ബ്ളാങ്ക് സ്പെയ്സിൽ രണ്ടു പേരുകളും എഴുതി അവർക്കു അയച്ചുകൊടുക്കട്ടെ. സമയം ലാഭം, കടലാസ്സു ലാഭം, മഷി ലാഭം. ആ നൂറു കോപ്പികൾ തീരുമ്പോൾ നൂറെണ്ണം കൂടി അച്ചടിക്കാം."
"പ്രഭാതത്തിൽ നേർത്ത ചന്ദ്രക്കലയെ ആകാശത്തു കാണുമ്പോൾ നിങ്ങൾക്ക് എന്തു തോന്നും?"
"ചന്ദ്രക്കല ഏതാനും നിമിഷംകൊണ്ടു മാഞ്ഞുപോകുന്നതുപോലെ നമ്മുടെ അഹങ്കാരികളായ ചില കവികളും മാഞ്ഞുപോകുമല്ലോ എന്നു തോന്നും."
"വരൻ, വധു ഇവയ്ക്കു പകരമായി രണ്ടു വാക്കുകൾ പറഞ്ഞുതരൂ. ഇവ കേട്ടു കേട്ടു മടുത്തു. നിങ്ങളുടെ കാമുകൻ, കാമുകി ഈ വാക്കുകൾ കേട്ട് എനിക്കു മടുപ്പ് ഉണ്ടായതുപോലെ."
"രണ്ടുപേർക്കും ചേരുന്ന ഒരു ഇംഗ്ളീഷ് വാക്കു പറയാം. Victim. ബലിക്കു കൊണ്ടുവയ്ക്കുന്ന ജീവി എന്ന് അതിനർത്ഥം."
"നിങ്ങളാര്?"
"ജീവിതം കണ്ടു വിഷാദത്തിൽ വീണ കോടാനുകോടി ഭാരതീയരിൽ ഒരുത്തൻ. കഴിയുന്നതും വേഗം ഈ ഇൻഡ്യയിൽനിന്നു പരലോകത്തേക്കു പോകണമെന്നല്ലാതെ എനിക്കു മറെറാരാഗ്രഹമില്ല."
"ഏററവും വിശുദ്ധമായ വികാരം സ്വദേശസ്നേഹമല്ലേ?"
"അല്ല. ദേഷ്യമാണ് വിശുദ്ധിയുള്ള വികാരം. അതു തികഞ്ഞ ആർജ്ജവത്തിൽ നിന്നാണ് ഉണ്ടാകുന്നത്."
"സിനിമയിൽ ഹാസ്യമഭിനയിക്കുന്ന തടിച്ചികളെ, പ്രായംകൂടിയവരെ കാണുമ്പോൾ എന്തു തോന്നും?"
"അവരും ചെറുപ്പകാലത്തു സുന്ദരികളായിരുന്നല്ലോ, അവരുടെ പിറകെയും യുവാക്കൻമാർ നടന്നിരുന്നല്ലോ എന്നു തോന്നും."

"സുന്ദരനായ മണ്ടനായിരിക്കാനാണോ ഇഷ്ടം അതോ വിരൂപനായ ബുദ്ധിമാൻ ആയിരിക്കാനോ?"
"യുവത്വമുള്ള കാലത്തു സൗന്ദര്യമുള്ള ബുദ്ധിശൂന്യനാകാനും വാർദ്ധക്യകാലത്ത് വൈരൂപ്യമുള്ള ധിഷണാശാലിയാവാനും."
"കണിയാനേ."
"ഓ. മകൻ വിളിച്ചാൽ അച്ഛൻ വിളി കേൾക്കാതിരിക്കുന്നതെങ്ങനെ?"
"ഉരുളയ്ക്കുപ്പേരി എന്ന രീതിയിൽ ചിലർ മറുപടി നല്കുന്നത് എങ്ങനെ?"
"നേരമ്പോക്കു പറയാനും റിപ്പാർട്ടി (repartee=ചുട്ട മറുപടി) നടത്താനുമുള്ള കഴിവ് പ്രകൃതി നല്കുന്നതാണ്. ആ അനുഗ്രഹമില്ലാത്തവൻ അക്കാര്യങ്ങൾക്കു തുനിഞ്ഞാൽ അവർ അന്യരുടെ ദൃഷ്ടിയിൽ കോമാളികളായി മാറും."
"എൻെറ വീട്ടിലെ സ്ഫടിക ഭാജനത്തിൽ വെള്ളത്തിലിട്ട രണ്ടു കൊച്ചു സ്വർണ്ണമത്സ്യങ്ങൾ കൂടെക്കൂടെ അവയുടെ ചുണ്ടുകൾ മുട്ടിക്കുന്നു. എന്തിനാണത്? രഹസ്യം പറയുകയാണോ?"
"അല്ല. ജീവികൾക്കു മനുഷ്യരെ അനുകരിക്കാനുള്ള പ്രവണതയുണ്ട്. നിങ്ങളും ഭാര്യയും ആ മുറിയിൽ ഒരുമിച്ചു നില്ക്കാതിരുന്നാൽ മതി."

## ഉദ്ബോധനം ഹാസ്യത്തിലൂടെ

ജർമ്മനിയിൽ ജനിച്ച യു.എസ്.സൈക്കോ അനലിസ്ററ് എറിക് ഫ്രെമ്മിൻെറ പുസ്തകങ്ങൾ ഞാനൊരുതരം ആവേശത്തോടെയാണു വായിക്കാറ്. അദ്ദേഹം ആളുകളെ നാലായി തരംതിരിച്ചിട്ടുണ്ട്. 1) സ്വീകാരപ്രവണതയുള്ളവൻ–മററുള്ളവർ സ്നേഹപൂർവം നല്കുന്ന എന്തും ഇയാൾ അംഗീകരിക്കും. സ്നേഹംപോലും സ്വീകരിക്കും. 2) ചൂഷണപ്രവണതയുള്ളവൻ–മററുള്ളവരുടെ പ്രയത്നഫലങ്ങളെ സൂത്രംകൊണ്ടും വക്രബുദ്ധികൊണ്ടും പിടിച്ചെടുക്കുന്നവനാണ് ഇയാൾ. 3) അതിസഞ്ചയകാരിയായവൻ–അന്യർ കൊടുക്കുന്നതെന്തും സ്വീകരിച്ച് ഭാവിയിൽ അതു പ്രയോജനപ്പെടുത്തുന്നവനാണ് ഇയാൾ. 4) വിക്രേയ മനുഷ്യൻ–ഇയാൾ തന്നെത്തന്നെ വില്ക്കുന്നു. വേഷംകൊണ്ടും നാട്യംകൊണ്ടും അന്യരെ പററിച്ച് തന്നെ വില്ക്കുന്നവനാണ് ഇയാൾ. ഇവരെ യഥാക്രമം Receptive person, Exploitative person, Hoarding person, Marketing person എന്നു ഫ്രെം വിളിക്കുന്നു. വളർച്ച മുരടിച്ചവരാണ് ഈ നാലുകൂട്ടരും. നമ്മുടെ ചെറുപ്പക്കാർ (കുട്ടികളും) ചൂഷണപ്രവണതയുള്ളവരാണ്. മററുള്ളവരെ, വിശേഷിച്ചും അച്ഛനമ്മമാരെ ചൂഷണം ചെയ്തു സ്വാർത്ഥതാൽപര്യങ്ങൾ പരിരക്ഷിക്കാൻ ഇവർക്കു സാമർത്ഥ്യം കൂടുതലാണ്. വീട്ടിൽ കഞ്ഞികുടിക്കാൻ വക കാണില്ല. എങ്കിലും വിലകൂടിയ വസ്ത്രങ്ങൾ അച്ഛനെക്കൊണ്ടു വാങ്ങിപ്പിക്കും. പുതിയ സ്ക്കൂട്ടർ വാങ്ങിപ്പിക്കും. അതിൽ കയറി പട്ടണമാകെ കറങ്ങും. ഇമ്മട്ടിൽ ചൂഷണവിദഗ്ദ്ധനായ ഒരു കുട്ടിയെ ശ്രീ.വി.പി.മനോഹരൻ 'ബാധ' എന്ന ചെറുകഥയിലൂടെ വിദഗ്ദ്ധമായി അവതരിപ്പിക്കുന്നു. ചൂഷണം ധനത്തെസ്സംബന്ധിച്ചതല്ല. കരാററി (karate-കരാട്ടെയാണ് ശരിയെന്ന് ഒരു വായനക്കാരൻ എഴുതി അയച്ചു മുൻപ്. Daniel Jones-ൻെറ English Pronouncing Dictionary തൊട്ടുള്ള അനേകം നിഘണ്ടുക്കളിൽ കരാററി എന്നാണ് ഉച്ചാരണം കാണിച്ചിരിക്കുന്നത്) പഠിക്കണം അവന്. വിദ്യാഭ്യാസത്തെ അതു തടസ്സപ്പെടുത്തുമെന്നതുകൊണ്ട് അച്ഛൻ അതിനു സമ്മതിക്കുന്നില്ല. മകൻ നിരാഹാര സത്യാഗ്രഹം തുടങ്ങി. മൂന്നുദിവസം കഴിഞ്ഞപ്പോൾ മകൻെറ ആരോഗ്യാവസ്ഥയിൽ ആശങ്കാകുലനായ അച്ഛൻ മകന് കീഴടങ്ങി. അവൻ കരാററി പഠിച്ചു. എല്ലാവരെയും ആക്രമിച്ചു. അമ്മയുടെ മുഖത്തുപോലും ഇടികൊടുത്ത് രക്തം ചാടിച്ചു. ഒടുവിൽ ജ്യോത്സ്യൻെറ നിർദ്ദേശമനുസരിച്ച് ആ ബാധ ഒഴിപ്പിക്കാൻ അച്ഛനമ്മമാർ തീരുമാനിച്ചു. എല്ലാ നേരമ്പോക്കുകളും സ്ഥൂലീകരണങ്ങളാണ്. ആ സ്ഥൂലീകരണവും അത്യുക്തിയും ഇക്കഥയിലെ ഹാസ്യത്തിലുമുണ്ട് എങ്കിലും ഹൃദ്യമാണ് ഇക്കഥ. ഒരു ബാലൻെറ മാനസിക ഭ്രംശത്തിലൂടെ കഥാകാരൻ അക്രമാസക്തമായ ജനതയുടെ കഥ പറയുന്നു എന്നതും സവിശേഷത തന്നെ ഇക്കഥയുടെ.

## സാഹിത്യകാരൻമാർ

കുമാരനാശാൻ:- സമ്പൂർണ്ണ മനുഷ്യത്വത്തിൻെറ സ്തോതാവ്.

വള്ളത്തോൾ:- ശബ്ദപ്രയോഗത്തിലൂടെ മാന്ത്രികത്വം സൃഷ്ടിച്ച പ്രതിഭാശാലി.

ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ:- ജീവിച്ചിരുന്ന കാലത്തും ഇക്കാലത്തും സാഹിത്യകാരൻമാരുടെ നിരയിൽ ഒടുവിൽ നിന്ന ആൾ. ഇപ്പോഴും നില്ക്കുന്ന ആൾ.

മുട്ടത്തുവർക്കി:- അർദ്ധവിദ്യാഭ്യാസം ലഭിച്ചവരെ രസിപ്പിച്ച എഴുത്തുകാരൻ. ലബ്ധപ്രതിഷ്ഠരായ സാഹിത്യകാരൻമാർ തങ്ങൾക്ക് അദ്ദേഹത്തെ പ്രശംസിച്ചാൽ ഒന്നും നഷ്ടപ്പെടാനില്ലെന്നുകണ്ട് പ്രശംസ വാരിക്കോരിച്ചൊരിഞ്ഞു; അതു അദ്ദേഹം ജീവിച്ചിരുന്നപ്പോഴല്ല, ശവകുടീരത്തിനു മുകളിൽക്കൂടിയായിരുന്നു സ്തുതിവർഷാപാതം.

കോവിലൻ:- മനുഷ്യനു മനസ്സിലാകാത്ത കഥകളും നോവലുകളും ഉപന്യാസങ്ങളുമെഴുതുന്ന ആൾ.

ജി.ശങ്കരക്കുറുപ്പ്:- മാനവികതയെ ജഗത്സംബന്ധിയമായ ദർശനത്തോടു കൂട്ടിച്ചേർത്ത കവി.

പുളിമാന പരമേശ്വരൻപിള്ള:- ചങ്ങാതിമാരാൽ മാത്രം വാഴ്ത്തപ്പെടുന്ന കഥാകാരൻ, നാടകകർത്താവ്, കവി. രണ്ടാന്തരം ഫെയ്ക്കല്ല, ഒന്നാന്തരം ഫെയ്ക്ക്.

വടക്കുംകൂർ രാജരാജവർമ്മ:- മൂല്യനിർണ്ണയത്തിനു ഒരു കഴിവുമില്ലാതെ സംസ്കൃത ഗ്രന്ഥങ്ങളെപ്പോലും ബഹിർഭാഗസ്ഥമായി ദർശിച്ച ഒരെഴുത്തുകാരൻ.

## സ്പർശം, പ്രയാണം

സ്പർശത്തിൻെറ വിപരീത സ്വഭാവം അകന്നുപോകലാണെന്ന് ഏതോ ചിന്തകൻ എഴുതിയിട്ടുണ്ട്. ശരിയാണ്. സ്നേഹഭാജനത്തെ എത്ര സ്പർശിച്ചാലും മതിയാവുകയില്ല സ്നേ



കുമാരനാശാൻ

സാധാരണമായ കഥയെ അസാധാരണമാക്കി പ്രദർശിപ്പിക്കുന്നവനാണ് കലാകാരൻ... സാഹിത്യകൃതി നമ്മൾ കൈയിലെടുക്കുമ്പോൾ ഈ സത്യം നമ്മൾ ഓർമ്മിക്കണം. എങ്കിലേ ശരിയായ മൂല്യനിർണ്ണയത്തിനു കഴിയൂ.



വള്ളത്തോൾ

ഹിക്കുന്ന ആളിന്. എന്നാൽ അവർക്കു തമ്മിൽ ലേശം വിരോധമുണ്ടാകട്ടെ. അവർ മാറിനില്ക്കും. പിന്നെപ്പിന്നെ അകലും. അതിദൂരമകലും. വീണ്ടും വിചാരിച്ചിരിക്കാത്ത സന്ദർഭത്തിൽ കാണാനിട വന്നാലും അടുത്തു ചെല്ലാൻ ഇഷ്ടം കാണില്ല. വൈഷയികത്വത്തെ സ്പർശിച്ചുകൊണ്ടിരുന്നവൻ അല്ലെങ്കിൽ സ്പർശിച്ചുകൊണ്ടിരുന്നവൾ വിരക്തിയിലേക്കു വീണാൽ അതിന്റെ താഴ്‌വരയിൽനിന്ന് ആധ്യാത്മികത്വത്തിന്റെ അധിത്യകയിലേക്കു കയറിപ്പോകും. പഴയ സ്പർശത്തിന്റെ ഓർമ്മയുളവാകുമാറ് ഒരു വ്യക്തിയെ കണ്ടിട്ടും ആധ്യാത്മികതയിലേക്കുള്ള പ്രയാണം അവസാനിപ്പിക്കാതെ നക്ഷത്രപഥത്തിലേക്ക് ഉയർന്നുയർന്നുപോകുന്ന ഒരു സ്ത്രീയെ ശ്രീ.എം.ജി. രാധാകൃഷ്ണൻ 'കേദാര'മെന്ന കഥയിൽ ആലേഖനം ചെയ്തിരിക്കുന്നു. ഒരവ്യക്തത കഥയുടെ മദ്ധ്യത്തിലുണ്ടെങ്കിലും കഥാകാരന്റെ ഭാഷ വിഷയപ്രതിപാദനത്തിന് അനുരൂപമായിരിക്കുന്നു.

ഞാൻ ബാലനായിരുന്നപ്പോഴാണ് 'വേലുത്തമ്പിദളവ' എന്ന നാടകം കണ്ടത്. തമ്പി ആത്മഹത്യ ചെയ്തു. ശരീരം താഴെ വീണപ്പോൾ അദ്ദേഹത്തിന്റെ അനുജൻ തലവെട്ടിയെടുത്തുകൊണ്ട് ഓടി. ബാല്യകാലത്തെ ഹൃദയചാഞ്ചല്യം കൊണ്ടാവാം ഞാൻ കരഞ്ഞു. ചേട്ടന്റെ കഴുത്തു അനുജൻ സ്പർശിക്കുന്നു. പിന്നെ തലമുറിച്ചെടുക്കൽ. അതിനുശേഷം ഓട്ടം. സ്പർശവും പ്രയാണവും. അതിന്റെ ഫലമായി കണ്ണുനീർ ദ്രഷ്ടാവിന്. ആ കണ്ണുനീരോ ചഞ്ചലാവസ്ഥയോ രാധാകൃഷ്ണന്റെ കഥ ജനിപ്പിക്കാഞ്ഞത്–വേറൊരു വിധത്തിൽ പറഞ്ഞാൽ അനുഭൂതിയുളവാക്കാഞ്ഞത്–എന്തുകൊണ്ടാവാം? മാന്യവായനക്കാർ ആലോചിക്കട്ടെ എന്നുപറഞ്ഞ് ഞാൻ മാറിനില്ക്കുന്നു. (കഥ കലാകൗമുദിയിൽ)

## മാർജ്ജാരാവലോകനം

ഡെസ്‌മണ്ട് മോറിസിന്റെ 'Cat watching' എന്ന പുസ്തകത്തിന്റെ വിപുലീകരിച്ച നൂതന പ്രസാധനം കൗതുകപ്രദങ്ങളായ പല കാര്യങ്ങളും ഉൾക്കൊള്ളുന്നു. 1992-ൽ പ്രസാധനം ചെയ്ത ഈ ഗ്രന്ഥത്തിന്റെ വില രണ്ടു പവനാണ്. (ഏതാണ്ടു നൂറുരൂപ—Arrow Publication)

It is raining cats and dogs എന്നൊരു പ്രയോഗമുണ്ടല്ലോ. ഇത് എങ്ങനെ വന്നു? ശതാബ്ദങ്ങൾക്കു മുൻപ് നഗരങ്ങളിലെ റോഡുകൾക്കു വീതി കുറവായിരുന്നു. ശരിയായ ഡ്രെയ്നിജും അന്നില്ലായിരുന്നു. കാറ്റോടുകൂടി വലിയ മഴ പെയ്യുമ്പോൾ പൂച്ചകളും പട്ടികളും അതിൽപ്പെട്ടു മരിക്കും. മഴ തീർന്നതിനുശേഷം ആ മൃഗങ്ങളുടെ ഉടമസ്ഥർ റോഡിലേക്കു നോക്കുമ്പോൾ അവയുടെ നിശ്ചേതന ശരീരങ്ങൾ കാണുകയായി. അപ്പോൾ അന്തരീക്ഷത്തിൽ നിന്ന് അവ വീണതായി സങ്കല്പിക്കുമായിരുന്നു. അങ്ങനെയാണ് raining cats and dogs എന്ന ചൊല്ലുണ്ടായത്. സ്വിഫ്റ്റ് 1710-ൽ എഴുതിയത് ഈ സങ്കല്പത്തിന് ബലം നല്കുന്നുണ്ട്. "Now from all parts the swelling kennels flow, and bear their trophies with them as they go.... drowned puppies, stinking sprats, all drenched in mud, dead cats, and turnip-tops, come tumbling down the flood.

വെള്ളച്ചാട്ടം എന്നതിന് ഗ്രീക്ക് ഭാഷയിൽ catadupa എന്നാണ് പറയുക. വെള്ളച്ചാട്ടംപോലെ മഴ പെയ്യുമ്പോൾ raining catadupa എന്നു ആളുകൾ പറയും. ഈ catadupa കാലം കഴിഞ്ഞപ്പോൾ raining cats and dogs എന്നായി എന്നും ഒരുപക്ഷമുണ്ട്. (പുറം 227)

വേശ്യകളെ പൂച്ചകളെന്നും വേശ്യാലയത്തെ പൂച്ചവീടെന്നും വിളിക്കുന്നതെന്തുകൊണ്ട്? മോറിസിന് ഇതിനും മറുപടിയുണ്ട്. ചക്കിപ്പൂച്ചകൾ 'ഹീറ്റി'ലാവുമ്പോൾ പല കണ്ടൻപൂച്ചകളോടും ചേരും. അതിരുകടന്ന ഈ വേഴ്ചയാണ് വേശ്യകൾക്കു പൂച്ച എന്ന പേരു നേടിക്കൊടുത്തത്. (പുറം 222) ഇതുപോലെയുള്ള പല അറിവുകളും പ്രദാനം ചെയ്യുന്നു ഈ പുസ്തകം.

മോറിസിന്റെ പുസ്തകങ്ങൾക്കുള്ള ദോഷം അവയിലെ പല അഭിപ്രായങ്ങളും ദൂരാനീതങ്ങളാണ് എന്നതത്രേ. ആ ദോഷങ്ങൾ ഇതിലുമുണ്ട്. എങ്കിലും അതിനൊരു 'വലിയ മാർജ്ജിൻ' ഇട്ടുകൊണ്ട് ഈ മാർജ്ജാരാവലോകനം നമുക്കു വായിക്കാം.

★ ★ ★

'മംഗളം' വാരികയിൽ ഞാൻ ആദ്യമായി നോക്കുന്നത് ശ്രീ.കെ.എസ്.രഘുവിന്റെ 'മത്തായിച്ചൻ' എന്ന ഹാസ്യചിത്ര പരമ്പരയാണ്. ഒരിക്കലും ആ ചിത്രങ്ങൾ എന്നെ നിരാശപ്പെടുത്തിയിട്ടില്ല. ഹാസ്യത്തിന്റെ സ്ഫുരണം ഏതിലും കാണും. പൊലീസ് ഇൻസ്പെക്ടർ യൂനിഫോം ധരിച്ചു കുടുംബത്തോടുകൂടി കല്യാണത്തിൽ പങ്കെടുക്കാൻ പോകുന്നു. അതെന്തിന് എന്നു മത്തായിയുടെ ചോദ്യം. സുരക്ഷിതത്വത്തെക്കരുതി എന്ന് ഇൻസ്പെക്ടറുടെ ഉത്തരം. ബുള്ളററ് പ്രൂഫാണോ എന്നു ചോദ്യം. അതല്ല; താൻ യൂനിഫോം ധരിച്ചേ പൊതു ചടങ്ങുകൾക്കു പോകുകയുള്ളുവെന്ന് ഇൻസ്പെകടർ മറുപടി നല്കുന്നു. കാരണമുണ്ട്. മഫ്ററിയിൽ പോകുന്നത് അപകടമാണെന്ന് ഈയിടെ മാത്രമാണ് പൊലീസ് ഇൻസ്പെക്ടർ മനസ്സിലാക്കിയത്. ഒരു രാഷ്ട്രീയ സംഭവത്തെ ഹാസ്യംപുരണ്ട കടക്കണ്ണിലൂടെ നോക്കി സ്വയം ചിരിക്കുകയും നമ്മെ ചിരിപ്പിക്കുകയും ചെയ്യുന്നു രഘു. ഹാസ്യചിത്രങ്ങളെ ധൈഷണികത്വത്തിന്റെ സന്തതികളാക്കുന്നവർക്ക് മംഗളത്തിലെ ഈ ചിത്രകാരൻ മാർഗ്ഗം ചൂണ്ടിക്കാണിക്കുന്നു.

★ ★ ★

സാധാരണമായ കഥയെ അസാധാരണമാക്കി പ്രദർശിപ്പിക്കുന്നവനാണ് കലാകാരൻ. ഭർത്താവ് ഉണ്ടായിരിക്കെ അയാളെ നിരാകരിച്ചു വിരൂപനായ വേറൊരു പുരുഷനെ സ്ത്രീ പ്രാപിക്കുന്നതു ജീവിതത്തിൽ എപ്പോഴും കാണാവുന്ന കാഴ്ചയാണ്. പക്ഷേ ടോൾസ്റ്റോയി അതിനു നല്കിയ അധാരണത്വമാണ് 'അന്നാ കരേനിന'യെ അതാവിർഭവിച്ച കാലത്തെ മഹാദ്ഭുതമാക്കി മാററിയത്. സാഹിത്യകൃതി നമ്മൾ കൈയിലെടുക്കുമ്പോൾ ഈ സത്യം നമ്മൾ ഓർമ്മിക്കണം. എങ്കിലേ ശരിയായ മൂല്യനിർണ്ണയത്തിനു കഴിയൂ.

"സുന്ദരനായ മണ്ടനായിരിക്കാനാണോ ഇഷ്ടം അതോ വിരൂപനായ ബുദ്ധിമാൻ ആയിരിക്കാനോ?
"യുവത്വമുള്ള കാലത്തു സൗന്ദര്യമുള്ള ബുദ്ധിശൂന്യനാകാനും വാർദ്ധക്യകാലത്ത് വൈരൂപ്യമുള്ള ധിഷണാശാലിയാവാനും."





# കാശ്മീരിലെ തീക്കളി

ജമ്മു-കാശ്മീരിൽ സൈന്യം സംയമനം പാലിച്ചു ചുമതലകൾ നിർവഹിക്കുന്നു. ബി.എസ്.എഫ്-നെ നിയന്ത്രിക്കാൻ അവരുടെ സീനിയർ ഓഫീസർമാരെ ബി.എസ്.എഫ് ക്യാമ്പ് ചെയ്യുന്ന പ്രദേശങ്ങളിൽ നിയമിക്കും—ഈ പ്രസ്താവന വോട്ടുപിടിക്കലിനുവേണ്ടി ഒരു രാഷ്ട്രീയക്കാരൻ നടത്തിയതല്ല. ജമ്മു-കാശ്മീർ സ്റ്റേറ്റ് പൊലീസ് മേധാവി ബേഡിയുടേതാണിത്. ഔദ്യോഗിക യാത്രയയപ്പിനുശേഷം മനസ്സില്ലാമനസ്സോടെ തന്റെ പുനർസേവനത്തിൽ സമ്മതം നൽകിയെന്ന പ്രതീതി മീഡിയയ്ക്കു നൽകിയ അദ്ദേഹം ജമ്മുകാശ്മീരിനെ സേവിക്കാൻ സ്വയം സന്നദ്ധരായ ഒരു കൂട്ടം ഓഫീസിർമാരുടെ തടവുപുള്ളിയാണ്. മാന്യനായ അദ്ദേഹത്തിന്റെ അങ്കലാപ്പാണ്–മുൻ സൂചിപ്പിച്ച ഉത്തരവാദിത്വമില്ലാത്ത പ്രസ്താവനയിലൂടെ പ്രകടമാക്കുന്നത്. 91കളിൽ ജമ്മുകാശ്മീർ പൊലീസിന്റെ മനോവീര്യം നശിപ്പിക്കാൻ വേണ്ടി ചില കുബുദ്ധികൾ തന്റെ ജന്മനാട്ടിൽ വിശ്വാസ്യത നഷ്ടപ്പെട്ടവരെ ന്യൂനസമുള്ള ഭരണകൂടമാണ് ഈ രാജ്യം ഭരിക്കുന്നതെന്ന് കാണിച്ചുകൊടുക്കാൻ കേന്ദ്രം തയ്യാറല്ല. ഭാരതത്തിലെ ബ്യൂറോക്രസിക്ക് ശ്രദ്ധാർഹമായ സംഭാവന നൽകിയ കാശ്മീർ ബ്യൂറോക്രാറ്റുകളുടെ ഇന്നത്തെ ദയനീയ ചിത്രം ഭാരതത്തിന് തന്നെ അപമാനകരമാണ്. മികച്ച സേവനം ചെയ്തിട്ടുള്ള കാശ്മീരികളായ ഉദ്യോഗസ്ഥന്മാർക്ക് പ്രമോഷൻ നൽകാൻ മടിക്കുന്ന കേന്ദ്രനയത്തിന്റെ തിക്തഫലമാണ് സോപ്പൂർ സംഭവം. ഈ ആപ്പിൾ സിറ്റി ഭീകരന്മാരുടെ സങ്കേതമാണ്. സി.ആർ.പി.എഫ് 90–91കളിൽ ഇവിടം നിയന്ത്രിക്കുന്നതിൽ സ്തുത്യർഹമായ സേവനം നടത്തിയിരുന്നു. ബി.എസ്.എഫ് എന്താണെന്നോ, സി.ആർ.പി.എഫ് എന്താണെന്നോ അവരുടെ പ്രവർത്തനശൈലി മനസ്സിലാക്കാനുള്ള വിവേകമില്ലാത്ത, ചില പൊലീസുദ്യോഗസ്ഥന്മാർ, ബാരമുള്ളയിൽ തങ്ങളുടെ വ്യക്തിപരമായ സുരക്ഷിതത്വത്തിനായി സി.ആർ.പി.എഫ് ഓഫീസർമാരെ ആശ്രയിച്ചു സ്റ്റേറ്റ് പൊലീസ്‌സേനയെ വെറും അടിമകളാക്കി മാറ്റി. അങ്ങനെ അവർ സി.ആർ.പി.എഫിനെ നിയന്ത്രിക്കുന്നതിൽ പരാജയപ്പെട്ടു. സി.ആർ.പി.എഫ്-ലെയും ബി.എസ്.എഫ്-ലെയും കോൺസ്റ്റബിൾമാർ ചെയ്യുന്ന അതേ ജോലി കാശ്മീർ പൊലീസ് സേനയിലെ കോൺസ്റ്റബിൾമാർ ചെയ്യുമ്പോൾ അവർക്ക് ആവശ്യമായ സംരക്ഷണമോ, അംഗീകാരമോ നൽകാൻ ഇറക്കുമതി ചെയ്യപ്പെട്ട ഓഫീസർമാർ മടിച്ചു. 1991-ൽ ബാരമുള്ളയിൽ കാശ്മീർ പൊലീസ്‌സേനയിൽപ്പെട്ട ചില സീനിയർ ഓഫീസർമാർ തീവ്രവാദികളുടെ അക്രമത്തിന് വിധേയമായപ്പോൾ സി.ആർ.പി.എഫുകാരുടെ നിലവാരം പുലർത്താൻ തങ്ങൾക്കും കഴിയുമെന്ന് കാശ്മീർ പൊലീസുകാർ തെളിയിച്ചു.

വി.ഐ.പി സുരക്ഷിതത്വത്തിന്റെ ചുമതലയിൽ സി.ആർ.പി.എഫിനെ ഒതുക്കിനിർത്താൻ ഇവർക്ക് കഴിഞ്ഞു. ഇറക്കുമതിചെയ്യപ്പെട്ട ഉദ്യോഗസ്ഥന്മാർ തങ്ങളുടെ ഏരിയായിൽ കർത്തവ്യനിയന്ത്രണത്തിനുപോകുമ്പോൾ ബി.എസ്.എഫ് ഉദ്യോഗസ്ഥന്മാരുമായി പോകുന്നത് പതിവാക്കി. ഇപ്പോൾ ഇതാ, ബി.എസ്.എഫ്-നും സി.ആർ.പി.എഫിന്റെ ഗതികേട്. സി.ആർ.പി.എഫിലെ പെൺകുട്ടികൾ പ്രത്യേകിച്ചു കോഴിക്കോട്ടുകാരും ന്യൂനപക്ഷ സമുദായക്കാരുമായ ലേഡി പൊലീസുകാർ ബാരമുള്ളയിലും, ശ്രീനഗറിലും, ആർമി സെർച്ച് ഓപ്പറേഷനുകളിൽ സ്തുത്യർഹമായ സേവനമനുഷ്ഠിച്ചത് ആർക്കും മറക്കാനാവില്ല. കാശ്മീരിലെ ഇറക്കുമതി ചെയ്യപ്പെട്ട സ്റ്റേറ്റ് പൊലീസ് അധികാരികൾ തങ്ങളുടെ കഴിവുകേട് മൂടിക്കെട്ടാൻ പാരാമിലിറ്ററി ഫോഴ്സിന്റെ മേൽ പഴിചാരുകയാണിപ്പോൾ. വൃത്തികെട്ട ആ പ്രവണതയുടെ നഗ്നമായ ഒരു ചിത്രമാണ് സോപ്പൂർ സംഭവം നൽകുന്നത്.

തെറ്റു-ശരിയാക്കാനുള്ള വെമ്പലിൽ . യഥാർത്ഥ കുറ്റവാളികളെ ശിക്ഷിക്കുന്നതിനു പകരം ഒരു ഗ്രൂപ്പിന്റെമേൽ മൊത്തത്തിൽ കുറ്റം ആരോപിക്കാനുള്ള ശ്രമങ്ങൾ നന്നല്ല. കാശ്മീർ സ്റ്റേറ്റ് പൊലീസ് നേതൃത്വത്തിന്റെ വിദൂരകാഴ്ചയില്ലാത്ത നടപടികളെക്കുറിച്ചുള്ള വിദഗ്ദ്ധമായ പഠനം ഏറ്റവും ആവശ്യമായിത്തീർന്നിരിക്കുകയാണ് സോപ്പൂർ സംഭവം. കാശ്മീരിനെക്കുറിച്ചു ഏറെ മനസ്സിലാക്കിയിട്ടുള്ള ഉദ്യോഗസ്ഥന്മാരുടെ മുൻനിരയിലാണ് കാശ്മീരിലെ ഭീകരന്മാർക്ക് ഇന്നും പേടിസ്വപ്നമായ ജഗ്മോഹൻ. അദ്ദേഹത്തിന് വേണ്ട നിർദ്ദേശം നൽകാൻ ന്യൂഡൽഹിയിലെ അഭ്യന്തരകാര്യാലയം പരാജയപ്പെടുകയാണ് ഉണ്ടായത്. അദ്ദേഹത്തിന്റെ ടീം എന്ന് പരക്കെ ലേബൽ നൽകിയ കാര്യക്ഷമതയ്ക്ക്, പേരുകേട്ട മുൻ സ്റ്റേറ്റ് പൊലീസ് അധികാരി സക്സേനയും സി.ആർ.പി.എഫ് ഐ.ജി ഗുപ്തയും, ബി.എസ്.എഫ് ഐ.ജി പട്ടേലും ഒത്തൊരുമിച്ചു യാതൊരു ഈഗോ പ്രശ്നവുമില്ലാതെ തീവ്രവാദികൾക്ക് എതിരെ സ്റ്റാറ്റർജികൾ രൂപീകരിച്ചു നടപ്പിലാക്കിയ ദിനങ്ങൾ കാശ്മീരിന്റെ നല്ല ദിവസങ്ങളായിരുന്നു. തങ്ങളുടെ അധീനതയിലുള്ളവർ തെറ്റുചെയ്യുമ്പോൾ അവരെ ശിക്ഷിക്കാൻ അവർ മൂവരും മടികാണിച്ചില്ല.

90-91ൽ കാശ്മീർ പൊലീസ് നേതൃത്വവും പാരാമിലിറ്ററി വിഭാഗങ്ങളും തമ്മിലുണ്ടായിരുന്ന വർക്കിംഗ് ടീം സ്പിരിറ്റ് ഇന്ന് നിലവിലില്ല.

ബാരമുള്ളയുടെ ഭരണാധികാരികളിൽ സോപ്പൂർ സംഭവത്തിന്റെ ഉത്തരവാദിത്വം കാശ്മീർ മുസ്ളീങ്ങൾക്ക് പ്രിയങ്കരനായ സെയ്ദ് അലി ഷാഗിലാനി ആരോപിക്കുന്നു. ഈ ആരോപണം ശരിയാണെന്ന് നിഷ്പക്ഷമതികൾ സമ്മതിക്കും. കേന്ദ്ര ആഭ്യന്തരവകുപ്പ് പ്രത്യേകം തിരഞ്ഞെടുത്ത സീനിയർ ഓഫീസർ അവധിയിൽ. ഊറിയിലെ സാധാരണക്കാർ വെറുത്തതിന്റെ പേരിൽ മുൻ പൊലീസ് മേധാവി ഈ ജില്ലയിൽ നിന്നും മാറ്റിയ ആളാണ് ബേപ്പൂർ പൊലീസ് മേധാവി. അദ്ദേഹത്തിന്റെ ചില പ്രസ്താവനകൾ വായിച്ചാൽ എവിടെയോ എന്തോ കുഴപ്പമുണ്ടെന്ന് ഊഹിക്കാൻ കഴിയും. പോരാഞ്ഞിട്ട് ബി.എസ്.എഫുകാരും പൊലീസ് മേധാവി കെ.പി.എസ്. ഗില്ലുമായുള്ള പഞ്ചാബിലെ ഈഗോ കാശ്മീരിലേക്കും വ്യാപിച്ചോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

പൊലീസ് നേതൃത്വവും പാരാമിലിറ്ററി വിഭാഗങ്ങളും തമ്മിലുള്ള വർക്കിംഗ് ബന്ധങ്ങളിൽ വ്യതിയാനങ്ങൾ വരുത്തേണ്ടകാലം അതിക്രമിച്ചുകഴിഞ്ഞിരിക്കുന്നുവെന്ന് സോപ്പൂർ മുന്നറിയിപ്പു നൽകുന്നു.



കോൺഗ്രസ്സിൽ ദോത്തി-കുർത്ത സംസ്കാരത്തിനുപുറത്ത് പുതിയ ഒരുതരം സഫാരിസ്യൂട്ട് സംസ്കാരം വളർന്നുവന്നിട്ടുണ്ട്.

സീതാറാം കേസരി

*പഴയ എ.ഐ.സി.സി. പന്തലിലൊന്നും സീതാറാം കേസരി പോയിട്ടില്ലെന്നു തോന്നുന്നു.*

* * * *

പ്രകൃതി സംരക്ഷകർ പാപ്പിനിശ്ശേരിയിൽ പോയി അവിടെ നടന്ന ക്രൂരമായ ജന്തുഹിംസയ്ക്കെതിരെ സംസാരിക്കണം.

മുഖ്യമന്ത്രി കരുണാകരൻ

*വിശ്വനാഥന്റെ കൈയിൽ നിന്നു ആ വകുപ്പുകൂടി കരുണാകരൻ ഇങ്ങോട്ട് വാങ്ങുന്നതാണ് നല്ലത്.*

* * * *

കണ്ണൂർ പർശ്ശിനിക്കടവ് പാമ്പുവളർത്തൽ കേന്ദ്രത്തിലെ പാമ്പുകൾ സി.എം.പിക്കാരായിരുന്നോ? ഈ പാപത്തിനു മാപ്പില്ല. ഒരു സർക്കാരിനും ശിക്ഷ നൽകാനും കഴിയില്ല. മാനക്കേടുകൊണ്ട്, ദുഃഖംകൊണ്ട് ശിരസ്സ് കുനിഞ്ഞുപോകുന്നു. പാമ്പുവിഷം മരുന്നുകൾക്ക് ഉപയോഗിക്കാം. പക്ഷെ മനുഷ്യപ്പിശാചുക്കളുടെ വിഷം വരും തലമുറകളെക്കൂടി വിഷം തീറ്റിക്കും. അതിന് ഒരു മരുന്നുമില്ല.

സുഗതകുമാരി

*എന്തെല്ലാം സംഭവിച്ചാലും കവിതയ്ക്കുള്ള വിഷയം കുറയുകയില്ല.*

* * * *

കരുണാകരനെ കോൺഗ്രസ്സു നേതൃത്വ സ്ഥാനത്തുനിന്ന് നീക്കം ചെയ്യുകയെന്നതു തന്നെയാണ് ഞങ്ങളുടെ ആത്യന്തികലക്ഷ്യം. എന്നാൽ അതിന് സമയപരിധി നിശ്ചയിക്കാൻ പറ്റില്ല. പരസ്യമായി അങ്ങനെയൊരാവശ്യം ഉന്നയിക്കാൻ സമയമായിട്ടില്ല.

ജി.കാർത്തികേയൻ



*മിത്രൻനമ്പൂതിരിപ്പാടിനെക്കൊണ്ട് കാർത്തികേയന്റെ ജാതകം ഒന്നുകൂടി നോക്കിച്ചിട്ട് പോരേ ഇതൊക്കെ?*

* * * *

മനുഷ്യരെ തല്ലിച്ചതയ്ക്കുകയും കൊല്ലുകയും ചെയ്യുമ്പോൾപോലും പ്രകടിപ്പിക്കാത്ത ധാർമ്മിക രോഷമാണ് സ്നേക്ക് പാർക്കിലെ അക്രമത്തെക്കുറിച്ച് ചില പത്രങ്ങളുടെ പ്രതികരണത്തിലുള്ളത്.

എം.എം. ലോറൻസ്



*ലോറൻസിന്റെ പ്രചോദനം സ്റ്റാലിനോ ഇ.പി. ജയരാജനോ?*

* * * *

കോൺഗ്രസ് തകർന്നാൽ അത് ഇന്ത്യൻ ജനാധിപത്യത്തിന്റെ അന്ത്യമാവും. കോൺഗ്രസ്സിനുപകരം ഇന്നു ബി.ജെ.പി മാത്രമാണുള്ളത്. അവിടെയുമിവിടെയുമായി ചിതറിക്കിടക്കുന്ന വിപ്ലവപ്പാർട്ടികൾക്ക് കോൺഗ്രസ്സിന്റെ തകർച്ചയിൽ നിന്നു രക്ഷപ്പെടാനാവുമോ?

മുഖ്യമന്ത്രി കെ. കരുണാകരൻ

*പ്രസംഗം ജ്യോതിബാസു എഴുതിക്കൊടുത്തതായിരിക്കുമോ കരുണാകരന്.*

* * * *

എന്റെ സംഗീതജീവിതത്തിന്റെ തുടക്കത്തിൽ എനിക്കൊരുപാടു വിഷമങ്ങളനുഭവിക്കേണ്ടിവന്നു. എന്റെ അച്ഛന്റെ പേര് നാരായണയ്യർ എന്നായിരുന്നുവെങ്കിൽ ഈ വിഷമങ്ങളൊന്നും അനുഭവിക്കേണ്ടിവരുമായിരുന്നില്ല. മാപ്പിളയ്ക്കു സംഗീതമഭ്യസിക്കാൻ കഴിയുമോ എന്ന് എന്റെ ഗുരുനാഥൻപോലും എന്നോടു ചോദിച്ചു.

യേശുദാസ്

*യേശുദാസിന് സംഗീതജീവിതത്തിന്റെ തുടക്കത്തിൽത്തന്നെ ജാതിയും മതവും മാറിയിരുന്നെങ്കിൽ ഇത്രതൊക്കെ വിഷമങ്ങൾ സഹിക്കേണ്ടിവരുമായിരുന്നോ?*

* * * *

മാർക്സിസ്റ്റു പാർട്ടിയിൽ ഗ്രൂപ്പുകൾ ഉണ്ടെന്ന പ്രചരണം പാടേ നുണയാണ്. ഇതെല്ലാം ബൂർഷ്വാ പത്രങ്ങളുടെ പ്രചരണമാണ്. കോൺഗ്രസ്സിലും മറ്റു പാർട്ടികളിലും ഗ്രൂപ്പുകൾ ഉണ്ടെന്നു എഴുതിശീലിച്ച പത്രങ്ങളാണ് മാർക്സിസ്റ്റു പാർട്ടിയിലും അതുണ്ടെന്നു വരുത്തിത്തീർക്കുന്നത്. ഈ പ്രചരണം 99 ശതമാനവും കളവാണ്.

ഇ.കെ. നായനാർ

*ഒരു ശതമാനത്തെ ഭയന്നാണോ സുർജിത് വന്നത്?*

* * * *

എനിക്ക് സഖിയുണ്ട്, സാഹിത്യം. കുഞ്ഞുങ്ങളുണ്ട്, കവിതാകുഞ്ഞുങ്ങൾ. സാഹിത്യമെന്ന സഖിയോടു സല്ലപിച്ചും, കവിതാകുഞ്ഞുങ്ങളെ താലോലിച്ചുമാണ് ഞാൻ കഴിയുന്നത്.

പിന്നെ ഒരു സത്യംപറയണമല്ലോ. പുരുഷന്റെ കാമത്തിന് അതിർവരമ്പുകളില്ല. അവനുദ്ദേശിക്കുന്നതെല്ലാം ഒരു പെണ്ണിൽനിന്നും ലഭിച്ചെന്നു വരില്ല. ഒരുത്തിയിൽ നിന്നു ലഭിക്കാതെ വരുമ്പോ[ൾ] മറുകണ്ടം ചാടേണ്ടിവരും. ഇതിനെ സമൂഹമെ[...]ട്ടംഗീകരിക്കുകയില്ലതാനും. അപ്പോൾ വിവാഹ[ം] കഴിക്കാതിരിക്കുന്നതാണ് നല്ലതെന്നു തോന്നി.

മറ്റൊരു കാര്യമുള്ളത്, എന്നെ മനസ്സിൽ ധ്യാനിക്കുന്ന ഒരുപാട് സുന്ദരികൾ ഈ ഭൂമു[...]ത്തുണ്ടെന്നുള്ളതാണ്. ഞാൻ അതിലേതെങ്കിലു[ം] ഒരാളെ കെട്ടിയാൽ മറ്റുള്ളവർ പിന്നെ എന്ത[്] ചെയ്യും? ഞാനെന്തിനവരുടെ ദേഷ്യത്തിന്, ശാ[...]പത്തിന് പാത്രമാകണം.

ഡി. വിനയചന്ദ്ര[ൻ]

*വിനയചന്ദ്രന്റെ ആരാധികമാരുടെ പേരി[ൽ] വിനയചന്ദ്രന് അനുരൂപയായ ഒരു വധുവിന[്] കേസ് ഫയൽ ചെയ്ത് വാദിച്ച് അദ്ദേഹത്തിന്റെ ആരാധികമാരിൽ നിന്ന് അദ്ദേഹത്തെ രക്ഷ[...]ക്കാനാവുന്നതാണ്. അതുമല്ലെങ്കിൽ വിനയചന്ദ്ര[ൻ] ആറുമാസം കവിതയെഴുത്തങ്ങ് നിർത്തിയാ[ൽ] മതി. ആരാധികമാരൊക്കെ വൃന്ദാവനം വിട്ടോടും*

* * * *

ഉമ്മൻചാണ്ടിയും സുധീരനും ആര്യാടനും ബാല[...]നും മുല്ലപ്പള്ളിയും കുട്ടികളാണ്. കുട്ടികൾക്ക[്] തെറ്റുപറ്റും. അവരെ നേർവഴിക്ക് കൊണ്ടുവരാ[ൻ] കോൺഗ്രസ് തറവാട്ടിലെ കാരണവരായ കരുണാ[...]കരൻ ശ്രമിക്കണം.

മൊയ്തു മൗലവ[ി]

*കോൺഗ്രസ്സിലിപ്പോഴും മരുമക്കത്തായമാണെ[...]ന്നായിരിക്കുമോ മൊയ്തു മൗലവിയുടെ വിചാരം.*

* * * *

പാമ്പും, കുരങ്ങനും മുള്ളൻപന്നിയും ഇവരുടെ വോട്ടർമാരല്ല. എന്നിട്ടും ഒരുകൂട്ടം രാഷ്ട്രീയക്കാർ ഈ മൂകജീവികളോട് മഹാപാപം ചെയ്തു.

പ്രൊ. സുകുമാർ അഴീക്കോട്

*സുകുമാർ അഴീക്കോടിന്റെ രക്ഷയ്ക്ക് ആരു[ം] ഇല്ലാതാകുന്ന നിലയാണല്ലോ.*

* * * *

അവർക്ക് എന്നെ കൊല്ലാമായിരുന്നു. ഒര[ു] കുറ്റവും ചെയ്തിട്ടില്ലാത്ത മിണ്ടാപ്രാണികളെ കരിച്ചുകളഞ്ഞ ഈ കൊടുപാപം ചെയ്യരുതായി[രു]ന്നു. ഈ കിരാതനടപടി കമ്മ്യൂണിസത്തിൽ വിശ്വസിക്കുന്ന ഒരാൾക്ക് എങ്ങനെ സഹിക്കാ[...]നാകുമെന്ന് എനിക്ക് മനസ്സിലാകുന്നില്ല. കമ്മ്യൂണിസം അങ്ങേയറ്റം ഉദാത്തമായ മാനവികതയെയാണ് പ്രതിനിധാനം ചെയ്യുന്നത്. സ്റ്റാലിനാണ് അതിനെ ഫാസിസമാക്കി മാറ്റിയത്. അതോടെ റഷ്യയിൽ അതു തകർന്നു.

എം.വി. രാഘവൻ



*മുണ്ടുമടക്കിക്കെട്ടി കയ്യും വീശി പൊലീസൊന്നുമില്ലാതെ കണ്ണൂരിലെ റോഡുകളിലൂടെ ഒന്നു നടന്നുനോക്കാമോ രാഘവന്?*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.